# പാഞ്ചജന്യം







ഹിന്ദുമത മഹാമണ്ഡലം
അയിരൂർ സൗത്ത് P. O. കേരളം.



തോട്ടാവള്ളിൽ ശ്രീ നാരായണനാശാൻ
(സ്ഥാപക പ്രസിഡൻറ്)

# മതമഹാമണ്ഡലത്തിന്റെ ആദ്യകാലപ്രവർത്തകർ

## 1913—1954

1 തോട്ടാവള്ളിൽ നാരായണനാശാൻ

2 പോച്ചപ്പറമ്പിൽ നാരായണനാശാൻ

3 മണ്ണൂത്താഴത്തേതിൽ നീലകണ്ഠപ്പിള്ളവൈദ്യൻ

4 പുല്ലുവിഴ രാമപ്പണിക്കർ

5 മണ്ണൂർ നീലകണ്ഠപ്പിള്ള

6 അമ്മവീട്ടിൽ കൊച്ചുകുഞ്ഞു കോവിൽ

7 കൊട്ടൂരിടത്തിൽ രാഘവൻ കോവിൽ

8 അമ്മവീട്ടിൽ കുഞ്ഞൻകോവിൽ

9 കൈപ്പിലാലിൽ രാമപ്പണിക്കർ

10 ശങ്കരവേലിൽ ഗോവിന്ദപ്പിള്ള

11 കോയിപ്രത്തു മാധവൻനായർ

12 വാനേത്തു പരമേശ്വരൻപിള്ള

13 പുല്ലേലിൽ ഗോവിന്ദപ്പിള്ള

14 പാതിരവേലിൽ രാമൻപിള്ള

15 ചിറേറടത്തു ശങ്കുപ്പിള്ള

16 പൊയ്പ്പള്ളുഴികത്തു് അയ്യപ്പൻപിള്ള

17 കുമ്പളപ്പള്ളിൽ ഗോവിന്ദപ്പിള്ള

18 പുലിപ്രകൊച്ചുകുഞ്ഞുപിള്ള

19 ചെമ്പോത്തുരുത്തിൽ കേശവൻനായർ

20 മേലേടത്തു രാമൻപിള്ളവൈദ്യൻ

21 പറപ്പള്ളിൽ കൊച്ചുകുഞ്ഞുപിള്ള

# മുൻ ഔദ്യോഗിക ഭാരവാഹികൾ 1955—1987

**രക്ഷാധികാരികൾ**

പുല്ലുവിഴരാമപ്പണിക്കർ
റെറി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്
വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

**പ്രസിഡൻറൻമാർ**

സി. എൻ. കൃഷ്ണപിള്ള ചെറുകോൽ
സി. ഗോപാലപിള്ള

**വൈസ്പ്രസിഡൻറന്മാർ**

മുടീത്ര എം. കെ. ശങ്കരൻ
എം. കെ നാരായണപിള്ള വൈദ്യൻ
സി. ഗോപാലപിള്ള
കെ. കൃഷ്ണൻവൈദ്യൻ
ആർ. ഗോപാലൻ
എം. എൻ. ഗോപാലപിള്ള വൈദ്യൻ

**സെക്രട്ടറിമാർ**

എം. എൻ. പത്മനാഭൻനായർ വൈദ്യൻ
മുടീത്ര എം. കെ. ശങ്കരൻ
കെ. എൻ. ഗോപാലപിള്ള

**ജോയിൻസെക്രട്ടറിമാർ**

എം. എൻ. രാഘവൻനായർ
എൻ. കേശവപിള്ള
കെ. എൻ. ഗോപാലപിള്ള
കെ. കൃഷ്ണപിള്ള

**ഖജാൻജിമാർ**

പുലിമുഖത്തു ജി. രാമൻനായർ
അമ്പഴക്കുന്നേൽ കെ. സി. നാരായണപിള്ള

# അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമതമഹാമണ്ഡലത്തിൻെറ ആഭിമുഖ്യത്തിൽ *"വിദ്യാധിരാജനഗറിൽ"* നടത്തുന്ന മതപരിഷത്തിലെ മുഖ്യപ്രസംഗകർ

**1955ന്നു മുൻപ്**

ശ്രീമത് സദാനന്ദസ്വാമികൾ
,, മഹാപ്രസാദസ്വാമികൾ
,, ചിദാനന്ദസ്വാമികൾ
,, തീർത്ഥപാദപരമഹംസർ
,, ദയാനന്ദസ്വാമികൾ
ശ്രീ മന്നത്തുപത്മനാഭപിള്ള
,, കരുവയിൽ കൃഷ്ണനാശാൻ
,, പാലിയത്തുചെറിയകുഞ്ഞുണ്ണി അച്ചൻ
,, റെറി. കെ. വേലുക്കുട്ടിമേനോൻ
,, കെ. കണ്ണൻ നായർ
,, വെച്ചൂരേത്തുകൃഷ്ണപിള്ള
,, ചെങ്ങഴശ്ശേരി കൃഷ്ണപിള്ള

**1955—1986**

**ഏററവും കൂടുതൽ പ്രാവശ്യം പ്രസംഗിച്ചവർ**

ശ്രീമത് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ
ശ്രീ എം പി മന്മഥൻ

**സന്യാസിശ്രേഷ്ഠർ**

ശ്രീമത് നടരാജഗുരു
സ്വാമി ചിന്മയാനന്ദൻ
സ്വാമി ആതുരദാസ്
നിത്യചൈതന്യയതി
നിത്യാനന്ദസരസ്വതി

സ്വാമി ആഗമാനന്ദൻ
സ്വാമി ധർമ്മാനന്ദൻ
കൈലാസാനന്ദജി മഹാരാജ്
സ്വാമി ശക്രാനന്ദ
സ്വാമി അഭേദാനന്ദ
സ്വാമി ശുദ്ധാനന്ദ
ജ്ഞാനാനന്ദ സരസ്വതി
മാതാജി ശാരദാനന്ദസരസ്വതി
സർവ്വേശ്വരാനന്ദ
സത്യാനന്ദസരസ്വതി
പ്രേമാനന്ദഭാരതി
ശങ്കരാനന്ദഭാരതി
സ്വപ്രഭാവാനന്ദ
നാരായണചൈതന്യതീർത്ഥ
നിഷ്കളാനന്ദ
ഗീതാനന്ദ
പ്രവ്രാജിക ധീരാപ്രാണാ
പ്രവ്രാജിക അജയാപ്രാണാ
ജ്ഞാനനിഷ്ഠാനന്ദസരസ്വതി
ശാശ്വതീകാനന്ദ
പ്രവ്രാജിക തപപ്രാണാ
പ്രജ്ഞാനചൈതന്യ
നിർമ്മലാനന്ദഗിരി
വേദചൈതന്യ
സച്ചിദാനന്ദ
സുധാനന്ദ
ജൈത്രാനന്ദ
ഗംഗാധരതീർത്ഥ
ദയാനന്ദതീർത്ഥ
ആനന്ദചൈതന്യജി
ത്യാഗചൈതന്യ
അമൃതാനന്ദ
മാതാജി ആത്മാനന്ദയതീശ്വരി
ചിൽസ്വരൂപതീർത്ഥപാദർ
ബ്രഹ്മാനന്ദ
നിസ്വാനന്ദ
ഭാഗ്യാനന്ദതീർത്ഥപാദർ
അഭേദാനന്ദഭാരതി
മേധസാനന്ദ
സ്വാമിബ്രഹ്മവ്രതൻ
ഗണാനന്ദ
വീതസ്പൃഹാനന്ദ
നിത്യാനന്ദ
ബോധസ്വരൂപാനന്ദജി
പ്രശാന്താനന്ദ
സിദ്ധിനാഥാനന്ദ
സമഗ്രാനന്ദ
പുരന്ദരാനന്ദ
മൈത്രാനന്ദ
പരമാനന്ദതീർത്ഥപാദർ
ബോധാനന്ദസരസ്വതി
പ്രകാശാനന്ദ
വ്യോമകേശാനന്ദ
സ്വാമി ലോൺകൺ
സുപ്രഭാനന്ദ
ഗുരുവായൂരപ്പദാസസ്വാമികൾ
സദാനന്ദസരസ്വതി
ശിവചിദാനന്ദസരസ്വതി
തിലക്മഹാരാജ്
സ്വാമി ആര്യഭടൻ
സ്വാമി മംഗളാനന്ദ
കുമാരസ്വാമി
വേദാനന്ദസരസ്വതി
പരമേശ്വരാനന്ദസരസ്വതി

## ഗവർണ്ണർമാർ

| | |
|---|---|
| ശ്രീ. | വി. വി. ഗിരി |
| ശ്രീ. | എൻ. എൻ. വാഞ്ചു |
| ശ്രീ. | വി. വിശ്വനാഥൻ |
| ശ്രീമതി. | ജ്യോതി വെങ്കടചെല്ലം |
| ശ്രീ. | പി. രാമചന്ദ്രൻ |

## ഹൈക്കോടതി ജഡ്ജിമാർ

| | | |
|---|---|---|
| ജസ്റ്റീസ് | കെ. | ശങ്കരൻ |
| ,, | പി. സി. | ബാലകൃഷ്ണമേനോൻ |
| ,, | വി. പി. | ഗോപാലൻ നമ്പ്യാർ |
| ,, | പി. | ജാനകിയമ്മ |
| ,, | പി. | ഗോവിന്ദമേനോൻ |
| ,, | വി. | ബാലകൃഷ്ണ ഏറാടി |

## പത്രാധിപന്മാർ

| | |
|---|---|
| ശ്രീ. | കെ. പി. കേശവമേനോൻ |
| ,, | എം. പി. മന്മഥൻ |
| ,, | കെ. എസ്. കർത്താ |
| ,, | ആർ. കെ. കർത്താ |
| ,, | എ. പി. ഉദയഭാനു |
| ,, | കെ. പി. നാരായണപിഷാരടി |
| ,, | പി. കെ. ശിവശങ്കരപ്പിള്ള |
| ,, | തുക്കൊടിത്താനം ഗോപിനാഥൻനായർ |
| ,, | ആചാര്യനരേന്ദ്രഭൂഷൺ |
| ,, | മലയാളരാജ്യം ഗോപാലപിള്ള |
| ,, | വേണാട്ടുകരുണാകരൻ |

## അന്യമതസ്ഥർ

| | |
|---|---|
| റവ. | കെ. എം. ജോൺ |
| ശ്രീ. | ഏബ്രഹാം ജോസഫ് |
| പ്രൊഫ. | ഒ. എം. മാത്യു |
| | ഹാജിമുഹമ്മദ്അസ്ലാംമൗലവി |

# അയിരൂർ – ചെറുകോൽപ്പുഴ
# ഹിന്ദുമത മഹാമണ്ഡലം

## ഇപ്പോഴത്തെ ഔദ്യോഗിക ഭാരവാഹികൾ

| | |
|---|---|
| **രക്ഷാധികാരികൾ:** | ശ്രീമത് ആഗമാനന്ദസ്വാമികൾ<br>,, ഗുരുനിത്യചൈതന്യയതി<br>ശ്രീ മക്കപ്പുഴ പി. എസ്. വാസുദേവൻപിള്ള<br>ശ്രീ ആർ. രാമചന്ദ്രൻനായർ I. A. S. |
| **പ്രസിഡൻറ്:** | ശ്രീ റ്റി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ് |
| **വൈസ്പ്രസിഡൻറന്മാർ** | ശ്രീ മുടീത്ര ഭാസ്കരപ്പണിക്കർ<br>Dr: വി. വി. മൂസ്സ് |
| **സെക്രട്ടറി** | ശ്രീ എം. എൻ. രാഘവൻനായർ |
| **ജോയിൻറ് സെക്രട്ടറിമാർ** | ശ്രീ പി. കെ. കരുണാകരൻ<br>ശ്രീ ഇ. എൻ. രവീന്ദ്രൻനായർ |
| **ഖജാൻജി** | ശ്രീ കെ. ജി. പരമേശ്വരൻനായർ |

## എക്സിക്യൂട്ടീവ് കമ്മററി

ശ്രീ റ്റി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്
ശ്രീ മുടീത്ര ഭാസ്കരപ്പണിക്കർ
Dr: വി. വി. മൂസ്സ്
ശ്രീ എം. എൻ. രാഘവൻനായർ
ശ്രീ പി കെ, കരുണാകരൻ
ശ്രീ ഇ. എൻ. രവീന്ദ്രൻനായർ
ശ്രീ കെ. ജി. പരമേശ്വരൻനായർ
ശ്രീ എൻ. രാമചന്ദ്രൻപിള്ള
ശ്രീ എ. അച്യുതൻനായർ
ശ്രീ എം. ബി. രാധാകൃഷ്ണപ്പണിക്കർ.
ശ്രീ വി. കെ. രാജഗോപാൽ
ശ്രീ കെ. ഉണ്ണികൃഷ്ണൻനായർ
ശ്രീ കെ. പി. പത്മനാഭപിള്ള
ശ്രീ എ. ആർ കൃഷ്ണപിള്ള
ശ്രീ കെ. ആർ. തങ്കപ്പൻനായർ
ശ്രീ കെ. കെ. ശങ്കരനാരായണപിള്ള
ശ്രീ റ്റി .കെ. രാജൻ
ശ്രീ എ. ജി. ശ്രീധരൻപിള്ള
ശ്രീ സി. എൻ. രാഘവൻപിള്ള
ശ്രീ റ്റി. പി. ജനാർദ്ദനൻനായർ
ശ്രീ റ്റി. കെ. കുഞ്ഞുകൃഷ്ണപിള്ള
ശ്രീ ഒ. കെ. ഗോപാലകൃഷ്ണപിള്ള
ശ്രീ സി. വി കൃഷ്ണൻനായർ
ശ്രീ ആർ. സി. നായർ
ശ്രീ റ്റി കെ ഉണ്ണികൃഷ്ണൻനായർ

# പാഞ്ചജന്യം

## സ്മരണിക കമ്മിററി

ശ്രീ റ്റി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്
,, മുടീത്രഭാസ്കരപ്പണിക്കർ
Dr. വി. വി. മൂസ്സ്
ശ്രീ. എം. എൻ രാഘവൻനായർ
,, പി. കെ. കരുണാകരൻ
,, കെ ജി. പരമേശ്വരൻനായർ
,, എ. ജി. ശ്രീധരൻപിള്ള
,, ഒ. കെ. ഗോപാലകൃഷ്ണപിള്ള
,, വി എസ്. രാമകൃഷ്ണപിള്ള
,, എൻ. രാമചന്ദ്രൻപിള്ള
,, സി. വി. കൃഷ്ണൻനായർ
,, പി. കെ. രാമകൃഷ്ണൻനായർ
,, കെ. കെ. ശങ്കരനാരായണപിള്ള
,, കെ ഗംഗാധരൻനായർ
,, വി. കെ. രാജഗോപാൽ
,, വി ജി. ശ്രീധരപ്പണിക്കർ (എഡിററർ- കൺവീനർ)



ശ്രീ. മക്കപ്പുഴ പി. എസ്സ്. വാസുദേവൻപിള്ള (രക്ഷാധികാരി)

# സന്ദർശകർ- മത മഹാമണ്ഡലത്തെപ്പററി

1. "ഹൃദയം നിറഞ്ഞ ആശംസകളും പ്രാർത്ഥനകളും നേർന്നു കൊണ്ടു് ഭഗവാന്റെ അനുഗ്രഹം ഈ സംരംഭത്തിൽ കൂടുതലായി ചൊരിയട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു."
24-2-1973 പ്രവ്രാജികഅജയപ്രാണ

2. "ഇവിടെ കാണാവുന്ന ഓരോരുത്തരോടും ഉള്ള ഐക്യത പ്രഖ്യാപിക്കാൻ പഠിപ്പിക്കുന്ന ആർഷജ്ഞാനത്തെക്കാൾ വലുതായി ഒന്നുമില്ല. എല്ലാവരെയും ഒന്നാക്കി ആശ്വസിപ്പിച്ചു് ശാന്തി നൽകുന്ന സനാതനധർമ്മം വിജയിക്കട്ടെ! ഈ ഹിന്ദുമത മഹാമണ്ഡലം വിജയിക്കട്ടെ!"
3-3-1974 —നിത്യചൈതന്യയതി

3. "വ്യാസന്യസിതമായ അപൗരുഷേയ വേദജ്ഞാനത്തിന്റെ അധികാരം സാർവത്രികമാകണമെന്നു് അഭിലഷിച്ചു യത്നിച്ച മഹർഷി ശ്രീ ഭട്ടാരകതീർത്ഥപാദരുടെ— ചട്ടമ്പിസ്വാമികളുടെ —സ്മരണ ഓരോ കേരളീയനും ഉണ്ടാകണം."
4-3-1979 —ആചാര്യനരേന്ദ്രഭൂഷൺ

4. "മറെറങ്ങും ദൃശ്യമാകാത്ത വമ്പിച്ച ജനത, ഇവിടെ ആദ്ധ്യാത്മികാതിപ്രബുദ്ധരായിട്ടുണ്ടെന്നു, ള്ളതിന്റെ തെളിവുതന്നെയായിരിക്കാം ഇതു്. അയിരൂർ ഇക്കാര്യത്തിൽ മറെറല്ലായിടത്തുമുള്ള ഹൈന്ദവർക്കു മാർഗ്ഗദർശനം ചെയ്യുന്നു."
27-2-1963 —സ്വാമിമംഗളാനന്ദ,

5. "ഈ നാട്ടിലെ ഹിന്ദുക്കളും എല്ലാ ഹൈന്ദവപ്രസ്ഥാനങ്ങളും അവരുടെ സ്നേഹശീതളമായ പ്രോത്സാഹനഹസ്തങ്ങൾ അയിരൂരെ ഹിന്ദുമതമഹാമണ്ഡലത്തിന്റെ നേർക്കു നീട്ടാൻ ഇടയാകട്ടെ! ഭഗവാൻ അതിനനുഗ്രഹിക്കട്ടെ!"
28-2-1963 —എം. പി മന്മഥൻ

6. "ഹിന്ദു മഹാമണ്ഡലത്തിന്റെ ആഭിമുഖ്യത്തിൽ പാവനമായ പമ്പാനദീമണൽത്തീരത്തിൽ നടക്കുന്ന ഈ ഹിന്ദുമതസമ്മേളനത്തിൽ പങ്കെടുക്കുവാൻ അവസരം ലഭിച്ചതിൽ എനിക്കു് അതിയായ സന്തോഷമുണ്ടു്. ഈ വിധത്തിലുള്ള സമ്മേളനങ്ങൾ കേരളത്തിന്റെ മററു ഭാഗങ്ങളിലും നടത്തപ്പെട്ടുവെങ്കിൽ എത്ര വളരെ നന്നായിരിക്കും എന്നു് ഞാൻ ആശിക്കുകയാണു്."
15-2-1976 ജസ്ററീസ് ബാലകൃഷ്ണ ഏറാടി

7. "ഇത്രയധികം സ്ത്രീകൾ പ്രസംഗങ്ങൾ കേൾക്കാൻ എത്തി എന്നതു് എനിക്കു എന്റെ സഹോദരിമാരിലുള്ള വിശ്വാസം വർദ്ധിപ്പിക്കുന്നു."
25-2-1984 —ജെ. ലളിതാംബിക I. A. S

8. "I inaugurated the Hindu Matha Conference today, 17th February'78. It was an impressive and well got up function."
19-2-1978 —V. P. Gopalan Nambiar
Chief Justice, Kerala

9. "ഈ സമ്മേളനത്തിൽ പങ്കെടുക്കാൻ സാധിച്ചതിൽ വളരെ സന്തോഷമുണ്ടു്. ഈ പ്രസ്ഥാനത്തിനു് എല്ലാഭാവുകങ്ങളും ആശംസിക്കുന്നു."
24-2-1973 —ഹൃദയകുമാരി

10. "ഇത്ര കാര്യക്ഷമമായും, കലാപരിപാടികൾ ലക്ഷ്യമാക്കാതെ ജ്ഞാനയജ്ഞപ്രധാനമായും നടക്കുന്ന മതമഹാമണ്ഡലം മറെറങ്ങുമധികം കാണുന്നില്ലെന്നു പറയുന്നതു് ഒട്ടും അതിശയോക്തിയല്ല."
24-2-1973 —സ്വാമി ആതുരദാസ്

11. "സനാതനസംസ്കാരത്തിന് കേരളീയർ നൽകിക്കൊണ്ടിരിക്കുന്ന ഏററവും വലിയസംഭാവന കളിൽ ഒന്നാണ് ചെറുകോല്പുഴ മതസമ്മേളനം. ഈ പ്രസ്ഥാനത്തിന് വിദ്യാധിരാജ തീർത്ഥ പാദസ്വാമിതിരുവടികളുടെ നിരന്തരമായ അനുഗ്രഹം ഉണ്ടായിക്കൊണ്ടിരിക്കട്ടെ എന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

വികല്മഷം, രേ ഭജ മാനസ! ത്വം
വിശോഷിതാഘം, വിജിതാർത്ഥകാമം,
വിഖ്യാതഭട്ടാരക തീർത്ഥപാദം
വിദ്യാധിരാജം, വിബുധാധിരാജം."

24-2.1973 —ആർ. രാമചന്ദ്രൻനായർ I. A. S.

12. "വിപുലമായതോതിൽ, രാജ്യവ്യാപകമായി, ഇത്തരം സമ്മേളനങ്ങൾ നടത്തേണ്ടതിന്റെ ആവശ്യം ഹൈന്ദവജനതയ്ക്ക് കൂടുതലായി അനുഭവപ്പെട്ടുകൊണ്ടിരിക്കുകയാണ്.

23-2-1976 —കളത്തിൽ വേലായുധൻനായർ

13. "വനിതാസമ്മേളനത്തിൽ ഇത്രയേറെ സ്ത്രീകളെ സംബന്ധിപ്പിക്കുവാൻ കഴിഞ്ഞ ഇതിന്റെ ഭാരവാഹികൾക്ക് എല്ലാവിധ അഭിനന്ദനങ്ങളും അർപ്പിക്കുകയും അവർക്ക് സർവ്വമംഗളങ്ങളും നേരുകയും ചെയ്തുകൊള്ളുന്നു"

—സരസ്വതികുഞ്ഞുകൃഷ്ണൻ

14. "പുലരിത്തുടുപ്പിലും, പൂർണ്ണമാം തമസ്സിലും
ഒരുപോൽപുലരുന്ന സിദ്ധിയേതൊന്നോ. പാരിൽ
അരുളീടട്ടെ, നിങ്ങൾക്കെന്നെന്നും, മധുർമൈക—
മഹനീയമാം സംഘശക്തി, ഭാവുകം മേന്മേൽ"

—പി. നളിനകുമാരി

15. "ഹിന്ദുസമുദായം നിശ്ശേഷം വിഘടിച്ചു നിന്നിരുന്ന ആ കാലത്തു് അവരുടെ ശംഖനാദം ഈ വേദിയിലൂടെയാണ് കേരളത്തിന്റെ അന്തരീക്ഷത്തിൽ മുഴങ്ങിയതു്"

—പി. മാധവൻ

16 "ആത്മീയപ്രഭാഷണങ്ങളിൽ അതീവശ്രദ്ധാലുക്കളായ സഹോദരീസഹോദരന്മാരും പ്രത്യേകിച്ച് ഈ സമ്മേളനത്തിന്റെസർവ്വസ്വവുമായഎന്റെസഹോദരൻ ശ്രീ ഉപേന്ദ്രനാഥക്കുറുപ്പും ഇത്രമോടിയായി നടത്തുന്ന ഈ സമ്മേളനങ്ങൾ കാലത്തിന്റെ ഒഴുക്കിൽ ആത്മീയചൈതന്യം ഉയർത്തിപ്പിടിക്കാനുള്ള ശ്രമത്തിൽ വിദ്യാധിരാജബ്രഹ്മ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ എല്ലാവിധ അനുഗ്രഹങ്ങളും ഉണ്ടാകട്ടെ."

23-2-1984 —പി. കെ. നാരായണപണിക്കർ

17. "ഹിന്ദുമതത്തിന്റെ പുനരുദ്ധാരണത്തിനും വളർച്ചയ്ക്കും ഈ സമ്മേളനം ഒരുനേട്ടമാണ്. അതിനാൽ ഈ സമ്മേളനപരമ്പര ഉത്തരോത്തരം ശ്രേയസ്സോടെ വളർന്നുവരാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ."

25-2-1985 —ജ്ഞാനാനന്ദസരസ്വതി

18. "A great place, an auspicious time to start the revival and renaissance of the Hindus"

24-2-1986 Swami Chinmayananda

19. "ജാതി, സംഘടന. രാഷ്ട്രീയം എന്നിവകൾക്ക് അതീതമായ സഹജന്തുസമന്വയം അനുസരിക്കുന്ന ഒരു ഹൈന്ദവജനത വീണ്ടും ഉടലെടുക്കട്ടെ. സത്യം വദ, ധർമ്മംചര"

... സ്വാമിസത്യാനന്ദസരസ്വതി

20. "ഇതുപോലൊരു ദൃശ്യം ഞാൻ ഇതിനുമുൻപു കണ്ടിട്ടില്ലതന്നെ. ഇവരിൽ മതബോധവും മതവിദ്യാഭ്യാസവും വളർത്താൻ ഈ ഹിന്ദുമതപരിഷത്തിനു സാധിക്കട്ടെ"

28-2-1981 ...എൻ. രാമനക്കുഞ്ഞമ്മ

# വിദ്യാധിരാജമന്ദിരത്തിനു് ഹോളുകളും മുറികളും പണിയാൻ നൽകപ്പെട്ട സംഭാവനകൾ

ശ്രീ വെൺമേലിൽ കൃഷ്ണപിള്ള തന്റെ പിതാവായ ശ്രീ പരമേശ്വരൻപിള്ളയുടെ സ്മാരകമായി ഒരു മുറി നിർമ്മിക്കാൻ 15000 രൂപ സംഭാവന ചെയ്തു



ശ്രീ വെൺമേലിൽ കൃഷ്ണപിള്ള 15000 രൂപാമതമഹാമണ്ഡലം പ്രസിഡൻറു് ഉപേന്ദ്രനാഥക്കുറുപ്പിനെ ഏൽപ്പിക്കുന്നു



ശ്രീ കോർകാട്ടു ഗോപാലപിള്ളയുടെയും സഹധർമ്മിണി ശ്രീമതി സരസ്വതിയമ്മാളിൻെറയും, സ്മാരകമായി ഒരു ഹോൾ നിർമ്മിക്കാൻ കോർകാട്ടുകുടുംബാംഗങ്ങൾ 25000 രൂപ സംഭാവന ചെയ്തു.

ശ്രീ കോർകാട്ടു ഗോപാലപിള്ളയും സരസ്വതിയമ്മാളും

ശ്രീ. ജി. നരേന്ദ്രൻനായർ, മഞ്ചനാമഠം ചെങ്ങന്നൂർ. ശ്രീ. ജി. നരേന്ദ്രൻനായരുടെ സഹധർമ്മിണി ശ്രീമതി കാർത്ത്യായനിയമ്മയുടെ ഷഷ്ടിപൂർത്തി സ്മാരകമായി ഒരു മുറി നിർമ്മിക്കാൻ 15000 രൂപാ സംഭാവന ചെയ്തു.

# ട്രോഫികളും എൻഡൗമെൻറുകളും

※ ശ്രീ മുടീത്ര അയ്യപ്പൻ മെമ്മോറിയൽ ട്രേഫിയും എൻഡൗമെൻ്റും

മതപരിഷൽ സമ്മേളനകാലത്തു് രവിവാരപാഠശാലാ വിദ്യാർത്ഥികൾക്കുവേണ്ടി നടത്തപ്പെടുന്ന ഉപന്യാസമത്സരത്തിലെ വിജയികൾക്കു നൽകപ്പെടുന്ന റോളിംഗ് ട്രോഫി.

1000 രൂപയുടെ എൻഡൗമെൻറു്. വാർഷിക പലിശ ഉപയോഗിച്ചു് ഉപന്യാസമത്സര വിജയികൾക്കു് സമ്മാനങ്ങൾ നൽകപ്പെടുന്നു.

ട്രോഫിയും എൻഡൗമെൻറും ശ്രീ മുടീത്ര ഭാസ്കരപ്പണിക്കർ സംഭാവനചെയ്തതാണു്.

※ ശ്രീമതി പൂക്കാമണ്ണിൽ കുട്ടിയമ്മ മെമ്മോറിയൽ എൻഡൗമെൻറു്

1500 രൂപയുടെ എൻഡൗമെൻറു്, വാർഷിക പലിശ ഉപയോഗിച്ചു്, മതപരിഷൽ സമ്മേളനകാലത്തു്, രവിവാരപാഠശാലാ വിദ്യാർത്ഥികൾക്കുവേണ്ടി നടത്തപ്പെടുന്ന ക്വിസ് മത്സരത്തിലെ വിജയികൾക്കു് സമ്മാനങ്ങൾ നൽകപ്പെടുന്നു

എൻഡൗമെൻറു് ഏർപ്പെടുത്തിയതു് ശ്രീ പി. കെ. ഗംഗാധരൻനായർ, ഇടപ്പാവൂർ

※ ഓട്ടാനിക്കൽ നാരായണിയമ്മ (കിടങ്ങന്നൂർ) സ്മാരക എൻഡൗമെൻറു്

Rs 1500/-

വാർഷിക പലിശഉപയോഗിച്ചു്, പരിഷൽ സമ്മേളനകാലത്തു്, രവിവാരപാഠശാലാവിദ്യാർത്ഥികൾക്കുവേണ്ടി നടത്തപ്പെടുന്ന ഗീതാപാരായണ മത്സരത്തിൽ ഒന്നും രണ്ടും മൂന്നും സ്ഥാനത്തിലെത്തുന്ന വിജയികൾക്കു് സമ്മാനങ്ങൾ നൽകപ്പെടുന്നു.

എൻഡൗമെൻറു് ഏർപ്പെടുത്തിയതു് പ്രൊഫ: ഒ. കെ. ഗോപാലകൃഷ്ണപിള്ള

---



സുരേന്ദ്രബാബു
തിരു: ദേവസ്വംബോർഡ് കമ്മീഷണർ

# ഉള്ളടക്കം

---

# ആമുഖം

അയിരൂർ ചെറുകോല്പുഴ ഹിന്ദുമത പരിഷത്തു് എഴുപത്തഞ്ചുവർഷങ്ങൾ പിന്നിട്ട ഈ സന്ദർഭത്തിൽ ഈ സത്സംഗത്തിനു തുടക്കംകുറിച്ച കാലഘട്ടത്തിലേക്ക് ഒന്നെത്തി നോക്കുന്നതു് സ്വാഭാവികമാണല്ലോ. അന്ധവിശ്വാസങ്ങളുടേയും അനാചാരങ്ങളുടേയും ആർഭാടങ്ങളുടെയും നീരാളിപ്പിടുത്തത്തിൽ ഹിന്ദുസമൂഹം താറുമാറായിക്കൊണ്ടിരുന്ന കാലയളവായിരുന്നു അതു്. ക്ഷയോന്മുഖമായ ഈ പ്രയാണത്തെ തടഞ്ഞുനിർത്തി സമൂഹത്തെ രക്ഷിക്കുന്നതിനു് ഏതാനും മഹാത്മാക്കൾ മുമ്പോട്ടു് വന്നു. അവർ കൈയ്ക്കൊണ്ട ധീരമായ ചില നടപടികൾ സാമൂഹ്യപരിഷ്കരണ പ്രവത്തനങ്ങൾക്ക് ആക്കംകൂട്ടി. കമ്മത്സരത്തിൻെറ വാശിയുടേയും ആവേശത്തിൻെറയും പ്രതീകമായിരുന്ന പ്രസിദ്ധമായ അയിരൂർ പുതിയകാവുദേവിക്ഷേത്രത്തിലെ പടയണിയും കൊട്ടകാഴ്ചകളും നിർത്തൽചെയ്യാൻ അയിരൂർ, ചെറുകോൽ കരക്കാർ എടുത്ത തീരുമാനം അക്കാലത്തെ ഒരു വലിയ സംഭവമായിരുന്നു. അസംഘടിതമായിക്കിടന്ന ഒരു സമൂഹത്തെ സംഘടനയുടെ കൊടിക്കീഴിൽ കൊണ്ടുവന്നു് പടയണിക്കുവേണ്ടി നിർമ്മിച്ച കൂററൻ ഏഴുനിലത്തേരിൻെറ ഉരുപ്പടികൾ കൊണ്ട് സമാജ മന്ദിരം നിർമ്മിച്ച (അയിരൂർ നായർസമാജമന്ദിരം) ആ മന്ദിരത്തിൻെറ ഉദ്ഘാടനത്തോടനുബന്ധിച്ച് പുണ്യനദിയായ പമ്പയുടെ മണൽത്തട്ടിൽ വിശാലമായ പന്തലിട്ട പമ്പയുടെ ഇരുകരയിലുമുള്ള ഹിന്ദുജനതയുടെ ഉത്സാഹത്തിൽ ആരംഭിച്ച ആദ്ധ്യാത്മിക പ്രഭാഷണപരമ്പരയാണ് പിൽക്കാലത്തു് കൂടുതൽ പ്രവത്തന വ്യാപ്തിയുള്ള ഒരു സംഘടനയുടെ നേതൃത്വത്തിൽ പ്രശസ്തമായി നടന്നുവരുന്ന ഈ പരിഷത്തു് ഹിന്ദു സമൂഹത്തിൽ അടിഞ്ഞുകൂടിയ ദുഷ്ടുകളെ തുത്തെറിഞ്ഞ് ഹിന്ദുമതത്തെ അതിൻെറ ശരിയായ അത്ഥത്തിൽ ജനങ്ങളെ മനസ്സിലാക്കാനും തദ്വാരാ സാമൂഹ്യ പരിഷ്കരണ പ്രവത്തനങ്ങൾക്കുകൂടി പ്രചോദനം നൽകാനുമുള്ള ഫലപ്രദമായ ഒരു വേദിയായി ക്രമേണ ഇതുമാറുകയുണ്ടായി. കൊട്ടാരക്കര സദാനന്ദാശ്രമത്തിലെ മഠാധിപതിയായിരുന്ന ശ്രീമത് സദാനന്ദസ്വാമികൾ തുടക്കംകുറിച്ച ഈ സമ്മേളനങ്ങളിൽ തീത്ഥപാദസ്വാമികൾ, മഹാപ്രസാദ സ്വാമികൾ, ചിദാനന്ദസ്വാമികൾ, ദയാനന്ദസ്വാമികൾ തുടങ്ങിയ സന്യാസിശ്രേഷ്ഠന്മാരും പാലിയത്തു ചെറിയകുഞ്ഞുണ്ണിയച്ചൻ, കെ കണ്ണൻനായർ, സി. കൃഷ്ണപിള്ള, മന്നത്തുപത്മനാഭൻ, ടി. പി വേലുക്കുട്ടിമേനോൻ തുടങ്ങിയ സമുദായനേതാക്കളും അവരുടെ ഉജ്ജ്വലപ്രഭാഷണങ്ങൾ കൊണ്ടു് സമൂഹത്തിനു് ഒരു പുതിയ ഉണർവ്വും ഉന്മേഷവും ആ കാലഘട്ടത്തിൽ നൽകുകയുണ്ടായി. ഭാരതത്തിലെ യതീശ്വരന്മാരായ ഗുരുപരമ്പരയുടെ ഒരു പ്രധാന കണ്ണിയായി എന്നും ആദരിക്കപ്പെട്ടുന്ന പരമഭട്ടാര ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾക്കു് ഈ പ്രദേശവുമായുണ്ടായിരുന്ന ബന്ധത്തെ ആദരിച്ച് പരിഷത്ത്നഗറിനു് 'വിദ്യാധിരാജനഗർ' എന്നു നാമകരണം ചെയ്തിരിക്കുന്നു. ഹിന്ദുജനതയുമായി ബന്ധപ്പെട്ട എല്ലാ സന്യാസിശ്രേഷ്ഠന്മാരും നേതാക്കന്മാരും പണ്ഡിതന്മാരും ഈ പരിഷത്തിൽ സംബന്ധിക്കുകയുണ്ടായെന്നുള്ളതു് ഒരുനിഷ്ഠയായിത്തന്നെ കരുതിയിട്ടുള്ളതു് ഞങ്ങളുടെ പ്രവത്തനങ്ങൾക്കു് വളരെ പ്രോത്സാഹജനകമാണ്. കലാപരിപാടികളോ മററാർഭാടങ്ങളോ ഇല്ലാതെ ആദ്ധ്യാത്മികപ്രഭാഷണങ്ങൾ ശ്രവിക്കുന്നതിനുമാത്രം ശ്രദ്ധയോടും അച്ചടക്കത്തോടും ഇത്രയധികം ജനങ്ങൾ സംബന്ധിക്കുന്ന ഒരു ഹിന്ദുമത കൺവൻഷൻ കേരളത്തിൽ മറെറാന്നില്ലെന്നുള്ള വസ്തുത നമ്മുടെ നേതാക്കന്മാർ ആവത്തിച്ചുപറയാറുണ്ട്. ഈ പ്രശസ്തപാരമ്പര്യം നിലനിർത്തിക്കൊണ്ടുപോകാൻ നാമെല്ലാം ബാദ്ധ്യസ്ഥരാണ്.

ഭൗതികമായ പുരോഗതിയിൽ പല രാഷ്ട്രങ്ങളും പലതിലും മുന്നിട്ട നിൽക്കുന്നു വെന്നു് അഭിമാനിക്കുമ്പോൾ ഭാരതത്തിൻേറതായി അവകാശപ്പെടാവുന്നതു് ആദ്ധ്യാത്മികതയിൽ അടിയുറച്ച ധർമ്മ സംഹിത ഉൾക്കൊള്ളുന്ന നമ്മുടെ സംസ്കാരമാണ്. പക്ഷേ ഇന്നു് അതിനും ഗ്ലാനി സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ മേഘപടലങ്ങളുടെയിടയിലെ ഒരു രജത രേഖയായി ഈ പ്രസ്ഥാനം നിലകൊള്ളുന്നുവെന്നു് നമുക്കഭിമാനിക്കാം.

ദക്ഷിണ ഇൻഡ്യയിൽ പ്രശസ്തിയിലും പൗരാണികതയിലും മുൻനിരയിൽ നിൽക്കുന്ന ഈ ആദ്ധ്യാത്മിക മഹാ പ്രസ്ഥാനത്തിൻെറ പ്ളാററിനം ജൂബിലിയോടനുബന്ധിച്ചു് ഒരു സ്മരണിക പ്രകാശനം ചെയ്യണമെന്നും വിദ്യാധിരാജചട്ടമ്പിസ്വാമികളുടെ നാമത്തിൽ ഉചിതമായ ഒരു സ്മാരക മന്ദിരം ചെറുകോൽപ്പുഴയിൽ പണികഴിപ്പിക്കണമെന്നും ഭാരവാഹികൾ തീരുമാനിച്ചു.

ഞങ്ങൾ ഏറ്റെടുത്ത ചുമതല അത്യന്തം ശ്രമകരമാണെന്നു് അറിയാം. സജ്ജനങ്ങളുടെ ഔദാര്യ പൂർണ്ണമായ സന്മനോഭാവവും സഹകരണവും മാത്രമായിരുന്നു ഞങ്ങളുടെ കൈമുതൽ ജൂബിലിക്കാലത്തു തന്നെ സ്മാരക മന്ദിരത്തിന്റെ ഒന്നാം നിലയുടെ പണി പൂർത്തിയാക്കുവാനും അതിന്റെ ഔപചാരികമായ ഉദ്ഘാടനം നടത്തിക്കുവാനും കഴിഞ്ഞതിൽ നമുക്കു് അഭിമാനത്തിനും ചാരിതാർത്ഥ്യത്തിനും വക ഉണ്ടു്. സ്മാരക മന്ദിരത്തിന്റെ ശേഷിച്ച പണികളും ധന്യാത്മാക്കളായ സജ്ജനങ്ങളുടെ തുടർന്നുള്ള സഹായ സഹകരണങ്ങളുടെ വിനാവിളംബം പൂർത്തിയാക്കുവൻ കഴിയുമെന്നു് പ്രത്യാശിക്കുന്നു.

കേരളത്തിൽ ആദ്ധ്യാത്മിക രംഗത്തെ അവിസ്മരണീയ പ്രതിഭകളായ മഹത്തുക്കളുടെ ലേഖനങ്ങളും സാഹിത്യ സംഭാവനകളും ഉൾക്കൊള്ളിച്ചുകൊണ്ടു് പ്ളാറ്റിനം ജൂബിലിയോടനുബന്ധിച്ചു പ്രകാശനം ചെയ്യുന്ന ഈ സ്മരണിക – പാഞ്ചജന്യം— സജ്ജന സമക്ഷം സമർപ്പിച്ചു കൊള്ളുന്നു. ഇതിലേക്കു് ലേഖനങ്ങളും പരസ്യങ്ങളും അയച്ചുതന്നു സഹായിച്ചിട്ടുള്ള എല്ലാ മഹത്തുക്കളോടും ഹിന്ദുമത പരിഷത്തിന്റെ നാമത്തിൽ നന്ദിരേഖപ്പെടുത്തിക്കൊള്ളുന്നു.

വിദ്യാധിരാജ സ്മാരക മന്ദിര നിർമ്മാണത്തിന്റെ ഭാരിച്ച സാമ്പത്തികബാദ്ധ്യതകാരണം നിർഭാഗ്യവശാൽ ഈ സ്മരണികയുടെ പ്രകാശനം അല്പം നീട്ടിവയ്ക്കേണ്ടിവന്നു. മനഃപ്പൂർവ്വമല്ലാത്ത ഈ കാലതാമസം സദയം ക്ഷമിക്കണമെന്നു് അപേക്ഷ. 1979—ൽ ഹിന്ദുമത മഹാമണ്ഡലത്തിൽ നിന്നു പ്രസിദ്ധപ്പെടുത്തിയ **ആർഷപ്രതിഭ**യുടെ പിൻഗാമിയായി **പാഞ്ചജന്യം** അനുവാചകരുടെ ആശീർവാദത്തിനായി സമർപ്പിച്ചുകൊള്ളുന്നു.

റ്റി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്,
പ്രസിഡൻറ്,
അയിരൂർ-ചെറുകോൽപ്പുഴ
ഹിന്ദുമതമഹാമണ്ഡലം.

 

# ബഹുധാ വദന്തി



—:ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്:—

കാതോർത്തെപ്പോഴുമച്യുതന്റെ മധുരോ-
ദന്തം ശ്രവിച്ചീടുവാനു,
വാതോരാതെ ജനാർദ്ദനന്റെ ശുഭമാം
നാമം ജപിച്ചീടുവാൻ,
ചേതോ മോഹനമായ നന്ദ ശിശുവിൻ
കോലം സ്മരിച്ചീടുവാൻ,
ഏതോ സഞ്ചിത പൂർവ്വ ജന്മ സുകൃതം
മൂലം കൊതിക്കുന്നു ഞാൻ.

ആനായച്ചെറുപൈതലിന്റെ ചരിതം
കാതോർത്തു കൊണ്ടങ്ങനേ,
ശ്രീനാമാമൃതമശ്രുവാർത്തു സതതം
സ്വാദോർത്തുകൊണ്ടങ്ങനേ,
ജ്ഞാനാനം തെരയുന്ന ചേവടികൾ തൻ
ചേലോർത്തു കൊണ്ടങ്ങനേ,
ഞാനാളായിടുമോ തദീയകൃപയാൽ
ആയുസ്സു പോക്കീടുവാൻ?

ഗോവിന്ദന്റെ മനോജ്ഞമായ ചരിതം
കേട്ടും, പവിത്രങ്ങളാം
തൻ നാമങ്ങൾ ജപിച്ചു, മൻപൊഴുകിടും
തൻ പാദപാഥോരുഹം
ധ്യാനിച്ചും, തദുദാത്ത ഭക്തി വികസി-
ച്ചുൾക്കാമ്പലിഞ്ഞീടവേ
സിദ്ധിക്കുന്നൊരവാച്യനിർവൃതിനുക-
ർന്നീടുന്നതെന്നാണു ഞാൻ?

കണ്ണൻതൻ കഥകേൾക്കയും, മധുരമാം
നാമങ്ങൾ കീർത്തിക്കയും,
ശ്രീമൻമൂർത്തി നിനയ്ക്കയും, കരളലി-
ഞ്ഞശ്രുക്കൾ വർഷിക്കയും,
രോമാഞ്ചങ്ങൾ പൊടിക്കയും, ഗളതടം
സ്തംഭിക്കയും ചെയ്തു, തൽ
പ്രേമാനന്ദരസാമൃതത്തിൽ മുഴുകി
പ്പോകുന്നതെന്നാണു ഞാൻ?

അത്യന്തം കൊതിതോന്നീടുന്നു ഭഗവദ്-
വൃത്തം ശ്രവിച്ചീടുവാൻ,
തൻ നാമങ്ങൾ ജപിക്കുവാൻ, സുഭഗമാം
തദ്രൂപമോർത്തീടുവാൻ,
സാക്ഷാത്തായ് മിഴികൊണ്ടുതന്നെ ഹരിയെ-
ക്കാണാൻ, പണിഞ്ഞീടുവാൻ,
കൈകൊണ്ടൊന്നുതൊടാ, നണച്ചുപുണരാൻ,
സഹ്ലാദമോർത്തു ചുംബിക്കുവാൻ,

വെമ്പുന്നേൻ, നാൾനയിക്കാൻ ഹരിയുടെ
മധുരോദാരവൃത്തം ശ്രവിച്ചും,
ശ്രീമന്നാമം ജപിച്ചും നിഗമമൃഗിതമാം
പാദപത്മം നിനച്ചും,
പ്രേമത്താൽ മെയ്യിലെല്ലാം തുരുതുരെ വിളയും
കണ്ടകത്താൽ പുതച്ചും,
ഹർഷത്താൽ കണ്ണിൽ നിന്നും കുടുകുടെയൊഴുകും
കണ്ണുനീരിൽക്കുളിച്ചും,

കണ്ണൻതൻ ലീലകേട്ടും, സരസമധുരമാം
പുണ്യനാമം ജപിച്ചും,
പാദാംഭോജം നിനച്ചും, കുടുകുടെ മിഴിനീർ
ചിന്തി, രോമാഞ്ചമേന്തി,
തൽ പ്രേമാനന്ദ പാഥോനിധിയിൽമതിമറ-
ന്നുളിയിട്ടുല്ലസിക്കാൻ
സൗഭാഗ്യം സാനുകമ്പംപരമഗുരുവെനി-
ക്കേതുനാളേകുമാവോ ?



"ഹിരൺമയേന പാത്രേണ
സത്യസ്യാപിഹിതംമുഖം
തത്ത്വംപൂഷന്നപാവൃണു
സത്യ ധർമ്മായ ദൃഷ്ടയേ"
[ഈശാവാസ്യോപനിഷത്-മന്ത്രം 16]

ശ്രീനാരായണ ഗുരുവിൻെറ വിവർത്തനം

"മൂടപ്പെട്ടുന്ന പൊൻപാത്രം
കൊണ്ടുസത്യമതിൻ മുഖം
തുറക്കുകതു നീ പൂഷൻ
സത്യധർമ്മനു കാണുവാൻ"

# മതമഹാമണ്ഡലം

## - ശ്രീ മന്നത്തുപത്മനാഭൻ -

["എന്റെ ജീവിതസ്മരണകൾ" എന്ന ഗ്രന്ഥത്തിൽ നിന്ന്]



കേരളീയ നായർ സമാജത്തിന്റെ ശംഖധ്വനി ആദ്യമായി ശരിക്കുപതിഞ്ഞത് അയിരൂരെ നായന്മാരുടെ ശ്രവണേന്ദ്രിയങ്ങളിലായിരുന്നു. അവർ പടയണി വേണ്ടെന്നു വച്ചു. പരിഷ്കരിച്ച കരയോഗങ്ങൾ ഉണ്ടാക്കി. പമ്പാതീരത്ത് ഇന്നു കാണുന്ന കരയോഗമന്ദിരം പണിയിച്ചു. വലിയ തേരിന്റെ തടികൾ മന്ദിരത്തിന്റെ മേൽക്കൂരയ്ക്കു് ഉപയോഗിച്ചു. അതിന്റെ മുൻവശത്തുള്ള വിശാലമായ മണൽപ്പുറത്ത് നീണ്ടപന്തൽ കെട്ടി അവിടെ വച്ച് ഹിന്ദുമതപണ്ഡിതന്മാരെക്കൊണ്ട് കൊല്ലംതോറും ഏതാനും ദിവസത്തെ തുടർച്ചയായ മതസമ്മേളനം നടത്തുന്നത് കരയോഗത്തിന്റെ പ്രധാന പ്രവൃത്തിയായി സ്വീകരിച്ചു. ആ മതസമ്മേളനത്തിന്റെ അഗ്രാസനത്വം മിക്കവാറും സദാനന്ദസ്വാമിയിലാണ് അവർ സമർപ്പിച്ചിരുന്നത്. അവിടത്തെ ഹിന്ദുമഹാസമ്മേളനം പതിനായിരക്കണക്കിന് ആളുകൾ കൂടുന്ന വലിയ സമ്മേളനമായി വളരെ കൊല്ലം നടന്നു. എന്നാൽ നമ്മുടെ സമൂഹത്തിൽ എവിടെയും കാണുന്ന ദൃഢവ്രതമില്ലായ്മ അയിരൂർകാരിലും ലയിച്ചുകിടന്നതിന്റെ ഫലമായി അത് സദാനന്ദസ്വാമിസമാധി അടയുന്നതിനു മുമ്പുതന്നെ നിന്നു പോകാൻ ഇടയായി. ഇപ്പോൾ വീണ്ടും ആരംഭിച്ച് ഭംഗിയിൽ നടത്തുന്നുണ്ട്.

# സദാനന്ദസ്വാമി തിരുവടികൾ


## വെണ്ണിക്കുളം ഗോപാലക്കുറുപ്പ്



തിരുക്കുറൾ, തുളസീദാസരാമായണം മുതലായ വിശിഷ്ട കൃതികൾ വിവർത്തനം ചെയ്ത മഹാകവി വെണ്ണിക്കുളം സി. എൻ. ഗോപാലക്കുറുപ്പ് നല്ല ഗദ്യകാരനുമാണ്. ഇദ്ദേഹം, മലയാളം ലെക്സിക്കൻ വകുപ്പിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കദളീവനം, മാണിക്യവീണ മുതലായ ഒട്ടേറെ ഗ്രന്ഥങ്ങളുടെ രചയിതാവുമാണ്. അയിരൂർ ഹിന്ദുമത മഹാമണ്ഡലവുമായി സദാനന്ദസ്വാമി തിരുവടികൾക്കുണ്ടായിരുന്ന ബന്ധം എന്തെന്ന്, ഈ ലേഖനത്തിൽ പ്രസ്താവിക്കുന്നു.


പരിപാവനയായ പമ്പാനദിയിലെ ചെറുകോൽപ്പുഴ മണൽപ്പുറം പരമസുന്ദരമാണ്. അതിവിശാലവും. അവിടെവച്ച് ആണ്ടുതോറും നടത്തിപ്പോന്നതും ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നതുമായ ഹിന്ദുമത മഹാസമ്മേളനം ഈ രാജ്യത്തെ മതഭക്തന്മാരെ വളരെ ആകർഷിച്ചിട്ടുള്ളതും പ്രസിദ്ധിയാർജ്ജിച്ചതുമാണ്. അരനൂററാണ്ടിനു മുമ്പ് ആവിർഭവിച്ച ആ മഹനീയമായമതസദസ്സ് അനുഗൃഹീതരായ പലവാഗ്മികളുടേയും പണ്ഡിതന്മാരുടേയും വിഹാരരംഗമായിരുന്നു. ഒരു ഉൽസവപ്രതീതി ജനിപ്പിച്ചുകൊണ്ടു ധവള കോമളമായ മണൽപ്പുറത്തെ പന്തലിൽ നടന്ന സമ്മേളനങ്ങൾ കോരിത്തരിപ്പോടുകൂടിയല്ലാതെ ഓർമ്മിക്കുവാൻ പ്രയാസം. അതിനെക്കുറിച്ചു ഞാൻ എന്റെ ആത്മരേഖയിൽ രേഖപ്പെടുത്തിയിട്ടുള്ളതിൽ നിന്ന് ഒരു ഭാഗം ഇവിടെ പകർത്താം:

“മറെറാരു പ്രധാന സമ്മേളനത്തേക്കുറിച്ചും ഓർമ്മിക്കുന്നു. അയിരൂർ ചെറുകോൽപ്പുഴ എന്ന സ്ഥലത്ത് പമ്പാനദിയുടെ വിശാലമനോഹരമായ മണൽപ്പുറത്ത് വലിയ പന്തലിട്ട് ആണ്ടുതോറും ഒരാഴ്ചക്കാലത്തേക്കു വിപുലമായ മതസമ്മേളനം നടത്തിപ്പോന്നിരുന്നു കരക്കാരുടെ ഒരു പുതിയ ഉൽസവം! മദ്ധ്യവേനലൊഴിവുകാലത്താകയാൽ ഞാനതിൽ പതിവായി സംബന്ധിച്ചിരുന്നു, വെറുമൊരു ശ്രോതാവായിട്ട്. എന്റെ ജ്യേഷ്ഠന്റെ ഭാര്യാഗൃഹമായ ‘തോട്ടാവള്ളിൽ’ കുടുംബത്തിലെ കാരണവർക്കു സമ്മേളന സംവിധാനത്തിൽ പ്രാമുഖ്യം ഉണ്ടായിരുന്നതുകൊണ്ട് അവിടെ താമസിച്ചു പ്രസംഗങ്ങൾ കേൾക്കാൻ എനിക്കു കഴിഞ്ഞു. മതപ്രഭാഷകന്മാരും മററതിഥികളും അവിടെയാണു താമസിച്ചുപോന്നത്. മണൽപ്പുറത്തു പകലും രാത്രിയും സമ്മേളനങ്ങളാണ്. കൊട്ടാരക്കര ആശ്രമത്തിന്റെ അധിപതിയും ഗംഭീരപണ്ഡിതനുമായ സദാനന്ദസ്വാമികളായിരുന്നു പ്രധാന വക്താവ്. അഞ്ചാറുമണിക്കൂർ നേരം ഒരേ ഇരുപ്പിലിരുന്നു പ്രസംഗിക്കും. കറുത്തുതടിച്ച് ഇരുമ്പുപോലെയുള്ള ശരീരം സർവ്വാംഗം ഭസ്മം പൂശിയിരിക്കും, ഘനഗംഭീരമായ ശബ്ദം. ഗിരിഗഹ്വരത്തിൽ നിന്നു കുതിച്ചു ചിതറിവീഴുന്ന ഗംഗാപ്രവാഹം പോലെയാണു പ്രഭാഷണം. വേദോപനിഷത്തുകൾ, പുരാണങ്ങൾ, ഭഗവദ്ഗീത, തമിഴിലെ സംഘംകൃതികൾ തുടങ്ങിയ ഗ്രന്ഥരത്നങ്ങളിൽ നിന്നു ധാരാളം ഭാഗങ്ങൾ ഉദ്ധരിച്ചു പണ്ഡിതോചിതമായി വ്യാഖ്യാനിച്ചു ശ്രോതാക്കളെ അദ്ഭുതപ്പെടുത്തുന്നതായിരിക്കും ആ വാഗ്ധോരണി. സാധാരണക്കാർക്ക് ഒരെത്തും പിടിയും കിട്ടുകയില്ല. സ്വാമിയെക്കുറിച്ചുള്ള ഭക്ത്യാദരങ്ങളാൽ വെറുതേ കേട്ടുകൊണ്ടിരിക്കും. രാത്രിയിലാണെങ്കിൽ ചിലർ ഉറക്കംതൂങ്ങുകയും മററു ചിലർ ഉത്തരീയംവിരിച്ചു മണൽപ്പുറത്തു കിടന്നുറങ്ങുകയും ചെയ്യും. സ്ത്രീകൾ അടക്കിയ സ്വരത്തിൽ നാട്ടുവർത്തമാനങ്ങൾ പറയും കുട്ടികൾ മണൽ വാരിക്കളിക്കും. സ്വാമികളാവട്ടെ ഇതൊന്നും ഗണിക്കാതെ നിശ്ചിതസമയംവരെ പ്രഭാഷണം തുടർന്നുകൊണ്ടിരിക്കും ഞാനതു പലപ്പോഴും ശ്രദ്ധിച്ചു കേൾക്കാറുണ്ടായിരുന്നെങ്കിലും അപാണ്ഡിത്യം നിമിത്തം എതാണ്ടല്പം ഗ്രഹിക്കാനേ കഴിഞ്ഞിരുന്നുള്ളൂ. ഇരുന്നു മുഷിയുമ്പോൾ എഴുന്നേററു പന്തലിനു പുറത്തുപോയി സ്നേഹിതന്മാരോട് വർത്തമാനം പറയുകയായിരുന്നു പതിവ്. പാശ്ചാത്യശാസ്ത്രങ്ങളില്ലാ സ്വാമിക്ക് അവഗാ

ഹമുണ്ടെന്നു തെളിയിച്ചിരുന്നു അദ്ദേഹത്തിന്റെ പ്രസംഗഭാഗങ്ങൾ."

ഈ ഉദ്ധരണിയിൽ പരാമൃഷ്ടനായ സദാനന്ദസ്വാമിതിരുവടികളെക്കുറിച്ച് എനിക്കു മനസ്സിലായ ചില വിവരങ്ങൾ കുറിക്കുവാനാണ് ഈ ലേഖനത്തിൽ ഉദ്യമിക്കുന്നതു്. ലേഖനനിർമ്മിതിക്കാവശ്യമുള്ള സാമഗ്രികൾ എന്റെ കൈവശമില്ലാത്തതിനാൽ ഓർമ്മയിൽനിന്നു ചിലതെല്ലാം സഞ്ചയിക്കുകയേ തരമുള്ളു.

ഒരസാമാന്യ പുരുഷനായിരുന്നു സ്വാമികൾ. നാനൂറ് ഏക്കറോളം വിസ്തീർണ്ണം വരുന്ന കൊട്ടാരക്കര ആശ്രമം സ്ഥാപിക്കുകയും ആസ്ഥലം സദാനന്ദപുരം എന്നറിയപ്പെടുകയും ചെയ്തതിനു ശേഷമാണ് അദ്ദേഹം വളരെ പ്രസിദ്ധനായതു്. ആശ്രമത്തോടനുബന്ധിച്ച് പല കെട്ടിടങ്ങളും ഒരു ഔഷധത്തോട്ടവും അച്ചുക്കൂടവും സ്ഥാപിച്ചിട്ടുണ്ട്. അതിലേക്കു കേരളത്തിലും തമിഴ്നാട്ടിലുമുള്ള ഭക്തശിഷ്യന്മാർ ഉദാരമായി സംഭാവന ചെയ്തു. മതവിഷയം കഴിഞ്ഞാൽപ്പിന്നെ വൈദ്യമായിരുന്നു സ്വാമികൾക്കു പ്രിയപ്പെട്ട വിഷയം. വൈദ്യശാസ്ത്രത്തിൽ അപാരമായ അവഗാഹം അദ്ദേഹം സമ്പാദിച്ചിരുന്നു. മലയാളം, സംസ്കൃതം, തമിഴ്, ഹിന്ദുസ്ഥാനി എന്നീ ഭാഷകൾ അനായാസമായി കൈകാര്യം ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു, ഇംഗ്ലീഷും പരിചിതമായിരുന്നു. ആശ്രമത്തിൽ നിന്നു് ഒരു മാസികയും പ്രസിദ്ധീകരിച്ചുവന്നു. ആ മാസികയുടെ ചില ലക്കങ്ങൾ ഞാൻ കണ്ടിട്ടുണ്ട്. ഒന്നിൽ 'സമുദായശാസ്ത്രം' എന്ന തലക്കെട്ടിൽ ചേർത്തിരുന്ന ലേഖനം വളരെ ചിന്തനീയമായി തോന്നി. സാമൂഹ്യ ജീവിതത്തെക്കുറിച്ചുള്ള അഗാധവിജ്ഞാനം പകരുന്നതായിരുന്നു അതിന്റെ ഉള്ളടക്കം. മറ്റൊരു ലേഖനത്തിൽ ഭൂഖനനം കൊണ്ടുണ്ടാകുന്ന വിപത്തുകളെ ചൂണ്ടിക്കാണിച്ചിരുന്നു; ഒന്നാന്തരമൊരു ശാസ്ത്രജ്ഞന്റെ ദർശനവൈഭവത്തോടു കൂടി. ഭൂമി പൊള്ളയായാലുള്ള അവസ്ഥ എത്രമാത്രം വിനാശകാരിയാണെന്നു് അതിൽ സമർത്ഥിക്കുകയുണ്ടായി. ഭൂകമ്പങ്ങളുടെ ഉത്തരവാദിത്വത്തിൽ ഒരുവലിയഭാഗം ഈ ഖനനക്രിയയ്ക്കുണ്ടെന്നു് ആരെയും ബോദ്ധ്യപ്പെടുത്തുന്നതായിരുന്നു ആ വിശിഷ്ട ലേഖനം.

കൃഷിയിലും അദ്ദേഹത്തിനു താൽപര്യമുണ്ടായിരുന്നെന്ന് ആശ്രമവും പരിസരവും കണ്ടിട്ടുള്ളവർക്കു ക്ഷണനേരത്തിൽ മനസ്സിലാകും. ഫലവൃക്ഷങ്ങളും നേന്ത്രവാഴ മുതലായ വിളവുകളും അവിടെ ധാരാളമുണ്ട്. സ്വാമികൾ തന്നെ പ്രഭാതപ്രദോഷങ്ങളിൽ അവയെ സശ്രദ്ധം ശുശ്രൂഷിച്ചിരുന്നതായി കേട്ടിട്ടുമുണ്ട്. ചരാചരാത്മകമായ വിശ്വപ്രേമമാണ് അവിടെ കളിയാടിയിരുന്നത്. വസിഷ്ഠമുനിയുടേയോ മറ്റൊ ആശ്രമത്തിൽ പ്രവേശിച്ചവർക്ക് അനുഭവപ്പെട്ടിരുന്ന ശുദ്ധിയും ശാന്തിയും അവിടെ സുലഭമായിരുന്നു.

ഹിന്ദുക്കളുടെ മതാചാര്യനായി സ്വാമികളെ അവരോധിക്കാനുള്ള ഒരു ശ്രമവും ഇടക്കാലത്തുണ്ടായി. എന്നാൽ അതൊരു വിവാദവിഷയമാകുമെന്നുള്ള മട്ടു കണ്ടപ്പോൾ അദ്ദേഹം ഒഴിഞ്ഞുമാറുകയാണു ചെയ്തത്.

ചെമ്പു പൊന്നാക്കാനുള്ള രസവിദ്യ അദ്ദേഹത്തിനു വശമായിരുന്നു. എന്നു ചിലർ പറഞ്ഞുകേട്ടിട്ടുണ്ട്. ഇതു വാസ്തവമാണോ എന്നറിഞ്ഞുകൂടാ. ഒരു പക്ഷേ അവധൂതന്മാരെ അപവദിക്കുവാൻ പഴുതുനോക്കുന്നവരുടെ വാഗ്വിലാസമാണെന്നുവരാം. ഔഷധങ്ങൾ, സോപ്പ് മുതലായവ ആശ്രമത്തിൽ നിർമ്മിച്ചു വിറ്റുകൊണ്ടിരുന്നതിനാൽ ധനസമ്പാദനമാണു സ്വാമിയുടെ ലക്ഷ്യമെന്നു വ്യാഖ്യാനിച്ചവരും ഇല്ലാതില്ല. "ക്ഷീരമുള്ളൊരകിടിൻ ചുവട്ടിലും ചോരതന്നെ കൊതുകിനു "കൗതുകം" എന്നേ പറയാനുള്ളു.

സ്വാമികൾക്ക് അനവധി ശിഷ്യന്മാരുണ്ടായിരുന്നെങ്കിലും കേരളത്തിൽ മഹാപ്രസാദ് ആത്മാനന്ദഭാരതിയും ദയാനന്ദസ്വാമികളുമായിരുന്നു പ്രധാന ശിഷ്യന്മാർ. സ്വാമികളുടെ സമാധിക്കുശേഷം ആശ്രമാധിപതിയായത് ആത്മാനന്ദ ഭാരതിയാണ്. അദ്ദേഹത്തെ കാശിയിലയച്ചു പഠിപ്പിച്ചതും സ്വാമികൾതന്നെ.

സ്വാമികൾ ആശ്രമത്തിലില്ലാത്തപ്പോൾ പ്രസംഗപര്യടനമായിരിക്കും. ദക്ഷിണഭാരതത്തിന്റെ നാനാഭാഗങ്ങളിലും ശ്രീലങ്കയിലും അദ്ദേഹം ഗഹനങ്ങളായ പ്രഭാഷണങ്ങൾ നടത്തിയിട്ടുണ്ട്. അക്കാലങ്ങളിൽ അദ്ദേഹത്തെ കൂടാത്ത മതസമ്മേളനങ്ങൾ കേരളത്തിൽ അധികമുണ്ടായിട്ടില്ല ഞാൻ ഈ ലേഖനത്തിന്റെ പ്രാരംഭത്തിൽ ഉദ്ധരിച്ചിട്ടുള്ള ഭാഗത്തിൽ നിന്നു് അദ്ദേഹത്തിന്റെ പ്രഭാഷണത്തെക്കുറിച്ച് വായനക്കാക്ക് ഒരു സാമാന്യജ്ഞാനം സിദ്ധിക്കുമെന്നുള്ളതിനാൽ ആവർത്തിക്കുന്നില്ല. അതു വേണ്ടവണ്ണം ആസ്വദിക്കുവാനും തൽസംബന്ധമായ ചിന്തയിൽ ഏർപ്പെടാനും ഒരക്ഷയനിക്ഷേപമായി സൂക്ഷിക്കാനും അന്നെനിക്കു കഴിഞ്ഞില്ലല്ലോ എന്നൊരു വിഷാദം എന്റെ മനസ്സിൽ അവശേഷിക്കുന്നു.

മതബോധനംകൊണ്ടു ജനങ്ങളെപ്രബുദ്ധരാക്കിയ മഹാനായ ഒരാചാര്യസത്തമനായിരുന്നു സദാനന്ദസ്വാമിതിരുവടികൾ. പാണ്ഡിത്യത്തിന്റെ ആ ഗിരിശൃംഗം പ്രേക്ഷകർക്ക് അദ്ഭുതാദരങ്ങൾ ജനിപ്പിച്ചുകൊണ്ടു് അംബരചുംബിയായി ഉയർന്നു നിന്നിരുന്നു.



# പരമഭട്ടാരശ്രീചട്ടമ്പിസ്വാമിതിരുവടികളും ഹൈന്ദവ നവോത്ഥാനവും



## —:ശ്രീമത് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ:—

അയിരൂർ ഹിന്ദുമതമഹാമണ്ഡലത്തിന്റെ രക്ഷാധികാരികളിൽ ഒരാളും വാഴൂർ തീർത്ഥപാദാശ്രമാധിപതിയുമായിരുന്ന സ്വാമിജി, ശ്രീ. ചട്ടമ്പി സ്വാമികളുടെ ശിഷ്യനായ തീർത്ഥപാദ പരമഹംസ സ്വാമികളിൽനിന്നാണ് സന്യാസം വരിച്ചത് ഭഗവൽദർശനം, ബ്രഹ്മവിദ്യ, ശാന്തിമന്ത്രങ്ങൾ മുതലായ ഗ്രന്ഥങ്ങളുടെ കർത്താവും അഗാധപണ്ഡിതനുമായ സ്വാമികൾ മതപരിഷത്തിൽ എല്ലാവർഷവും വേദാന്ത പുരാണേതിഹാസങ്ങളെ സംബന്ധിച്ച് പ്രഭാഷണങ്ങൾ നടത്തിയിരുന്നു. പരിഷത്തിൽ ഏററവും കൂടുതൽ പ്രാവശ്യം പ്രസംഗിച്ചിട്ടുള്ളത് അദ്ദേഹമാണ്.

കേരളത്തിൽ ഒരു നൂററാണ്ടിനുമുമ്പ് ഹൈന്ദവ നവോത്ഥാനത്തിനായി ശ്രീമത് ചട്ടമ്പിസ്വാമികൾ അനുഷ്ഠിച്ച സേവനങ്ങളും അതിൽ അയിരൂർ, എഴുമററൂർ മുതലായ പ്രദേശങ്ങൾക്കുള്ള പങ്കും ശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമികൾ ഈ ലേഖനത്തിൽ ആധികാരികമായി പ്രഖ്യാപിക്കുന്നു. സ്വാമികൾ 1984 ഡിസംബർ മാസത്തിൽ സമാധിയടഞ്ഞു.

പ്രാചീനകാലം മുതൽ മാനവസമുദായം മഹാപുരുഷന്മാരെ ബഹുമാനിക്കുന്നതിൽ താത്പര്യം കാണിച്ചുവരുന്നുണ്ട്. എന്നാൽ ഓരോ രാഷ്ട്രത്തിലും മഹാപുരുഷന്മാരെ തെരഞ്ഞെടുക്കുന്നതിൽ ഐക്യം കാണപ്പെടുന്നില്ല. ചില രാജ്യത്ത് സാമ്രാജ്യസ്ഥാപകനോ യുദ്ധവീരനോ മഹാപുരുഷനാണെങ്കിൽ മററു ചിലയിടത്ത് ലോകതന്ത്രജ്ഞനോ കോടീശ്വരനോ ആയിരിക്കും മഹാപുരുഷൻ. ആ വിഷയത്തിൽ ഭാരതീയരായ നമുക്ക് ഒരു പ്രത്യേകതയുണ്ട്. നമ്മുടെ മഹാപുരുഷന്മാർ തപസ്വികളും ത്യാഗികളും ബ്രഹ്മജ്ഞാനികളുമാണെന്നുള്ളതാണത്. തപസ്വികളായ വസിഷ്ഠനും വിശ്വാമിത്രനും വ്യാസനും ശുകനും നമുക്കിന്നും പരമാരാധ്യന്മാരാണ്. അതുപോലെ ഭിക്ഷുക്കളായിരുന്ന ശ്രീബുദ്ധനേയും ശ്രീ മഹാവീരനേയും ശ്രീ ശങ്കരനേയും പരമാചാര്യന്മാരായി നാം അംഗീകരിക്കുന്നു. ഭാരതഭൂമിയെ ഋഷികളുടെയും മുനികളുടെയും നാടെന്നു പറയുവാൻ നമ്മിൽ അധികം ആളുകളും ഇഷ്ടപ്പെടുന്നുമുണ്ട്. തപസ്വികളായ മഹാത്മാക്കളെ ദർശിച്ച് അവരുടെ അനുഗ്രഹം നേടിയെടുക്കാൻ ഭാരതത്തിലെ ധനികനും നിർധനനും പണ്ഡിതനും പാമരനും നാഗരികനും ഗ്രാമീണനും ഒരുപോലെ ആഗ്രഹിക്കുന്നു അതു നേടുന്നതിനുവേണ്ടി ഗംഗാനദീതീരങ്ങളിലേക്കും ഹിമവത്സാനുക്കളിലേക്കും ജനങ്ങൾ അനുദിനം തീർത്ഥാടനം നടത്തിക്കൊണ്ടിരിക്കുകയുമാണ്. കുറച്ചുകാലത്തിനു മുൻപുവരെ അങ്ങനെയുള്ള പ്രദേശങ്ങളിൽവച്ചു മഹാത്മാക്കളുമായി സമ്പർക്കം പുലർത്തി ആത്മശാന്തി നേടുന്നതിനുള്ള അവസരം ലഭിക്കുമായിരുന്നു. ഇന്ന് ആ നില മാറിവരികയാണ്.

ലൗകികവും ദൈവികവും ആദ്ധ്യാത്മികവുമായ ജ്ഞാനവിജ്ഞാനങ്ങൾനേടി ധാർമ്മികമൂല്യങ്ങളെ വർദ്ധിപ്പിച്ച് ജീവിതത്തെ സംശുദ്ധവും സമ്പൂർണ്ണവുമാക്കിത്തീർത്ത് സർവ്വവ്യാപകമായ ഈശ്വരചൈതന്യത്തെ ആത്മസ്വരൂപമായി—സ്വസ്വരൂപമായി —സാക്ഷാത്കരിച്ചവരാണു മഹാത്മാക്കൾ. സർവ്വജീവജാലങ്ങളെയും ആത്മാവിലും, ആത്മാവിനെ സർവ്വ ജീവജാലങ്ങളിലും ദർശിച്ച് പരമപ്രേമസ്വരൂപ

മായ ശാന്തി സ്വയം നുകർന്നും അന്യർക്കു പകർന്നുകൊടുത്തും മഹാത്മാക്കൾ കൃതകൃത്യരായി നിത്യതൃപ്തരായി വിജയിക്കുന്നു. അങ്ങനെയുള്ള മഹാപുരുഷന്മാരാണ് ഭാരതവർഷത്തിലെ മഹർഷിപുംഗവന്മാർ. വേദങ്ങളും ഉപനിഷത്തുകളും പുരാണങ്ങളും ഇതിഹാസങ്ങളും അവരുടെ പ്രതിഭാവിലാസത്തിന്റെ ബഹിഃസ്ഫുരണങ്ങളാകുന്നു. ആ ജ്ഞാനവിജ്ഞാനഭണ്ഡാരങ്ങൾ സംഭാവനചെയ്ത് മാനവജീവിതത്തിന്റെ ലക്ഷ്യവും മാർഗ്ഗവും നമുക്കു കാണിച്ചുതന്ന പുണ്യശ്ലോകന്മാരായ മഹർഷിമാരെയും അവരുടെ ശിഷ്യപ്രശിഷ്യ പരമ്പരയിൽപ്പെട്ട ശ്രേഷ്ഠന്മാരായ ആചാര്യന്മാരേയും സ്മരിക്കുന്നതും ആരാധിക്കുന്നതും നമ്മുടെ ഒരു കടമകൂടിയാണ്. ആ നിലയിൽ അയിരൂർ ഹൈന്ദവസമ്മേളനസ്ഥലത്തിന് 'ശ്രീ വിദ്യാധിരാജനഗർ'' എന്നു നാമകരണം ചെയ്യപ്പെട്ടിരിക്കുന്നത് ഏറ്റവും സമുചിതമാണെന്നു രേഖപ്പെടുത്തുവാൻ എനിക്കു സന്തോഷമുണ്ട്. ശ്രീ വിദ്യാധിരാജൻ ആധുനികഭാരതീയ മഹർഷിമാരിൽ ഉത്തുംഗശീർഷനായ ഒരു മഹാത്മാവായിരുന്നു.

പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ എന്നപേരിൽ പ്രസിദ്ധനായ മഹാത്മാവിന്റെ ബ്രഹ്മവിദ്യാഗോത്രനാമം ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികൾ എന്നാണ്. അഭിവന്ദ്യനും സർവ്വശാസ്ത്രജ്ഞനുമായ ഗുരുദേവനെന്ന അർത്ഥത്തിൽ ശിഷ്യന്മാർ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് ഭട്ടാരകൻ പരമഭട്ടാരകൻ എന്നെല്ലാം രേഖപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ച് പരമഭട്ടാര ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികൾ, ശ്രീ വിദ്യാധിരാജപരമഭട്ടാരസ്വാമികൾ, വിദ്യാധിരാജസ്വാമികൾ തുടങ്ങി പല പേരുകളിൽ ഇന്നദ്ദേഹം അറിയപ്പെടുന്നു

പത്തൊൻപതാം നൂറ്റാണ്ടിൽ ഭാരതത്തിലുണ്ടായ സാംസ്കാരികവും ധാർമ്മികവും ആദ്ധ്യാത്മികവുമായ നവോത്ഥാനത്തിന്റെ പ്രചോദകന്മാരായ മഹാത്മാക്കളിൽ കേരളത്തെ സംബന്ധിച്ചിടത്തോളം പ്രഥമസ്ഥാനം വഹിച്ചിരുന്നത് ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികളാണെന്നു ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ക്രിസ്ത്വബ്ദം 1853–ാമാണ്ട് ഓഗസ്റ്റ് 25–ാം തീയതി ഭരണി നക്ഷത്രത്തിൽ, തിരുവനന്തപുരം നഗരത്തിൽനിന്നു മൂന്നു നാഴിക വടക്കുള്ള കൊല്ലൂർ എന്ന ഗ്രാമത്തിൽ ഉള്ളൂർകോട്ട് എന്ന നായർതറവാട്ടിലാണദ്ദേഹം ജനിച്ചത്. ആ കുടുംബത്തിൽ പല യോഗികളും ജ്ഞാനികളും മുൻപു ജനിച്ചിട്ടുള്ളതായി കേൾവിയുണ്ട്. അദ്ദേഹത്തിന്റെ അമ്മയുടെപേര് തിരുനങ്ക എന്നും അച്ഛന്റെപേര് വാസുദേവശർമ്മാവ് എന്നുമാണ്, ആ ദമ്പതികളുടെ സീമന്തപുത്രനായിരുന്നു കഥാനായകൻ. അദ്ദേഹത്തിന്റെ ജനനകാലത്ത് സ്വകുടുംബം വളരെ ദരിദ്രദശയിലാണു കഴിഞ്ഞിരുന്നത്. അതുകൊണ്ടു വിദ്യാഭ്യാസത്തിനുള്ള യാതൊരു ചുറുപാടും അദ്ദേഹത്തിനില്ലായിരുന്നു എങ്കിലും സ്വപരിശ്രമംകൊണ്ടും പൂർവ്വാർജ്ജിതവാസനാവൈഭവംകൊണ്ടും പതിനാറുവയസ്സിനു മുൻപു തന്നെ മലയാളത്തിലും തമിഴിലും സംസ്കൃതത്തിലും അദ്ദേഹം സാമാന്യവിജ്ഞാനം നേടിക്കഴിഞ്ഞു.

ഇതിനിടയിൽ സംഗീതം, ചിത്രമെഴുത്ത് മുതലായ കലകളിലും കായികാഭ്യാസത്തിലും കുറെയെല്ലാം പരിശീലനവും അദ്ദേഹത്തിനുണ്ടായി. ബാല്യത്തിൽത്തന്നെ ഗ്രഹണധാരണശക്തി വളരെ കൂടുതലായിരുന്നതുകൊണ്ട് എല്ലാവിഷയങ്ങളും അദ്ദേഹം പെട്ടെന്നു പഠിക്കുമായിരുന്നു. യൗവനാരംഭത്തോടുകൂടി തമിഴിലും സംസ്കൃതത്തിലുമുള്ള ശാസ്ത്രഗ്രന്ഥങ്ങൾ ചില ഗുരുക്കന്മാരിൽ നിന്നു പഠിക്കുവാൻ തുടങ്ങി. തുടർന്ന് ഉപരിപഠനത്തിനുവേണ്ടി തിരുനെൽവേലി ഡിസ്ട്രിക്ടിലുള്ള കല്ലടക്കുറിച്ചി ഗ്രാമത്തിൽ ചെന്ന് താമസിച്ച് സുബ്ബാജടാപാഠി എന്ന മഹാപണ്ഡിതനായ വൈദികബ്രാഹ്മണനിൽ നിന്നു വേദങ്ങളും വേദാന്താദിദർശനങ്ങളും നാലഞ്ചുവർഷത്തിനകം പരിശീലിക്കുന്നതിനും, അവിടെ അടുത്തുള്ള മറ്റുചില പണ്ഡിതന്മാരിൽനിന്നു തർക്കം, വ്യാകരണം മുതലായ മറ്റു ശാസ്ത്രങ്ങളും തമിഴിലുള്ള ആഗമ–ഗ്രന്ഥങ്ങളും പഠിക്കുന്നതിനും അദ്ദേഹത്തിനവസരം ലഭിച്ചു. അവിടുത്തെ ശാസ്ത്രപഠനത്തിനു ശേഷം തെക്കെഇൻഡ്യ ഒട്ടുക്കു സഞ്ചരിച്ച് പല പണ്ഡിതന്മാരെയും ദർശിച്ച് അവരിൽനിന്നുകൂടി ലഭിച്ച ജ്ഞാനവിജ്ഞാനങ്ങൾ വർദ്ധിപ്പിച്ച് മഹാവിദ്വാനായിത്തീരുന്നതിന് അദ്ദേഹത്തിനു കഴിഞ്ഞു.

ബാല്യകാലംമുതൽ ഈശ്വരാരാധനയിലും സജ്ജനസംസർഗ്ഗത്തിലും തത്പരനായിരുന്ന അദ്ദേഹം പല ഗുരുക്കന്മാരിൽനിന്ന് വിവിധതരത്തിലുള്ള ഉപാസനകളും യോഗസാധനകളും പരിശീലിച്ച് മനസംയമനവും സിദ്ധികളും സമ്പാദിക്കുകയും ജ്ഞാനാചാര്യന്മാരിൽനിന്നു ശ്രവിച്ച വേദാന്തപ്രക്രിയകൾവഴി സത്യാസത്യവിവേചനം ചെയ്ത് പൂർണ്ണവും

സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മത്തെപരോക്ഷമായി ബോധിക്കുകയും ചെയ്തിരുന്നു. അങ്ങനെയിരിക്കുന്ന കാലത്ത് കന്യാകുമാരിക്കു സമീപമുള്ള വടിവീശ്വരം എന്ന സ്ഥലത്തു വച്ച് യാദൃച്ഛികമായി വന്ന ഒരവധൂതമഹാത്മാവ് ആത്മോപദേശം നൽകി അദ്ദേഹത്തെ അനുഗ്രഹിക്കയുണ്ടായി. ആ ഉപദേശത്തിനു ശേഷം ആപ്തകാമനായി ആത്മാനുഭൂതിയിൽ മുഴുകിയ അദ്ദേഹം ഒരവധൂതനെപ്പോലെ പല സ്ഥലത്തും അലഞ്ഞുതിരിഞ്ഞു നടന്നിരുന്നതായി കേൾവിയുണ്ട്. "ജ്ഞാനം സന്യാസലക്ഷണം" എന്ന ആർഷവാക്യമനുസരിച്ചുള്ളതായിരുന്നു അദ്ദേഹത്തിന്റെ സന്യാസം. അതിനാൽ സന്യാസിമാർ സാധാരണ ഉപയോഗിക്കാറുള്ള കാഷായമോ കമണ്ഡലുവോ മററു സന്യാസചിഹ്നങ്ങളോ ഒന്നുംതന്നെ അദ്ദേഹത്തിനില്ലായിരുന്നു. ആത്മനിഷ്ഠംകൊണ്ടു വർണ്ണാശ്രമാദി നിയമങ്ങളെ അതിക്രമിച്ച് അതിവർണ്ണാശ്രമിയായ ഒരു ബ്രഹ്മനിഷ്ഠന്റെ നിലയിലാണ് അദ്ദേഹം ജീവിതയാത്രതുടർന്നത്. സാധാരണവേഷത്തിൽ സാധാരണക്കാരുടെ ഇടയിൽ സാധാരണക്കാരനെപ്പോലെ വ്യവഹരിച്ചിരുന്ന അദ്ദേഹത്തിന്റെ മഹത്വം അറിയുവാൻ അധികം ആളുകൾക്കും ആദ്യകാലത്തു സാദ്ധ്യമായിരുന്നില്ല. എന്നാൽ ക്രമേണ അദ്ദേഹത്തിന്റെ മഹത്വം അറിഞ്ഞ് അദ്ദേഹത്തെ ഗുരുവായി വരിക്കുവാൻ പലരും മുന്നോട്ടു വന്നു.

"പരോപകാരവ്രതബദ്ധദീക്ഷഃ
പ്രേക്ഷാവതാമഗ്രഗതിർയതീന്ദ്രഃ
ഇഹാതിവർണ്ണാശ്രമിഭാവമാപ്തഃ
പ്രപന്നലോകാർത്തിഹരഃ സമിന്ധേ."

എന്നാണു സദ്ഗുരുസർവ്വസ്വം എന്ന ജീവചരിത്രത്തിൽ അദ്ദേഹത്തിന്റെ അന്നത്തെ നിലയെപ്പററി വിവരിച്ചിരിക്കുന്നത്. പരോപകാരവ്രതത്തിൽ ഏററവും തത്പരനും പണ്ഡിതന്മാരിൽ മുമ്പനുമായ അദ്ദേഹം അതിവർണ്ണാശ്രമിയെന്നനില കൈക്കൊണ്ട്, തന്നെ ശരണം പ്രാപിക്കുന്നവരുടെ ദുഃഖങ്ങൾ നീക്കുന്നതിൽ എപ്പോഴും തത്പരനായിരുന്നു എന്ന് ഈ ശ്ലോകത്തിൽനിന്നു മനസ്സിലാക്കാം. ശ്രീസ്വാമിതിരുവടികൾ അക്കാലങ്ങളിൽ മിക്കവാറും പല സ്ഥലങ്ങളിലും പര്യടനം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. 1879–ൽ കുറെക്കാലം നെടുമങ്ങാട്, വാമനപുരം മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. അന്നു ബ്രഹ്മജിജ്ഞാസുക്കളായ ഹരിഹരശാസ്ത്രി മുതലായവർ അദ്ദേഹത്തിന്റെ ശിഷ്യന്മാരായി. അതോടുകൂടിയാണ് ആ പ്രദേശങ്ങളിൽ വളരെ ആരാധകരും ഭക്തരും അദ്ദേഹത്തിനുണ്ടായത്. ആ മഹാത്മാവിന്റെ അനുഗ്രഹംകൊണ്ട് ചിലരുടെ അപസ്മാരാദി രോഗങ്ങൾ ശമിക്കുകയും വേറെ ഒന്നുരണ്ടു പേരുടെ സർപ്പവിഷം നീങ്ങുകയുംചെയ്തു എന്നുള്ള വാർത്ത ആ പ്രദേശങ്ങളിൽ പരന്നതോടെ ഒരു മഹാസിദ്ധയോഗി എന്ന പേര് സാധാരണ ജനങ്ങൾക്കിടയിലും അദ്ദേഹത്തിനു വന്നുചേർന്നു. പക്ഷേ ശിഷ്യന്മാരെയും ആരാധകരെയും വർദ്ധിപ്പിച്ച് അവരുടെയെല്ലാം പരമാചാര്യനായി വിജയിക്കുവാൻ അദ്ദേഹം ഒട്ടുംതന്നെ ആഗ്രഹിച്ചില്ല. അന്നു കേരളത്തിൽ നിലനിന്നുവന്നിരുന്ന അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും നീക്കി ജാതിവ്യത്യാസമില്ലാതെ എല്ലാവർക്കും വേദോപനിഷദാദി മതഗ്രന്ഥങ്ങൾ പഠിക്കുന്നതിനും സാത്വികമായ ഈശ്വരോപാസന നടത്തുന്നതിനുമുള്ള ഉപായം കണ്ടുപിടിക്കുന്നതിലാണദ്ദേഹം അക്കാലത്തു കൂടുതലും ശ്രദ്ധ പതിപ്പിച്ചിരുന്നത്.

ഇൻഡ്യയിൽ പൊതുവേ ചാതുർവർണ്ണ്യവ്യവസ്ഥ നിലവിലിരുന്ന കാലമാണത്. എന്നാൽ അതിനുപകരം കേരളീയർക്കുമാത്രം അറുപത്തിനാലു ജാതികളും അവയെ സംബന്ധിച്ച ആചാരങ്ങളുമാണുണ്ടായിരുന്നത്. ഈ ജാതികളുടെ വ്യവസ്ഥാപകൻ പരശുരാമനാണെന്നു ഒരു കൂട്ടരും ശ്രീ ശങ്കരാചാര്യരാണെന്നു മറൊരു കൂട്ടരും വിശ്വസിച്ചിരുന്നു. അറുപത്തിനാലു ജാതികളിൽത്തന്നെയും ഓരോ ജാതിക്കും അനേകം പിരിവുകളും ഉണ്ടായിരുന്നു. ആ പിരിവുകളിൽത്തന്നെ ചിലതു പരസ്പരം ഉച്ചനീചഭാവം സ്ഥാപിക്കാൻ പോരാടുകകൂടി ചെയ്തിരുന്നു. അന്ന് ഏററവും ഉത്കൃഷ്ടരായി ഗണിക്കപ്പെട്ടതു നമ്പൂരിമാർ മാത്രമാണ്. വേദവേദാന്താദി ഹൈന്ദവഗ്രന്ഥങ്ങൾ പഠിക്കുവാനുള്ള അധികാരവും അവർക്കേ അന്നുണ്ടായിരുന്നുള്ളൂ. അവരിൽത്തന്നെ ബഹുഭൂരിപക്ഷവും പൂർവ്വമീമാംസ എന്നറിയപ്പെടുന്ന കർമ്മകാണ്ഡത്തിലും തന്ത്രശാസ്ത്രങ്ങളിലും പരമപ്രാമാണ്യബുദ്ധിയുള്ളവരായിരുന്നു. ജാതിഭേദങ്ങളും അവയോടനുബന്ധിച്ചുള്ള ആചാരങ്ങളും നിലനിർത്തുന്നതിലും നമ്പൂരിമാർ ശ്രദ്ധാലുക്കളായിരുന്നു. ഹിന്ദുസമുദായത്തിലുള്ള എല്ലാവരുംതന്നെ നമ്പൂരിമാരുടെ അനുശാസനം അതേപടി അംഗീകരിച്ചുമിരുന്നു.

ബ്രാഹ്മണർ നിത്യനൈമിത്തികാദി കർമ്മങ്ങളിൽ ശ്രദ്ധിച്ചിരുന്നെങ്കിലും ശ്രീ ശങ്കരാചാര്യർ വ്യാഖ്യാനിച്ചു പ്രചരിപ്പിച്ച വൈദിക

മായ ബ്രഹ്മാദ്വൈത സമ്പ്രദായത്തോട്ട് ആഭിമുഖ്യം ഒട്ടുംതന്നെ ഇല്ലാത്തവരായിരുന്നു. അതിനാൽ ദേവതാരാധനാരൂപമായ യാഗങ്ങൾ വേദമന്ത്രജപങ്ങൾ മുതലായവകൊണ്ട് പാരത്രികസുഖം നേടാമെന്നവിചാരിച്ചിരുന്നു. അബ്രാഹ്മണരിൽ നായന്മാർ തുടങ്ങിയ ബഹുഭൂരിപക്ഷം ജനങ്ങളും ക്ഷേത്രങ്ങളിൽ പൂജാദികൾ നടത്തിക്കുക, പടയണി തുള്ളുക, മററുവിവിധ കലാപ്രകടനങ്ങൾ നടത്തുക, ജന്തുബലിയപ്പിക്കുക മുതലായവകൊണ്ട് ഈശ്വരപ്രീതി നേടാമെന്നാണ് കരുതിയിരുന്നത്. അബ്രാഹ്മണരിൽ അപൂർവം ചിലർക്ക് സംസ്കൃതഭാഷാജ്ഞാനവും, വൈദ്യം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിൽ പാണ്ഡിത്യവും നേടാൻ അക്കാലത്ത് കഴിഞ്ഞിരുന്നു എങ്കിലും വേദാന്താദി ദർശനങ്ങളോ വ്യാകരണം മുതലായ വേദാംഗങ്ങളോ പഠിക്കുന്നതിന് അവർക്ക് അനുവാദമില്ലായിരുന്നു. കേരളഭൂമിതൊ പരശുരാമൻ സമുദ്രത്തിൽനിന്നുദ്ധരിച്ച് പാപപരിഹാരത്തിനുവേണ്ടി ബ്രാഹ്മണർക്കു ദാനം ചെയ്തതാണെന്നും ബാക്കി അബ്രാഹ്മണരെല്ലാം ബ്രാഹ്മണരെ ശുശ്രൂഷിക്കുന്നതിനും അവർക്കുവേണ്ടി കൃഷി മുതലായവ നടത്തുന്നതിനും പരശുരാമൻ അന്യനാട്ടുകളിൽനിന്നും ഇവിടെ കൊണ്ടുവന്ന കുടിയിരുത്തിയവരാണെന്നുമായിരുന്നു അന്നത്തെ വിശ്വാസം. ഇങ്ങനെയുള്ള വിശ്വാസം നിലനിർത്തത്തക്കവണ്ണം സംസ്കൃതത്തിലും പഴയ മലയാളത്തിലും പല ഗ്രന്ഥങ്ങളും രചിക്കപ്പെട്ടിരുന്നു. ഈ പരിതഃസ്ഥിതിയിൽ കേരളത്തിൽ അധികം ആർക്കും വിശേഷിച്ചും അബ്രാഹ്മണർക്ക് ശരിയായ ധർമ്മബോധമോ വൈദികമായ യോഗവേദാന്താദി പരിശീലനമോ ലഭിക്കാനുള്ള അവസരം അന്നില്ലായിരുന്നു. എന്നാൽ എഴുത്തച്ഛന്റെ ഭാഗവതരാമായണ ഭാരതാദി പുരാണേതിഹാസങ്ങളുടെ മലയാളവിവർത്തനം വായിച്ച് ഈശ്വരഭക്തി വളർത്തുവാൻ കുറെപേർക്കു കഴിഞ്ഞിട്ടുണ്ട്.

ഇങ്ങനെ ജാതിഭേദംകൊണ്ടും അജ്ഞതകൊണ്ടും അസംഘടിതരായി കഴിഞ്ഞ ഹിന്ദുക്കളെ ക്രിസ്തുമതത്തിലേക്കും മഹമ്മദുമതത്തിലേക്കും മാററി എടുക്കുവാൻ തത്തന്മതപ്രവർത്തകന്മാർ ശ്രമിക്കുകയും അതിന്റെ ഫലമായി വളരെയധികം ഹിന്ദുക്കൾ അന്യ മതാവലംബികളായിത്തീരുകയും ചെയ്തുകൊണ്ടിരുന്നു. ഈ ചുററുപാടിലാണ് ശ്രീ വിദ്യാധിരാജസ്വാമികൾ ഹിന്ദുക്കളുടെ അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയും ദൂരീകരിച്ച് ശരിയായ ഹിന്ദുധർമ്മവും ഈശ്വരാരാധനാക്രമവും അവരുടെ ഇടയിൽ വെളിപ്പെടുത്തിക്കൊടുക്കുവാൻ രംഗത്തിറങ്ങിയത്. അന്നു ബംഗാളിലെ നരേന്ദ്രനാഥദത്തൻ ലോകാചാര്യനായ ശ്രീ വിവേകാനന്ദസ്വാമികളോ, പഞ്ചാബിലെ തീർത്ഥരാമൻ വേദാന്തോപദേഷ്ടാവായ സ്വാമി രാമതീർത്ഥനോ ആയിത്തീർന്നിട്ടില്ല. കേരളത്തിൽതന്നെ ആലത്തൂർ കാരാട്ടു ശ്രീ ഗോവിന്ദമേനോൻ അനാചാരവിധ്വംസകനും രാജയോഗദേശികനുമായ ശ്രീ ബ്രഹ്മാനന്ദസ്വാമിയോ ചെമ്പഴന്തി ശ്രീ നാണുവാശാൻ അവശജനോദ്ധാരകനും ബ്രഹ്മവിദ്യാപ്രവർത്തകനുമായ ശ്രീ നാരായണഗുരുവോ ചിററൂർ ശ്രീ സ്വാമിനാഥമേനോൻ ചിത്സഭാദ്ധ്യക്ഷനും ഹിന്ദുധർമ്മപ്രവക്താവുമായ ശ്രീ സദാനന്ദസ്വാമികളോ ആയി ധർമ്മപ്രചാരണത്തിനുവേണ്ടി കേരളത്തിൽ പ്രത്യക്ഷപ്പെട്ടിരുന്നില്ല. നവീനമായ ഹൈന്ദവ നവോത്ഥാനത്തിന്റെ കേരളത്തിലെ ആദ്യത്തെ പ്രചോദകനും പ്രവർത്തകനുമായി രംഗത്തിറങ്ങിയത് ശ്രീ വിദ്യാധിരാജസ്വാമികളായിരുന്നു. അദ്ദേഹത്തിന്റെ പ്രവർത്തനം ഒരു പുതിയ രീതിയിലാണു നടന്നിരുന്നത്. വീട്ടുകൾ തോറും സഞ്ചരിച്ച് തന്റെ ആശയങ്ങൾ വെളിപ്പെടുത്തിക്കൊടുക്കുകയും അന്ധവിശ്വാസങ്ങൾ ഇല്ലാതാക്കി അഹിംസാമയവും സാത്വികവുമായ ഈശ്വരാനുഷ്ഠാനക്രമം ഉപദേശിച്ചുകൊടുക്കുകയുമായിരുന്നു അത്.

പരശുരാമൻ കടലിൽനിന്നുയർത്തിയെടുത്തു ബ്രാഹ്മണർക്കു ദാനംചെയ്ത ഈ കേരളത്തിൽ നിവസിക്കുന്നവരെല്ലാം ആ ബ്രാഹ്മണരുടെ അടിമകളും അവരുടെ അനുശാസനം അതേപടി അംഗീകരിക്കേണ്ടവരും ആണെന്നുള്ള വിശ്വാസം അന്നത്തെ അബ്രാഹ്മണരുടെ മാനസികവികാസത്തിനും ചിന്താശക്തിക്കും വളരെ പ്രതിബന്ധമായിരുന്നു. ആ വിശ്വാസം പ്രമാണജന്യമല്ലെന്നും പരശുരാമൻ കേരളം ഉയർത്തുകയോ ബ്രാഹ്മണർക്കു ദാനം ചെയ്യുകയോ ചെയ്തിട്ടില്ലെന്നും, സ്വാമിതിരുവടികൾ പ്രാചീന ഗ്രന്ഥങ്ങളിൽനിന്നു പ്രമാണങ്ങൾ ഉദ്ധരിച്ച് ജനങ്ങൾക്കു വിവരിച്ചുകൊടുത്ത് അവരുടെ തെററിദ്ധാരണ നീക്കി. അതുപോലെതന്നെ ഇവിടുത്തെ നമ്പൂതിരിബ്രാഹ്മണർ ഉത്തരേന്ത്യയിൽനിന്നു പരശുരാമനാൽ കൊണ്ടുവരപ്പെട്ടവരല്ലെന്നും, അവർ ഇവിടുത്തെ ആദിമനിവാസികളായ നായന്മാരിൽനിന്നു ഔത്തരാഹന്മാരായ മീമാംസകന്മാരാൽ കാലാന്തരത്തിൽ ബ്രാഹ്മണന്മാരായി പരിവർത്തനം ചെയ്യിക്കപ്പെട്ടവരാണെന്നും അതിനാൽ നമ്പൂതിരിമാരെപ്പോലെതന്നെ ജിജ്ഞാ

സയുള്ള ആർക്കും വേദവേദാന്താദികൾ പഠിക്കാനധികാരമുണ്ടെന്നും സ്വാമി തിരുവടികൾ ജനങ്ങൾക്കു നല്ലതുപോലെ മനസ്സിലാക്കിക്കൊടുത്തു. "കേരളത്തിൽ നിലനിന്നുവന്ന ജാതിഭേദവ്യവസ്ഥകൾ ശ്രീ ശങ്കരാചാര്യരോ പരശുരാമനോ ഏർപ്പെടുത്തിയതല്ല, അതെല്ലാം പുരോഹിതന്മാർ തങ്ങളുടെ ആധിപത്യം നിലനിർത്താൻവേണ്ടി ഉണ്ടാക്കിയ അനാചാരങ്ങളാണ്" എന്നു സ്വാമികൾ സധീരം പ്രഖ്യാപിക്കുകയും യുക്തിയുക്തം വിസ്തരിച്ചു മററുള്ളവർക്കു മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തു. തീണ്ടൽ, തൊടീൽ, മുതലായ അനാചാരങ്ങൾ ആചരിക്കുന്നതിൽ ചെറുപ്പം മുതൽ അദ്ദേഹം വിമുഖനായിരുന്നു. ശുചിത്വമുണ്ടെന്നു കണ്ടാൽ ബ്രാഹ്മണരുടെയും നായരുടെയും ഈഴവൻെറയും പുലയൻെറയും ഭക്ഷണം കഴിക്കുവാൻ അദ്ദേഹം ഒട്ടും മടിച്ചിരുന്നില്ല. ഒരു വ്യക്തിയുടെ ജാതിയല്ല മഹത്വത്തിനു നിദാനം, സംസ്ക്കാരമാണ് എന്നായിരുന്നു സ്വാമികളുടെ അഭിപ്രായം. ഈ ആശയങ്ങളെല്ലാം പഴയ തിരുവിതാംകൂറിൽ അദ്ദേഹം സഞ്ചരിച്ച സ്ഥലങ്ങളിലെല്ലാം പ്രചരിപ്പിച്ചിട്ടുണ്ട്. തൻെറ ആശയങ്ങളെല്ലാം സംഗ്രഹിച്ച് പ്രാചീനമലയാളം, വേദാധികാരനിരൂപണം തുടങ്ങിയ ഗ്രന്ഥങ്ങൾ എഴുതി പിൽക്കാലത്തദ്ദേഹം പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

കൊല്ലവർഷം 1088 മുതൽ വളരെനാൾ പ്രാചീനമലയാളത്തിലേയും വേദാധികാര നിരൂപണത്തിലേയും ആശയങ്ങളാണ് അയിരൂർ നായർമഹാസഭയുടെ നേതൃത്വത്തിൽ നടന്ന ഹൈന്ദവസമാജത്തിൽ മുഴങ്ങിക്കേട്ടതും സഭാവാസികളെ ആവേശംകൊള്ളിച്ചതും. കേരളത്തിൽ അതിനുമുൻപ് ഒരിക്കലും കേട്ടിട്ടില്ലാത്ത നവീനവും വിപ്ളവപരവും ശാസ്ത്രീയവും യുക്തിയുക്തവുമായ ആശയപാരമ്പരകളാണു പ്രാചീനമലയാളത്തിൽ നിന്നും വേദാധികാരനിരൂപണത്തിൽനിന്നും കേരളത്തിലെ ഹിന്ദുക്കൾ ഗ്രഹിച്ചതു്. ആ ആശയം ഉൾക്കൊണ്ടുകൊണ്ടാണു കേരളീയ നായർസമാജം നായർ സമുദായത്തിൻെറ ഐക്യത്തിനും എൻ. എസ് എസ്. സംഘടന പിന്നീട് ഹിന്ദുസമുദായത്തിൻെറ ഐക്യത്തിനുംവേണ്ടി പരിശ്രമിച്ചിട്ടുള്ളതും അനാചാരങ്ങളെ നീക്കുന്നതിനു സമരനേതൃത്വം വഹിച്ചിട്ടുള്ളതും. ഈ വസ്തുത ഇന്നത്തെ തലമുറയിൽ അധികംപേരും അറിയുന്നില്ലെങ്കിലും ചരിത്രസത്യം അതാണ്.

ഒരു നിരൂപകനും ഗ്രന്ഥകാരനുമെന്ന നിലയിൽ സ്വാമിതിരുവടികൾ സംസ്കൃതത്തിലും മലയാളത്തിലും തമിഴിലും അനവധി ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ടെങ്കിലും അവയിൽ കുറച്ചുഗ്രന്ഥങ്ങൾ മാത്രമേ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചിട്ടുള്ളു ബാക്കി ഗ്രന്ഥങ്ങളിൽ പലതും ഇക്കാലത്തിനിടയിൽ നഷ്ടപ്പെട്ടുപോയതായിട്ടാണറിവ്. 1) ക്രിസ്തുമതച്ഛേദനം 2) പ്രാചീനമലയാളം 3) വേദാധികാരനിരൂപണം 4) അദ്വൈതചിന്താപദ്ധതി 5) ശ്രീചക്രപൂജ ഇത്രയും ഗ്രന്ഥങ്ങളാണ് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവ. 1) സർവ്വമതസാമരസ്യം, 2) തർക്കരത്നം 3) ബ്രഹ്മതത്വനിർഭസഃ 4) സ്തവരത്നഹാരാവലി 5) അദ്വൈതപഞ്ജരം മുതലായ സംസ്കൃതഗ്രന്ഥങ്ങളും 6) ജന്തുകാരുണ്യനിരൂപണം 7) ആദിഭാഷ തുടങ്ങിയ പ്രബന്ധങ്ങളും എഴുതിയിട്ടുണ്ട്. ഹിന്ദുമതത്തിൻെറ നേർക്കുണ്ടായ ബാഹ്യാക്രമണത്തെ തടയുന്നതിനാണു ക്രിസ്തുമതച്ഛേദനം എഴുതിയിട്ടുള്ളതു്. കേരളത്തിലെ ജാതിഭേദം തുടങ്ങിയ ദുരാചാരങ്ങളെ ഖണ്ഡിച്ച് അബ്രാഹ്മണർ ബ്രാഹ്മണരെപ്പോലെ സംസ്കാരസമ്പന്നരായിരുന്നു എന്നും കേരളത്തിൻെറ ഉടമാവകാശം ആദ്യ കാലങ്ങളിൽ അവർക്കായിരുന്നു എന്നും തെളിയിക്കുന്ന ഗ്രന്ഥമാണു പ്രാചീനമലയാളം. പ്രാചീനകാലത്ത് സ്ത്രീകളും ശൂദ്രരും വേദമന്ത്രങ്ങൾ ആവിഷ്കരിക്കുകയും വേദങ്ങൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നു എന്നു വേദപുരാണേതിഹാസങ്ങൾ വഴി തെളിയിച്ച്, ഗ്രഹിക്കാനും ധരിക്കാനും കഴിവുള്ള ഏതു മനുഷ്യനും വേദപഠനത്തിനർഹനാണെന്ന് സമർത്ഥിച്ചിട്ടുള്ള ഒരമൂല്യ ഗ്രന്ഥമാണുവേദാധികാരനിരൂപണം. ഈ ഗ്രന്ഥങ്ങൾ രണ്ടും കേരളീയരെ മാനസികമായി സ്വതന്ത്രരും മതപഠനത്തിനുൽസുകരുമാക്കിത്തീർക്കാൻ വളരെ പ്രേരിപ്പിച്ചിട്ടുണ്ട്. ഹിന്ദുമത സാരസർവ്വസ്വമായ അദ്വൈതതത്വത്തെ പ്രതിപാദിക്കുന്ന അനർഘമായ ഒരു ഗ്രന്ഥരത്നമാണ് അദ്വൈത ചിന്താപദ്ധതി അദ്ധ്യാരോപാപവാദങ്ങൾ, ശരീരതത്വസംഗ്രഹം, ജഗന്മിഥ്യാത്വവും ബ്രഹ്മസാക്ഷാത്കാരവും, തത്വമസി മഹാവാക്യോപദേശം, ചതുർവേദ മഹാവാക്യങ്ങൾ, ശ്രുതിസാരമഹാവാക്യവിവരണം, മനോനാശം അഥവാ ശുദ്ധാദ്വൈതഭാവന ഇങ്ങനെ ഏഴു പ്രകരണങ്ങൾ അദ്വൈതചിന്താപദ്ധതിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ശ്രീശങ്കരഭഗവത്പാദർ തുടങ്ങിയ പൂർവ്വാചാര്യന്മാർ, പൂർവ്വപക്ഷങ്ങളെയെല്ലാം ഖണ്ഡിച്ച് സിദ്ധാന്തപക്ഷം സ്ഥാപിച്ചതുപോലെയാണു ശ്രീ ചട്ടമ്പിസ്വാമിതിരുവടി

കൾ ക്രിസ്തുമതച്ഛേദനം. പ്രാചീന മലയാളം, വേദാധികാരനിരൂപണം ഈ മൂന്നു ഗ്രന്ഥങ്ങൾവഴി പൂർവ്വപക്ഷങ്ങളെയെല്ലാം ഖണ്ഡിച്ച് അദ്വൈതചിന്താപദ്ധതിയിൽഹിന്ദുമതത്തിന്റെ മൗലികസിദ്ധാന്തമായഅദ്വൈതപക്ഷം സ്ഥാപിച്ചിരിക്കുന്നതു്.

അഭിമുഖസംഭാഷണങ്ങൾ, ഗ്രന്ഥരചന തുടങ്ങിയ മാധ്യമങ്ങൾവഴി തന്റെ ആശയങ്ങൾ പ്രചരിപ്പിച്ചതുകൂടാതെ ശിഷ്യപ്രശിഷ്യന്മാർവഴി കേരളത്തിൽ ആധുനികകാലത്ത് യോഗജ്ഞാനസമ്പ്രദായംകൂടി അദ്ദേഹം നടപ്പിൽവരുത്തി. അദ്ദേഹത്തിന്റെ പ്രധാനശിഷ്യന്മാർ ശ്രീ നാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ എന്നിവരായിരുന്നു. ശിവഗിരിയെ കേന്ദ്രീകരിച്ച് ശ്രീനാരായണഗുരുസ്വാമികളും, വാഴൂർ, എഴുമറ്റൂർ തുടങ്ങിയ തീർത്ഥപാദാശ്രമങ്ങളെ കേന്ദ്രീകരിച്ച് ശ്രീ തീർത്ഥപാദ പരമഹംസസ്വാമികളും ഹിന്ദുധർമ്മ സംസ്ഥാപനത്തിനുവേണ്ടി ഓരോ സന്യാസിസംഘം രൂപീകരിച്ചു. ഗുരുവിനെപ്പോലെ ബ്രഹ്മനിഷ്ഠന്മാരായ ആ ശിഷ്യപ്രമുഖന്മാരും ഉപദേശങ്ങൾ, പ്രഭാഷണങ്ങൾ, ഗ്രന്ഥനിർമ്മാണം തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ ഹിന്ദുസമുദായത്തിൽ ഉണ്ടായിരുന്ന അന്ധവിശ്വാസങ്ങളും അനാചാരങ്ങളും വിപാടനംചെയ്തു ശാസ്ത്രീയമായ ആചാരപദ്ധതിയും ഈശ്വരാരാധനാക്രമങ്ങളും നടപ്പിൽ വരുത്തിയിട്ടുണ്ട്.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിമഹോത്സവം തിരുവല്ലാ താലൂക്കിലുള്ള എഴുമറ്റൂർ ദേശത്തുവച്ച് ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ നേതൃത്വത്തിലും അയിരൂർ, എഴുമറ്റൂർ മുതലായ കരകളിലെ സ്വാമിഭക്തന്മാരുടെ സഹകരണത്തിലും അത്യാഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടു. നാനാദേശങ്ങളിൽനിന്നും അനേകം പണ്ഡിതന്മാരും സ്വാമിതിരുവടികളുടെ ശിഷ്യപ്രശിഷ്യന്മാരും ആ മംഗളകർമ്മത്തിൽ പങ്കുകൊണ്ടു. ആ ശുഭദിനത്തിൽ സ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിസ്മാരകമായി 'ശ്രീ വിദ്യാധിരാജപരമഭട്ടാരാശ്രമം' എന്ന പേരിൽ ഒരാശ്രമവും അവിടെ ഉദ്ഘാടനം ചെയ്യപ്പെടുകയുണ്ടായി. രണ്ടു കെട്ടിടങ്ങളും മൂന്നര ഏക്കർ സ്ഥലവും ആശ്രമത്തിനുവേണ്ടി എഴുമറ്റൂർ നെയ്തല്ലൂർ വടക്കേകോയിക്കൽ ശ്രീ രാമവർമ്മതമ്പുരാൻ ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെപേർക്ക് ദാനം ചെയ്യുകയുണ്ടായി. അവിടെയാണ് ആശ്രമം സ്ഥാപിച്ചതു്. ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യപ്രശിഷ്യപരമ്പരയുടെ ഭരണത്തിലിരിക്കത്തവിധം ആശ്രമത്തിനു വേണ്ടതായ വ്യവസ്ഥകൾചെയ്തു. എഴുമറ്റൂർ പരമഭട്ടാരാശ്രമത്തിൽ ഷഷ്ടിപൂർത്തിക്കുശേഷം ശിഷ്യപ്രശിഷ്യന്മാരുമൊത്തു സ്വാമിതിരുവടികൾ ആറുമാസത്തോളം നിവസിച്ചിട്ടുണ്ട്. അന്നു എഴുമറ്റൂർ പരമഭട്ടാരാശ്രമം ബ്രഹ്മവിദ്യാനിലയവും സർവ്വകലാവിലാസരംഗഭൂമിയുമായി വിലസിയിരുന്നു എന്നാണ് ദൃക്സാക്ഷികൾ പറയുന്നതു്. അക്കാലത്ത് എഴുമറ്റൂരേക്കുപോകാൻ അയിരൂർ വഴിയാണു സ്വാമിതിരുവടികൾ വന്നതു് പ്രസിദ്ധമായ തോട്ടാവള്ളിൽ ശ്രീ നാരായണനാശാന്റെ ആതിഥ്യം സ്വീകരിച്ച് സ്വാമിതിരുവടികളും ശിഷ്യപരമ്പരയും വിശ്രമിച്ചിട്ടുമുണ്ട്. അയിരൂർ നായർസമാജം പ്രസിഡന്റായിരുന്ന ശ്രീ തോട്ടാവള്ളിൽ നാരായണനാശാൻ, വൈസ്പ്രസിഡന്റായിരുന്ന പുല്ലുവഴി ശ്രീ രാമപ്പണിക്കർ, സെക്രട്ടറി ആയിരുന്ന മണ്ണൂർത്താഴത്തേതിൽ നീലകണ്ഠപ്പിള്ളവൈദ്യൻ തുടങ്ങിയ പ്രമുഖന്മാർ ശ്രീ തീർത്ഥപാദപരമഹംസസ്വാമി തിരുവടികളുടെ ശിഷ്യന്മാരും ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ആരാധകരുമായിരുന്നു. അതുകൊണ്ടു് എഴുമറ്റൂർ ആശ്രമത്തിൽവിശ്രമിക്കുന്നകാലത്തു സ്വാമിതിരുവടികൾ തോട്ടാവള്ളിലും വന്നു കൂടെക്കൂടെ വിശ്രമിക്കുമായിരുന്നു. പണ്ഡിതന്മാരായ ശ്രീ നാരായണനാശാൻ മുതലായവർക്കു് അക്കാലത്ത് ശ്രീ സ്വാമിതിരുവടികളുടെ മാഹാത്മ്യം അടുത്തറിയുവാൻ ഭാഗ്യമുണ്ടായിട്ടുണ്ടെന്നുള്ളതും ഇവിടെ പ്രസ്താവ്യമാണ്.

ഷഷ്ടിപൂർത്തി കഴിഞ്ഞ് ആറു മാസത്തോളം എഴുമറ്റൂർ വിശ്രമിച്ചതിനു ശേഷം അന്യനാട്ടുകാരായ ശിഷ്യന്മാരുടെ പ്രാർത്ഥനയനുസരിച്ച് സ്വാമിതിരുവടികൾ തിരുവനന്തപുരം, നെടുമങ്ങാട്, കൊല്ലം, കരുനാഗപ്പള്ളി, ആലപ്പുഴ, ഇരിങ്ങാലക്കുട, മുതലായ സ്ഥലങ്ങളിലാണു കൂടുതലും വിശ്രമിച്ചിരുന്നതു്.

1924 മേയ് 5-ാംതീയതി കാർത്തികനാളിൽ അദ്ദേഹം പ്രസിദ്ധനായ ശ്രീ. കുമ്പളത്തു ശങ്കുപിള്ളയുടെ അതിഥിയായി പന്മന താമസിക്കുന്ന കാലത്ത് മഹാസമാധിയടഞ്ഞു അദ്ദേഹത്തെ സമാധിയിരുത്തിയ പുണ്യസ്ഥലത്ത് ഒരു ശിവക്ഷേത്രവും അതിനോടനുബന്ധിച്ച് ആശ്രമങ്ങളും വിദ്യാലയങ്ങളും കുമ്പളത്തു ശങ്കുപ്പിള്ളയുടെ നേതൃത്വത്തിൽ നിർമ്മിക്കുകയുണ്ടായി. ആ പുണ്യക്ഷേത്രമാണു പ്രസിദ്ധമായ ബാലഭട്ടാരകേശ്വരം. കേരളീയർ മാത്രമല്ല, മഹാത്മജി തുടങ്ങിയ അഖിലേന്ത്യ ശാസ്തരായ മഹാപുരുഷന്മാർവരെ ആ പുണ്യക്ഷേത്രത്തിൽ വന്നു ദർശനം നടത്തുകയും വിശ്രമിക്കുകയും ചെയ്തിട്ടുണ്ട്

പഴയ തിരുവിതാംകൂറിലെ രാഷ്ട്രീയവും സാമുദായികവുമായ ഉത്ക്കർഷത്തിനുള്ള മാർഗ്ഗങ്ങൾ ആവിഷ്ക്കരിക്കാൻ തിരുവിതാകൂറിലെ നേതാക്കന്മാർ കണ്ടുപിടിച്ച സ്ഥലവും പന്മന ആശ്രമമായിരുന്നു എന്നുള്ളതും സ്മരണീയമാണ്. സ്വാമിതിരുവടികളുടെ സമാധിനക്ഷത്രമായ മേടത്തിലെ കാർത്തികനാളിൽ നടത്തുന്ന ഗുരുപൂജയിലും തുടർന്നുള്ള മതസമ്മേളനത്തിലും അനേകം ഭക്തജനങ്ങൾ ഇപ്പോഴും പങ്കുകൊള്ളാറുണ്ട്. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ആദർശങ്ങളും ഉപദേശങ്ങളും പ്രചരിപ്പിക്കുന്നതിനുവേണ്ടി അവിടുത്തെ ശിഷ്യപ്രധാനനായ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ സ്ഥാപിച്ചിട്ടുള്ള വാഴൂർ തീർത്ഥപാദാശ്രമം, എഴുമറ്റൂർ പരമഭട്ടാരാശ്രമം, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സമാധിസ്ഥലമായ കരുനാഗപ്പള്ളി പുന്നക്കുളത്തുള്ള ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമി മഹാസമാധിപീഠം, പത്തനംതിട്ടയ്ക്കടുത്തു വാഴമുട്ടത്തുള്ള തീർത്ഥപാദാശ്രമം ഈ സ്ഥാപനങ്ങൾ തീർത്ഥപാദ പരമ്പരയിൽപെട്ട സന്യാസികളും ഗൃഹസ്ഥന്മാരും ചേർന്ന ഭരണസമിതിയാണ് ഇന്നു നടത്തിക്കൊണ്ടുപോകുന്നത്. കൂടാതെ പ്രസിദ്ധന്മാരായ ശ്രീ ഭക്താനന്ദസ്വാമികൾ പുത്തൻകുരിശിനടുത്ത് വെങ്കട എന്ന സ്ഥലത്ത് ഒരാശ്രമവും ശ്രീ വിജയാനന്ദസ്വാമികൾ ആറന്മുളയ്ക്കു സമീപമുള്ള കിടങ്ങന്നൂരിൽ ഒരാശ്രമവും ശ്രീ അഭേദാനന്ദഭാരതി സ്വാമികൾ തിരുവനന്തപുരത്തു കോട്ടയ്ക്കകത്ത് ശ്രീ പത്മനാഭസ്വാമി ക്ഷേത്രത്തിനടുത്ത് ഒരാശ്രമവും ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്മാരകമായി സ്ഥാപിച്ചിട്ടുണ്ട്. ഈ സ്ഥാപനങ്ങളെല്ലാംതന്നെ കേരളത്തിലെ അനേകായിരം ആളുകൾക്ക് ആദ്ധ്യാത്മികപ്രകാശം നൽകിക്കൊണ്ടാണു നിലകൊള്ളുന്നത്. വാഴൂർ തീർത്ഥപാദാശ്രമത്തിനു സമീപമുള്ള ശ്രീ വിദ്യാധിരാജ വിലാസം എൻ. എസ്. എസ് ഹൈസ്കൂളും ശ്രീ വിദ്യാധിരാജ എൻ എസ് എസ് കോളേജും അവിടത്തെ സ്മാരകങ്ങളാണ്. അതുപോലെ വിദ്യാധിരാജവിദ്യാസഭയുടെ ആഭിമുഖ്യത്തിൽ പല സ്ക്കൂളുകളും ഇപ്പോൾ നടപ്പിൽ വന്നിട്ടുണ്ട്. സ്വാമിതിരുവടികളുടെ സ്മാരകമായി സദ്ഗുരു, വിദ്യാധിരാജൻ എന്നു രണ്ടു മാസികകൾ മുമ്പ് നടന്നിരുന്നു. ഇപ്പോൾ വടയമ്പാടി ഭക്താനന്ദാശ്രമത്തിന്റെ അധിപതിയായ ശ്രീ ആഗമാനന്ദതീർത്ഥപാദസ്വാമികളുടെ ആധിപത്യത്തിൽ ഗുരുകുലദീപം എന്നൊരു മാസിക സ്വാമിതിരുവടികളുടെ സ്മാരകമായി നടന്നുവരുന്നു. വാഴൂർ തീർത്ഥപാദാശ്രമത്തിലെ തീർത്ഥപാദീയ ഗ്രന്ഥാവലിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങൾ എല്ലാം സ്വാമിതിരുവടികളുടെ ആശയങ്ങളെയാണു പ്രകാശിപ്പിക്കുന്നത്.

മഹർഷി, സർവ്വജ്ഞൻ, സർവ്വകലാവല്ലഭൻ, മഹാപ്രഭു ഇടങ്ങിയ വിശേഷണങ്ങൾ കൊണ്ടാണു പണ്ഡിതന്മാർ അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കുന്നത്. ബ്രഹ്മനിഷ്ഠനായ ജ്ഞാനി, മഹാസിദ്ധനായ യോഗി, ബ്രഹ്മവിദ്യാസമ്പ്രദായ പ്രവർത്തകനായ പരമാചാര്യൻ, കേരളത്തിലെ ഹൈന്ദവനവോത്ഥാനത്തിന്റെ ആദ്യത്തെ പ്രചോദകൻ, സർവ്വദർശന പാരംഗതനായ പണ്ഡിതൻ, ഗ്രന്ഥകാരൻ കവി എന്നിങ്ങനെ പല നിലകളിൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ സുപ്രതിഷ്ഠിതനാണ്. "അറിവുള്ള കേരളീയരുടെ ഇടയിൽ ചട്ടമ്പിസ്വാമികളെ അറിയാത്തവർ ചുരുങ്ങും. സ്വാമികളെ നല്ലതുപോലെ അറിഞ്ഞിട്ടുള്ളവരിൽ അദ്ദേഹത്തെ നമസ്കരിക്കാത്തവർ ഉണ്ടെന്നും തോന്നുന്നില്ല. പല പണ്ഡിതന്മാരുടെയും പരിചയം സമ്പാദിക്കാൻ എനിക്കു ഭാഗ്യം ലഭിച്ചിട്ടുണ്ട്. മററു പല വിദ്വാന്മാരുടെയും ജീവചരിത്രങ്ങളെന്നും ഞാൻ വായിച്ചു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ വിവിധവും അഗാധവുമായ ജ്ഞാനത്തിൽ സ്വാമികളെ അതിശയിക്കുന്ന ഒരു ബുധസത്ത

മൻ ആധുനികകാലത്തുണ്ടായിരുന്നതായി എനിക്കു തോന്നുന്നില്ല. അദ്ദേഹത്തിൻെറ സ്വഭാവഗുണവും ജീവകാരുണ്യവും അനിതരസാധാരണമായിട്ടുള്ളവയായിരുന്നു. കറകളഞ്ഞ തങ്കംപോലെ അചലമായ ബ്രഹ്മാനന്ദാനുഭൂതി കൊണ്ട് അദ്ദേഹം ശോഭിച്ചുകൊണ്ടേയിരുന്നു... ആളെകണ്ടാൽ അപ്രതിമരൂപൻ എന്നുപറഞ്ഞുകൂടാ. ആഡംബരങ്ങൾ ഒന്നുംതന്നെയില്ല. രണ്ടുമുണ്ടും അയ്മ്പൊന്നുകൊണ്ടുള്ള ഒരു മോതിരവും ഒരു പഴയ കുടയുമേ തൻെറ സ്വത്തായി അദ്ദേഹം കൊണ്ടുനടന്നിരുന്നുള്ളു ...... ആളുകളുമായി പെരുമാറുന്ന രീതി കണ്ടാൽത്തന്നെ സ്വാമി ഒരു മഹാനാണെന്നു തീർച്ചയാക്കാൻ പ്രയാസമുണ്ടായിരുന്നില്ല. കുട്ടികളെ സ്വാമിക്കുവലിയ കാര്യമായിരുന്നു. അവരുമായി ഇടപെടുന്ന സമയം ഈ യോഗിവര്യൻ കേവലം ഒരു കളിക്കുട്ടിയുടെ ലീലാവിനോദങ്ങളെ കാണിച്ചുതുടങ്ങും. എത്ര ദുർവാശിക്കാരനായാലും സ്വാമിക്കടിമപ്പെടാത്ത ബാലനെ കാണാൻ പ്രയാസം, മറിച്ച്, ഗുരുതരങ്ങളായ സംഗതികളെക്കുറിച്ച് ആലോചിക്കുകയോ പ്രസംഗിക്കുകയോ ചെയ്യുന്ന അവസരങ്ങളിൽ സ്വാമിയുടെ സ്തോഭം തീരെ മാറിയിരിക്കും.'

സ്വാമിക്കു തമിഴ്, സംസ്കൃതം, മലയാളം എന്നിവയിൽ അനിതരസാധാരണമായ പാണ്ഡിത്യം ഉണ്ടായിരുന്നു. ഖുറാൻ ഓതുന്നതുകേട്ടാൽ സ്വാമി ഒരു മൗലവി അല്ലെന്ന് ആരും പറയുകയില്ല. സ്വാമിക്കിന്നതറിഞ്ഞുകൂടെന്നു പറയുവാൻ എന്നാൽ പ്രയാസമാണ്. ഏതു വിഷയത്തെക്കുറിച്ചു ചോദിച്ചാലും പ്രമാണസഹിതം അതിനു സമാധാനം പറയുന്നതായിട്ടാണു കേട്ടിട്ടുള്ളത്. വിഷയത്തിനു കാഠിന്യം കൂടുന്തോറും അതിനെ ശ്രോതാക്കൾക്കു എളുപ്പത്തിൽ മനസ്സിലാക്കത്തക്കവണ്ണമുള്ള സ്വാമിയുടെ സന്തോഷസമ്മിശ്രമായ ശ്രമം പ്രസ്താവയോഗ്യമാണ്. ഇങ്ങനെയുള്ള അവസരങ്ങളിലാണ് വേദങ്ങൾ, ശാസ്ത്രങ്ങൾ, പുരാണങ്ങൾ, കലകൾ, ഇതര ഭാഷാസാഹിത്യങ്ങൾ മുതലായവയിലുള്ള സ്വാമിയുടെ പരിചയവും പാടവവും കാണുക' എന്ന് പണ്ഡിതശ്രേഷ്ഠനായ സാഹിത്യകുശലൻ ശ്രീ ടി. കെ. കൃഷ്ണമേനോൻ ശ്രീ ചക്രപൂജാകല്പത്തിൻെറ അവതാരികയിൽ സ്വാമികളെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നു. ഇതിൽനിന്നുംസ്വാമികളുടെ മഹത്വം വ്യക്തമാകുന്നുണ്ടല്ലോ.

മഹാകവി ഉള്ളൂർ കേരളസാഹിത്യചരിത്രത്തിൻെറ അഞ്ചാംവാല്യത്തിൽ സ്വാമിതിരുവടികളുടെ ജീവചരിത്രത്തെ പരാമർശിക്കുന്നിടത്ത് ഇങ്ങനെയെഴുതിയിരിക്കുന്നു: "സർവ്വകലാവല്ലഭനായ സ്വാമികളെ ഔദ്ധത്യത്തിൻെറ കണികപോലും തീണ്ടിയിരുന്നില്ല. വിദ്യാപൗഷ്കല്യത്തിന് അനുരൂപമായ വിനീതസമ്പത്ത് അദ്ദേഹത്തിൻെറ വിശിഷ്ടഗുണങ്ങളിൽ ഒന്നായിരുന്നു. നിരവധി സിദ്ധികൾ സമാർജ്ജിച്ചിരുന്ന അദ്ദേഹം കേരളീയർക്കു പൊതുവായും സമുദായത്തിനു പ്രത്യേകിച്ചുമുള്ള ഒരമൂല്യനിധിയായിരുന്നു. എങ്കിലും ഒരു സാധാരണമനുഷ്യൻെറ നിലയിൽ സാധാരണരീതിയിൽ പെരുമാറിയതേയുള്ളു. സമഭാവന അദ്ദേഹത്തിന് എല്ലാക്കാലവും അലങ്കാരമായിരുന്നു. ഭൂതദയയാണ് അദ്ദേഹത്തിൻെറ ഗുണഗണങ്ങളിൽ പരമപ്രധാനമായി ഗണിക്കേണ്ടത്. പാമ്പ്, കടുവാ മുതലായ ഹിംസ്രജന്തുക്കൾ അദ്ദേഹത്തിൻെറ സന്നിധാനത്തിൽ ശാന്തങ്ങളായി നിൽക്കുന്നതു പലരും കണ്ടിട്ടുണ്ട്. സാമരസ്യദർശനത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന ഔൽസുക്യം അപരിമേയമാണ്. ശങ്കരഭഗവത്പാദരുടെ അദ്വൈതമതത്തേയും ജ്ഞാനസംബന്ധർ. മാണിക്യവാചകർ അപ്പർ മുതലായ ദ്രാവിഡാചാര്യന്മാർ പ്രചരിപ്പിച്ച ശൈവസമയത്തേയും കൂട്ടിയിണക്കി അദ്ദേഹം നടപ്പിൽവരുത്തിയതാണു തീർത്ഥപാദസമ്പ്രദായം." ഇതിൽനിന്ന് സ്വാമിതിരുവടികളുടെ സ്വഭാവവും അദ്ദേഹത്തിൻെറ മതസിദ്ധാന്തവും മനസ്സിലാക്കാൻ കഴിയും. ശ്രീ. ടി. കെ കൃഷ്ണമേനോനും മഹാകവി ഉള്ളൂരും സ്വാമികളുമായി അടുത്തുപരിചയമുള്ള മഹാന്മാരാണ് അവരുടെവർണ്ണനയിൽ അതിശയോക്തി കാണുകയില്ല.

1941-ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ ഹിന്ദുമതസമുദ്ധാരകനെന്ന നിലയിൽ സ്വാമിതിരുവടികളെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നതിൽ കുറച്ചുഭാഗം അടിയിൽ ചേർക്കുന്നു. "ഹിന്ദുമതത്തിലേക്കു ഇതരമതതത്വങ്ങളുടെ അനിയന്ത്രിതമായ സംക്രമണം നിമിത്തം നാശോന്മുഖമായ ഒരു ദുഷിച്ച ചി

ന്താഗതി ജനതാമദ്ധ്യത്തിൽ ഉദ്ഭൂതമാകുകയും പാവനമായ മതസിദ്ധാന്തങ്ങളുടെ പ്രചോദനത്താൽ സമുദായത്തിനു ലഭിക്കേണ്ട പ്രശാന്തസുന്ദരമായ നില നഷ്ടമാവുകയും ചെയ്തു. പത്തൊൻപതാംനൂററാണ്ടിന്റെ അവസാനത്തോടുകൂടി ഈ വ്യത്യാസം ഹിന്ദുമതത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി. മതസംബന്ധമായി അത്തരം ഒരു മാന്ദ്യവും, അലസതയും സാധാരണജനങ്ങൾക്കിടയിൽ ആവിർഭവിക്കുകയും, ഗംഭീരങ്ങളായമതതത്വങ്ങൾ അബദ്ധജടിലങ്ങളായ ചില അനാചാരങ്ങളുടെ കുത്തകമാത്രമായി രൂപാന്തരപ്പെടുകയും ചെയ്തു. അങ്ങനെയുള്ള സന്ദർഭത്തിലാണു തിരുവിതാംകൂറിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ ആവിർഭാവം ഉണ്ടായത്. അദ്ദേഹം വിനാശകരമായ മേൽപറഞ്ഞ ആപത്തിൽനിന്നു ഹിന്ദുക്കളെ തട്ടിയുണർത്തി ജീവിതത്തിനൊരുദ്ദേശ്യവും ഒരു ലക്ഷ്യവുമുണ്ടെന്നുള്ള തത്വം ഉദ്ബോധിപ്പിച്ചു.

'തന്റെ അതിലളിതമായ ജീവിതരീതിയിലും സാധാരണജനങ്ങളുമായുള്ള താദാത്മ്യത്താലും അദ്ദേഹം എരിഞ്ഞണയാറായ ഹിന്ദുമതജ്യോതിസ്സിനു ഉത്തേജനവും ചൈതന്യവും വീണ്ടും നൽകുകയും ചെയ്തു. അദ്ദേഹം നിർവഹിച്ച കൃത്യങ്ങളെല്ലാംതന്നെ കുശാഗ്രബുദ്ധിയും ദൂരവീക്ഷണപടുത്വവും സൂക്ഷ്മദൃഷ്ടിയുമുള്ള അതിസമർത്ഥനായ ഒരു പ്രവാചകന്റെയോ പ്രതിഭാശാലിയായ ഒരു ലോകാചാര്യന്റെയോ ജോലികളായിരുന്നു.''

ഇതിൽനിന്നു പത്തൊൻപതാം നൂററാണ്ടുമുതൽ കേരളത്തിലുണ്ടായ ഹൈന്ദവനവോത്ഥാനത്തിന് ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ നൽകിയ സംഭാവനകൾ എത്രയോവലുതായിരുന്നുഎന്നു മനസ്സിലാക്കാമല്ലോ. ഇത്ര മഹാനായ ഒരു മഹർഷീശ്വരൻ നമ്മുടെനാട്ടിൽ ജനിച്ച് നമ്മുടെ ഇടയിൽ സഞ്ചരിച്ചു നമുക്കുവേണ്ടതെല്ലാം ഉപദേശിച്ചുതന്നു എന്നതിൽ നാമെല്ലാം അഭിമാനം കൊള്ളേണ്ടതാണ്. അദ്ദേഹത്തിന്റെ പരിപാവനമായ ജീവിതവും ഉപദേശങ്ങളും നമുക്കു നിത്യശാന്തി നൽകട്ടെ.

സർവ്വജ്ഞഋഷിരുത്ക്രാന്തഃ
    സദ്ഗുരുഃ ശുകവർത്മനാ
ആഭാതിപരമവ്യോമ്നി
    പരിപൂർണ്ണകലാനിധിഃ
ലീലയാകാലമധികം
    നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വംവപുസ്സമുത്സൃജ്യ
സ്വംബ്രഹ്മവപുരാസ്ഥിതഃ

എന്നു ശ്രീ നാരായണഗുരുദേവൻ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് എഴുതിയിരിക്കുന്ന ശ്ലോകത്തിലെ ആശയങ്ങൾ അനുസ്മരിച്ചു നമുക്കു കൃതാർത്ഥരാകാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ




"സഗുണനഗുണനേകനായതും നീ
സകലചരാചര ജീവനായതും നീ
സകലനപി ച നിഷ്കളൻ ഹരേ നീ
സകലപതേ കമലാപതേ നമസ്തേ"
[കുഞ്ചൻനമ്പ്യാർ
(ശ്രീകൃഷ്ണചരിതം 1—26]

# നാം ഹിന്ദുക്കൾ

## -:സ്വാമി ചിന്മയാനന്ദൻ:-

(അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമത മഹാമണ്ഡല സമ്മേളനത്തിൽ 24–2–86 തിങ്കളാഴ്ച ചെയ്ത പ്രസംഗം)



ഒന്നിനും ഈ ലോകത്തിൽ സ്ഥായീഭാവമില്ല. എല്ലാം അനുസ്യൂതമായി മാറിക്കൊണ്ടിരിക്കുന്നു. രാഷ്ട്രീയവും, ധനതത്വ ശാസ്ത്രവും, ശാസ്ത്രങ്ങളും, കലയും, സാഹിത്യവും മാത്രമല്ല സംസ്കാരവും അനുസ്യൂതമായി മാറികൊണ്ടിരിക്കുന്നു. ഇതു് സാർവത്രികമായ നിയമമാണ്. അതിനു് എതിരെ ആർക്കും പ്രതിഷേധിക്കാൻ പററുകയില്ല മുന്നോട്ടുള്ള ഒരോ ചലനവും തരംഗരൂപത്തിലാണ്. ചരിത്രത്തിന്റെ ചില കാലഘട്ടങ്ങളിൽ വമ്പിച്ച പുരോഗതി സംജാതമായിട്ടുണ്ടു്. എന്നാൽ തദനന്തരം അധഃപതനവും ഉണ്ടായിട്ടുണ്ടു് വീണ്ടും ഊർദ്ധ്വോന്മുഖമായ മുന്നേററം ഉണ്ടാകുന്നു. ഏതു ചരിത്ര പാഠ പുസ്തകവും നമ്മെ ഈ പാഠം പഠിപ്പിക്കുന്നു. പല രാജവംശങ്ങളും വരുകയും പോകയും ചെയ്തു; പുതിയ രാജവംശങ്ങൾ പ്രത്യക്ഷപ്പെട്ടു, പുതിയ ഭരണകൂടങ്ങൾ വരികയും പോകയും ചെയ്തുകൊണ്ടിരിക്കയാണ്. ഇതു് മുന്നേററത്തിന്റെ സമ്പ്രദായമാണ്. അതുപോലെ ഹിന്ദു സംസ്കാരത്തിനു് ഒരു വീഴ്ച വന്നു ചേർന്നെങ്കിൽ അതിൽ അത്ഭുതപ്പെടാൻ ഒന്നും തന്നെയില്ല

നാം നിപതിച്ചിട്ടേ ഇല്ല എന്നുള്ളതല്ല നമ്മുടെ മഹത്വം; ഓരോ പ്രാവശ്യവും നാം നിപതിക്കാൻ ഇടയായപ്പോൾ ഉയർന്നെഴുന്നേൽക്കാൻ കഴിഞ്ഞു എന്നുള്ളതാണ് നമ്മുടെ മഹത്വം. ഓരോ തവണയും, നമ്മുടെ സമൂഹത്തിൽ നിന്നു് ഏതോ ഒരു വൻ ശക്തി ഉയർന്നു വന്നു് സമൂഹത്തെ അതിന്റെ പൂർവ്വമാഹാത്മ്യസ്ഥാനത്തേക്കു് ഉദ്ധരിച്ചു സ്ഥാപിച്ചിട്ടുണ്ടു്. ഗ്രീക്ക സംസ്കാരം, റോമൻ സംസ്കാരം, ഈജിപ്ഷ്യൻ സംസ്കാരം, മാസിഡോണിയൻ സംസ്കാരം ഇവയെല്ലാം മാതൃകാ ഉദാഹരണങ്ങളാണ്. ഒരു പ്രത്യേക കാലഘട്ടത്തിൽ ഈ സംസ്കാരങ്ങൾ മാനവ സമൂഹത്തെ ലോകത്തിലെ ഉന്നതമായ സ്ഥാനത്തേക്കു് ഉയർത്തി സ്ഥാപിച്ചിട്ടുണ്ട്. എന്നാൽ അവ നിലംപതിച്ചു് എന്നെന്നേക്കുമായി അപ്രത്യക്ഷമായിപ്പോയി ഈ പട്ടക്കുററൻ നാഗരികതകളുടെ ഉയർച്ച ഭാരതാംബ നിരീക്ഷിക്കയായിരുന്നു. വിദൂരതയിൽനിന്നു് അവയുടെ മഹത്വത്തെ പ്രശംസിക്കയായിരുന്നു. എന്നാൽ നിറകണ്ണുകളോടെ, ഭാരതാംബക്കു് അവയുടെ നിപാതവും നിരീക്ഷിക്കേണ്ടിവന്നു. ആ നാഗരികതകൾ ചരിത്രാഴിഞ്ഞപ്പോൾ അവൾ ഒരു അനുശോചന സന്ദേശനം നടത്തുക പോലും ചെയ്തു. ഈ സംസ്കൃതികളെല്ലാം ഇപ്പോൾ ലൈബ്രറി പുസ്തകങ്ങളിൽ മാത്രം ഒതുങ്ങിക്കിടിക്കുന്നു. ഈജിപ്ററിലോ, ഗ്രീസിലോ, മാസിഡോണിയായിലോ അവയുടെ അല്പാവശിഷ്ടം പോലും ഇന്നു കാണപ്പെടുന്നില്ല. ഭാരതത്തിന്റെയും ചൈനയുടെയും മാത്രം പ്രാചീനമായ വൻ സംസ്കൃതികൾ ശേഷിക്കുന്നു, ജീവിതം തുടരുന്നു. എന്നാൽ അടുത്തകാലങ്ങളിൽ, ചീനസംസ്കൃതിയും പൊട്ടിത്തകരുന്നതിന്റെ വിദൂരമായ ചെറുശബ്ദങ്ങൾ നാം കേട്ടുകൊണ്ടിരിക്കുന്നു എന്നു പറയേണ്ടി വന്നതിൽ എനിക്കു ഖേദമുണ്ട്.

ഇന്നു് ഹിന്ദുമതത്തിന്റെ വേദിയിലാണ് നാം സമ്മേളിച്ചിരിക്കുന്നതു്. ക്രിസ്തുവിനു മുൻപു് ആറോ ഏഴോ സഹസ്രാബ്ദങ്ങളായി ഹിന്ദുമതം ഇവിടെ ഉണ്ടായിരുന്നെന്നു് ചരിത്രം ഉൽഘോഷിക്കുന്നു. എന്തുകൊണ്ടാണ് നിപതനം സംഭവിക്കാതെ അതു് ഇപ്പോഴും ഇവിടെ തുടർന്നുകൊണ്ടിരിക്കുന്നതു്? അതിൽ വലിയ അജ്ഞാതരഹസ്യങ്ങളൊന്നുമില്ല. ഹിന്ദുമതവും ജീർണ്ണതയിൽ നിപതിക്കാനുള്ള ലക്ഷണങ്ങൾ കാട്ടിയിട്ടുണ്ട്. എന്നാൽ ഒരോ തവണയും ഏതെങ്കിലും ഗംഭീരാചാര്യന്മാർ ഉയർന്നു വരുകയും ആ സംസ്കൃതിവീണ്ടുംസാകല്യേന പൊക്കി പ്രതിഷ്ഠിക്കപ്പെട്ടുകയും ചെയ്തിട്ടുണ്ട്.

ഈ സംസ്കൃതിക്കു് ജീർണ്ണത്വം സംഭവിക്കാൻ ഇടയായതു് എങ്ങനെയാണ്? ആർക്കും അതിൽ നിന്നു് ആവേശം കൊള്ളാൻ കഴിയാത്തഅവസ്ഥവന്നു. അതിലെ വിപുലമായ അനുഷ്ഠാനങ്ങളെയും നിരർത്ഥക മന്ത്രങ്ങളെയും മനസ്സിലാക്കാനോ ആസ്വദിക്കാനോ ജനസാമാന്യത്തിനു കഴിഞ്ഞില്ല. അനുഷ്ഠാനങ്ങൾ വളരെ ധനവ്യയകരങ്ങളായിരുന്നു. രാജാക്കന്മാർക്കും ജന്മിമാർക്കും മാത്രമേ അവയെആചരിക്കാനോ നിർവ്വഹിക്കാനോ കഴിയുമായിരുന്നുള്ളു. സാധാരണക്കാരനു് മതത്തിന്റെ അൽപ്പാംശം പോലും ലഭിക്കാൻ കഴിഞ്ഞില്ല. മതം ദൈനംദിനംഎന്നോണം മരിച്ചു കൊണ്ടിരിക്കയായിരുന്നു. ആ ഘട്ടത്തിലാണ് ഒരു അമാനുഷപ്രതിഭ, ലോകത്തിലേക്കും വലിയകവി, ഉന്നതതമനായ തത്വജ്ഞാനി–വ്യാസൻ– ഉയർന്നുവന്നതു്. അദ്ദേഹം വേദങ്ങൾക്കു് അനുപൂരണം എന്നനിലയിൽ പുരാണകൃതികൾ വിരചിച്ചു പ്രതിഷ്ഠിച്ചു. അദ്ദേഹം വേദങ്ങളെ അവഗണിച്ചുവെന്നല്ല. വേദങ്ങൾ അപ്പോഴും ഉണ്ടായിരുന്നു. പക്ഷെ ലിഖിതരൂപത്തിൽ ലഭ്യമായിരുന്നില്ല. അദ്ദേഹം രാജ്യമാസകലം സഞ്ചരിച്ച് വൈദിക സാഹിത്യം മുഴവൻ സഞ്ചയിച്ച് പരിശോധിച്ച് അവയെ നാലു വാല്യങ്ങളിലായി സംവിധാനം ചെയ്തുപ്രസിദ്ധപ്പെട്ടുത്തി ഋഗേ്വദം, യജൂർവേദം, സാമവേദം, അഥവ്വണവേദം, അവയിലെ പ്രകടമായ ഭ്രമാത്മതകളെ നിവാരണം ചെയ്യുന്നതിനുവേണ്ടി അദ്ദേഹം വ്യക്തമായി അർത്ഥനിർണ്ണയം നടത്തുകയും ഉള്ളടക്കം ഭംഗിയായി പ്രകടമാക്കുകയും ചെയ്തു. അദ്ദേഹം ബ്രഹ്മസൂത്രങ്ങൾ ആവിഷ്കരിച്ചു. എന്നിട്ടും അദ്ദേഹം തൃപ്തനായില്ല. അവയിലെ വിപുലമായ തത്വശാസ്ത്രാംശം ആസ്വദിക്കുന്നതിനു് സാധാരണക്കാരനുകഴിവില്ലെന്നു് അദ്ദേഹത്തിന് അറിയാമായിരുന്നു. ഹിന്ദുസംസ്കൃതിയുടെ താത്വികാംശം പ്രകടമാക്കുന്നതിനു വേണ്ടി അദ്ദേഹം പുരാണങ്ങൾ രചിച്ചു. ഹിന്ദുമതത്തിനു് പുതിയ ഒരു നവോന്മേഷം നൽകുന്നതിന് പുരാണങ്ങൾക്കുകഴിഞ്ഞു. ഹിന്ദുമതം തുടന്നുകൊണ്ടേയിരുന്നു.

ഒന്നിനും സ്ഥായീഭാവമില്ലല്ലോ. ജനങ്ങൾക്കു ആശ്വാസവും സന്തോഷവും നൽകാൻ പ്രമാണങ്ങൾക്കും പുരാണങ്ങൾക്കും കഴിയാതെവന്നു. ജനങ്ങൾഅതൃപ്തരായിത്തീർന്നപ്പോൾ ഈ വ്യവസ്ഥിതിക്കെതിരെ വിപ്ളവസന്നാഹങ്ങളുമായി ഒരു വലിയ ഹിന്ദു ഉയർന്നുപൊങ്ങി– ശ്രീ ബുദ്ധൻ. ക്രിസ്തുവിനു് നൂററാണ്ടുകൾക്കു മുമ്പു് ഹിന്ദുമതത്തിൽ നിലവിലിരുന്ന ബലഹീനതകൾക്കെതിരെ അദ്ദേഹം വിപ്ളവംനടത്തി മരണോന്മുഖമായ ഹിന്ദുസംസ്കൃതിയെ അദ്ദേഹം പുനർ ജീവിപ്പിച്ചു. രാജാക്കന്മാരും ധനികന്മാരും അദ്ദേഹത്തിന്റെ മതത്തിൽ ചേർന്നു, അവരോടൊപ്പംകലാകാരന്മാരും സാഹിത്യകാരന്മാരും എത്തിച്ചേർന്നു, ബുദ്ധസന്ദേശം വിദൂരതകളിലേക്കുപരന്നു. എല്ലാജനങ്ങളും— മഹാന്മാരായ സാഹിത്യകാരന്മാർ, പണ്ഡിതന്മാർ, ആചാര്യന്മാർ— ബുദ്ധമതാനുയായികളായിത്തീന്നു. ബുദ്ധമതവും സാവധാനത്തിൽചീഞ്ഞുതുടങ്ങി ഏഴാം ശതകത്തോടുകൂടി ഈ ചീഞ്ഞ് അളിയൽ പ്രക്രിയപരിപൂർണ്ണമായി ജനങ്ങൾക്കു്ആശ്വാസം നൽകാൻ ഒന്നിനും കഴിഞ്ഞില്ല. അക്കാലത്തു് 80 % ഹിന്ദുക്കളും ബുദ്ധമതത്തിലേക്കു പരിവർത്തനം ചെയ്യപ്പെട്ടിരുന്നു. എന്നാൽ ബുദ്ധനിൽ ആശ്വാസവും സന്തോഷവും കണ്ടെത്താൻ അവർക്കു കഴിഞ്ഞില്ല. ഇന്ത്യ ഒരു സംസ്കാരരഹിത രാജ്യമായി— മിക്കവാറും ഇന്നത്തെ സ്ഥിതി പോലെ തന്നെ. അധാർമ്മികതയും അഴിമതിയും പൊട്ടിപ്പുറപ്പെട്ടു. വ്യക്തികൾക്കു് ആത്മവിശ്വാസം നഷ്ടമായി.

ഈ സമയത്താണ് കാലടി ഗ്രാമത്തിലെ, കേവലം എട്ടുവയസ്സുമാത്രം പ്രായമുള്ള ഒരു ബ്രാഹ്മണബാലൻ പുനർ ജീവനപ്രസ്ഥാനം ആരംഭിച്ചതു്. ശ്രീ ശങ്കരൻ. വയസ്സ് 32

ആയപ്പോഴേക്കു് അദ്ദേഹം "ഉപനിഷത്തുകളിലേക്കു മടങ്ങുക" എന്ന ആഹ്വാനത്തോടുകൂടി ഹിന്ദു മതത്തെ സജീവമാക്കി കഴിഞ്ഞിരുന്നു. അദ്ദേഹം ജനങ്ങൾക്കു് ആത്മാഭിമാനം നൽകി. ഈ ചരിത്രങ്ങളെല്ലാം പൂർണ്ണമായി നിങ്ങൾ അറിയണമെന്നു് എനിക്കു് ആഗ്രഹമുണ്ടു്. അതിൻെറ അവസാന വാക്കു് തത്വശാസ്ത്രമല്ലെന്നു് ആക്കു പറയാൻ കഴിയും?

ഒന്നിനും സ്ഥായീഭാവമില്ലല്ലോ 12-ാംശതകത്തോടുകൂടി വേദാന്തം അധിക്ഷേപിക്കപ്പെട്ടുകയും ദുരുപയോഗപ്പെട്ടുകയുംചെയ്തു. അതിനാൽ രാമാനുജൻ അവതരിച്ചു. അദ്ദേഹം നമുക്കു് വിശിഷ്ടാദ്വൈത സിദ്ധാന്തംപ്രദാനം ചെയ്തു. അടുത്ത 200 വർഷങ്ങളായപ്പോൾ മധ്വൻ ജനിച്ചു. എന്നാൽ അദ്ദേഹത്തിൻെറ ദ്വൈത സിദ്ധാന്തവും അന്തിമമായിരുന്നില്ല.

15 മുതൽ 19 വരെ ശതകങ്ങളിൽ വിദേശഭരണാധികാരികൾ ഭാരതത്തിൽ വന്നു. അവർ നമ്മുടെ സംസ്ക്കാരം നശിപ്പിച്ചു. എല്ലാവരും താമസികരായി, എല്ലാവരും വെറുതെകുത്തിയിരിക്കുക മാത്രം ചെയ്തു. സമൂഹത്തെ തർജ്ജിച്ചു് ഉണർത്തുന്നതിനോ സാമൂഹ്യസേവനം നടത്തുന്നതിനോ വേണ്ടി ആരും കൈകളോ കാലുകളോ ഉയർത്തിയില്ല. 19-ാം ശതകത്തിലായിരുന്നു പുരുഷസിംഹമായ വിവേകാനന്ദൻ കൽക്കട്ടയിൽ ഉദിച്ചുയർന്നതും ആഹ്വാനം ആരംഭിച്ചതും. അദ്ദേഹം ആക്രോശിച്ചു. "പൂജകളും ജപങ്ങളും അമ്പലങ്ങളും അവിടെ കിടക്കട്ടെ. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാന്നിബോധത" അദ്ദേഹം സമൂഹത്തെ സേവിച്ചു. എട്ടുപ്പുകൾ ക്ഷേത്രങ്ങൾ ആശുപത്രി എല്ലാം മുളച്ചുപൊന്തി. മനുഷ്യൻ സ്വാഭിമാനമുള്ളവനായിരിക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. അഭിമാനകരമായജീവിതം വേണം ജനങ്ങൾ നയിക്കേണ്ടതു് എന്നു് അദ്ദേഹം അഭിലഷിച്ചു. ഒരു പുതിയ ഊർജ്ജസ്വലത പ്രത്യക്ഷപ്പെട്ടു. അദ്ദേഹത്തിൽ നിന്നു് ആവേശംകൊണ്ടു്, അർപ്പണബോധമുള്ള ഒരു പാറ്റം സാമൂഹ്യസേവകർപ്രത്യക്ഷപ്പെട്ടു സമ്പൂർണ്ണമായും നിർബ്ബന്ധപരമായ പരിതസ്ഥിതികളിൽ പാശ്ചാത്യർക്കു് ഭാരതം വിട്ടുപോകേണ്ടിവന്നു. നമുക്കു് സ്വാതന്ത്ര്യം ലഭിച്ചു. നിങ്ങൾ ചരിത്രം ശരിക്കു മനസ്സിലാക്കണം.

ഹിന്ദുമതത്തിനു് ഒരു ജീവചൈതന്യമുണ്ടു്. ഒരു രഹസ്യശക്തി. രോഗബാധിതമാകുമെങ്കിലും അതുവേഗം രോഗമുക്തമായിതീരും ഹിന്ദുമതം താഴെ വീഴുകയും ചെയ്യും. ഒരു വിലാപത്തോടുകൂടി അതു നിലംതൊടുന്നു. എന്നാൽ അതിനു് ഒരു പശ്ചാൽക്കരണ സ്വഭാവമുണ്ടു്, ഒരു സ്ഥിതിഗത്വം, പെട്ടെന്നു് അതു പഴയ ഔന്നത്യത്തിലേക്കു പൊന്തിക്കുതിക്കുന്നു. മററു് എല്ലാ സംസ്കൃതികളുടെയും വീഴ്ച ഒരു ശിലാഖണ്ഡത്തിൻെറ വീഴ്ചപോലെയാണു്. അതു് മണ്ണിലെ മാലിന്യങ്ങളിൽ അടിഞ്ഞു്, പുതഞ്ഞു് മൂടപ്പെടുന്നു. ഇതൊക്കെയാണു് ഇന്നു് നാം ഭാരതത്തിൽ കാണുന്നതു്-400 വർഷങ്ങളായി ബ്രാഹ്മണരുടെ ഭാഗത്തുനിന്നുണ്ടായ അവഗണന സൃഷ്ടിച്ച കർക്കശ പരിതസ്ഥികൾ. നാം സമ്മതിക്കുക.

സ്വന്തം വേദഗ്രന്ഥങ്ങളെക്കുറിച്ചു മനസ്സിലാക്കാൻ പോലും സാധാരണക്കാരൻ അനുവദിക്കപ്പെട്ടിരുന്നില്ല. അവർ നമ്മുടെ ഋഷികളെപ്പോലും വാർജ്യരെന്നു വിധിച്ചു. അവർ വാക്കുകളെ നിരർത്ഥകമാക്കിത്തീർത്തു. ഒരു 100 വർഷക്കാലത്തേക്കു് ക്രിസ്ത്യാനിക്കോ മുസ്ളീമിനോ ബൈബിളോ ഖൊറാനോ ലഭ്യമല്ലായിരുന്നെങ്കിൽ അവരുടെ സ്ഥിതി എന്താകുമായിരുന്നു? എനിക്കും നിങ്ങൾക്കും നമ്മുടെ പൂർവ്വികന്മാർക്കും നമ്മുടെ സംസ്ക്കാരത്തെപ്പററിയോ നമ്മുടെ ഗ്രന്ഥങ്ങളെപ്പററിയോ ഒരു ധാരണയുമില്ലായിരുന്നു. നമുക്കു് രാമൻെറയും കൃഷ്ണൻെറയും കഥകളും ചില പൂജാക്രമങ്ങളും ആചാര രീതികളും മാത്രമേ ഉണ്ടായിരുന്നുള്ളു. മർദ്ദനഭാവമുള്ള നൂറുതരത്തിലുള്ള സാമൂഹ്യ ദോഷങ്ങൾ നമ്മുടെ രാജ്യത്തിലേക്കുകടന്നുവന്നു. നാംഅവയ്ക്കുകീഴ്പ്പെട്ടുപോയി—നമുക്കു്ഗുരുജനങ്ങളോടു്, പണ്ഡിതന്മാരോടു്, വിജ്ഞാനികളോടു് ബഹുമാനമുണ്ടായിരുന്നതിനാൽ നാംഇന്നു് ഒരുപ്രത്യേക സംസ്ഥിതിയിലാണു്. ഒരു ബ്രാഹ്മണനു് അതു് (ഹിന്ദു മതം) എന്താണെന്നു് അറിഞ്ഞു് കൂടാ. ആർക്കും അതു് അറിയാമെന്നു് തോന്നുന്നില്ല, നമുക്കു് ഹിന്ദുമതം എന്നൊരു ലേബൽ ഉണ്ടു്. പക്ഷേ അതു് എന്തൊക്കെയാണെന്നു് ആർക്കും അറിഞ്ഞുകൂടാ. നാം സ്വയം വീണ്ടും മത പരിവർത്തനം ചെയ്യേണ്ടിയിരിക്കുന്നു. ഹിന്ദുക്കളെ ഹിന്ദു മതത്തിലേക്കു മതം മാററണം. അത്തരം ഒരു ഘട്ടത്തിൽ നാം എത്തിയിരിക്കുന്നു. കാശ്മീരത്തിൻെറ ഉത്തരാഗ്രം മുതൽ കന്യാകുമാരി വരെ

ഒരു ഉണർവ് ഉയർന്നു വരുന്നു— അതിപ്രതിരോദ്ധ്യമായ ഒരു ഉണർവ്. ആരുടെയും പ്രവർത്തന ഫലമായിട്ടല്ല. ഒരു പുതിയ വിജ്ഞാനവും ബുദ്ധിയും മൂലവുമല്ല. അതു് ഹിന്ദുമതത്തിൻെറ പ്രതിഭയുടെ പ്രകൃതമാണ്. അതിനെ അധികകാലം ശ്വാസം മുട്ടിച്ചു ഞെരുക്കിവയ്ക്കാൻ സാദ്ധ്യമല്ല. അതു രോഗ വിമുക്തമാക്കാൻ തുടങ്ങിയിരിക്കുന്നു.

ഉറക്കം തൂങ്ങി എന്നു വിശേഷിപ്പിക്കപ്പെട്ടുവന്ന തൃശൂർ പട്ടണത്തിൽ ഇന്നലെ രണ്ടായിരം കത്തിച്ച നിലവിളക്കുകൾക്കു മുൻപിൽ, രണ്ടു മണിക്കൂർ സമയം രണ്ടായിരം ആളുകൾ ഗീതങ്ങൾ ചൊല്ലുകയും ശിവ സഹസ്രനാമാർച്ചന നടത്തുകയും ഉണ്ടായി. അതു് ദേവചക്ഷുസ്സുകൾക്ക് അർഹമായ ഒരു കാഴ്ച തന്നെ ആയിരുന്നു. ക്രിസ്ത്യാനികളും മഹമ്മദീയരും വായ്തുറന്നു നോക്കി നിന്നു. ഒരു ഡസനിൽ അധികം ക്രിസ്ത്യാനികൾ ഞങ്ങളോടൊപ്പം ഇരുന്നു ജപിക്കുന്നുണ്ടായിരുന്നു— കൂട്ടത്തിൽ രണ്ടു മഹമ്മദീയരും. അതിനു് എന്താണ് തകരാറു്? ക്രിസ്ത്യാനികളും മഹമ്മദീയരും ജറുസലേമിൽ നിന്നു വന്നവരല്ല, അറേബ്യയിൽ നിന്നും അല്ല. അവർ നമ്മുടെ സ്വന്തം ഋഷികളുടെ സന്താനങ്ങളാണ്. അതുകൊണ്ടു് നമ്മുടെ ആളുകളും ആണ്. നമ്മുക്കു് വേണമെങ്കിൽ ഇങ്ങനെ പറയാം. “അവർ ഹിന്ദുക്കൾ ആയിരുന്നു, ഞങ്ങൾ ഹിന്ദുക്കൾ ആണ്.” അത്രമാത്രം. അവരെ ഒരു ന്യൂനപക്ഷ സമുദായമായി നാം അംഗീകരിക്കുന്നില്ല. മൂന്നോ നാലോ തലമുറ മുൻപു വരെ അവർ ഹിന്ദുക്കളായിരുന്നു, നമ്മുടെ സ്വന്തം സഹോദരർ. അവരെ അവഗണിക്കുവാൻ എങ്ങനെയാണ് കഴിയുക? അവരുടെ രക്തം നമ്മുടെ രക്തം, അവരുടെ മാംസം നമ്മുടെ മാംസം അവർക്കു് ഭാരതീയ നാമങ്ങളും വേഷങ്ങളും നൽകാൻ ക്രിസ്തീയ സഭകൾ ഈയിടെ നിർബന്ധിതമായിത്തീർന്നിരിക്കുന്നു. ഇപ്പോൾ മേരി സാരിയാണ് ധരിക്കുന്നത്, അവർ നെറ്റിയിൽ വിശുദ്ധമായ തൊട്ടുകുറി അണിയുന്നു. പള്ളിയിലെ മെഴുകുതിരികളെല്ലാം നീക്കം ചെയ്തു് തൽസ്ഥാനത്തു് നിലവിളക്കുകൾ നിറുത്തുന്നു. അതിൽ തെറ്റൊന്നും ഇല്ല. പക്ഷെ മതത്തിൻെറ അടിസ്ഥാനത്തിൽ ക്രിസ്ത്യാനികളെയും മഹമ്മദീയരെയും ന്യൂനപക്ഷക്കാരായി പരിഗണിക്കുന്നതാണ് ആക്ഷേപാർഹം. ഭരണഘടനയുടെ അന്തഃസത്തയ്ക്കു നേരേയുള്ള ഒരു “ദൈവദൂഷണചിന്ത”യാണ് അത്. നമ്മുടെ ഭരണഘടനആക്രോശിക്കുന്നു. “നാം മതനിരപേക്ഷരാണ്”' ഒരു സന്യാസി എന്ന നിലയിൽ എനിയ്ക്കും മതനിരപേക്ഷത ആവശ്യമുണ്ട്. നമ്മുടെ മതത്തിൽസർക്കാർ ഇടപെടേണ്ട ആവശ്യമുണ്ടെന്നു് ഞാൻ കരുതുന്നില്ല. അതു തികച്ചും അപകടമാണ്. ഇറാനിലും ഇറാക്കിലും നമുക്ക് അതുകാണാൻ കഴിയുന്നു. മതം രാഷ്ട്രീയത്തിലേക്കു കടന്നു കയറിയതുകൊണ്ടല്ലേ ഈ സർവ്വസംഹാരപ്രക്രിയ തുടരുന്നതു്? സർക്കാർ ഭൗതിക കാര്യങ്ങൾ നോക്കട്ടെ. മതത്തിൻെറ നിലയിലേക്കു കടന്നുവന്നു്, മതത്തിൻെറ അടിസ്ഥാനത്തിൽ അവർ ഈ രാജ്യത്ത് ന്യൂനപക്ഷ സമുദായങ്ങളാണെന്നു പറയാൻ നിങ്ങൾക്ക് ഒരു കാര്യവുമില്ലെന്നു ഞാൻ പറയുന്നു. ഈ രാജ്യത്ത് ന്യൂനപക്ഷക്കാർ ഇല്ലതന്നെ. ഇവിടെയുള്ള ഏക ന്യൂനപക്ഷം ഇവിടുത്തെ പാവപ്പെട്ടവരാണ്, തൊഴിൽ രഹിതരാണ്, നിരക്ഷരരാണ്, രോഗികളാണ് വേദനിക്കുന്നവരാണ്. ഈ ന്യൂനപക്ഷം തീർച്ചയായും ഭൂരിപക്ഷത്തിൻെറ പരിചരണം അർഹിക്കുന്നു. ഹിന്ദുക്കൾ ഉണരാനും ചുററും നോക്കാനും തുടങ്ങിയിരിക്കുന്നു. നിങ്ങൾക്ക് സമ്പൂർണ്ണപൗരത്വം അവകാശപ്പെടാൻ മററ് ഒരിടമില്ല ഈ ലോകത്തിൽ. അമേരിക്കയിലോ ആസ്ട്രേലിയായിലോ നിങ്ങൾ ഒരു പൗരനായി സ്വീകൃതനായേക്കാം. പക്ഷേ അതു് അർദ്ധപൗരത്വം മാത്രമാണ്. നിങ്ങളുടെ തൊലികറുത്തതാകയാൽ അവർ നിങ്ങളെ ആശ്ലേഷിക്കയില്ല. നിങ്ങൾക്കും എനിക്കും മാതൃഭൂമിയായി അവകാശപ്പെടാൻ കഴിയുന്നത് ഭാരതം മാത്രമാണ്.

ഇവിടെയും നമുക്ക് ഇടംഇല്ലാതെ പോകുന്നു. ശക്തിയും കഴിവും ഇല്ലാതെയാകുന്നു. എന്നെപ്പോലെയുള്ളവർ നമ്മുടെ തത്വശാസ്ത്രത്തെ ഭാരതത്തിനു പുറത്തേക്കുകൊണ്ടുപോകുന്നതിനു കാരണം 42 ദശലക്ഷത്തിൽ പരം ഭാരതീയർ വിദേശങ്ങളിൽ താമസിക്കുന്നു എന്ന വസ്തുതയാണ്. അവർ പോകുന്നതിനുമുൻപ് വേണ്ട ശിക്ഷണം ലഭിച്ചിരുന്നില്ല. അവിടെയെങ്ങും അവരെ സഹായിക്കാൻ ആരും ഇല്ല. തൊഴിലിൽ അവർ വിജയിച്ചിരിക്കും. പക്ഷെ ആരുണ്ട്

അവരുടെ ആദ്ധ്യാത്മികകാര്യങ്ങൾ ശ്രദ്ധിക്കാൻ? പതിനാറുകൊല്ലമായിക്കാണും അവർ അവിടെ എത്തിയിട്ട്, പത്തോപന്ത്രണ്ടോ വയസ്സിനു താഴെയുള്ള കുട്ടികൾ അവർക്ക് ഉണ്ടായിരിക്കാം. ഈ കുട്ടികളെ സാംസ്കാരിക കാര്യങ്ങൾ ഊട്ടുന്നുണ്ടായിരിക്കയില്ല. അവർ അവരുടെ സ്കൂളുകളിലെ അമേരിക്കൻ സ്നേഹിതരുമൊത്ത് അവിടെ ജീവിക്കയാണ്. അവർക്ക് സംസ്കാരത്തെപ്പററി ഒരു ആശയവും ലഭിച്ചിട്ടില്ല. അവർ ഭാരതത്തിലെ ആംഗ്ലോഇന്ത്യൻമാരെപ്പോലെയാണ്–ആംഗ്ലോയുമല്ല, ഇന്ത്യനുമല്ല. നമ്മുടെ അവഗണനയുടെ ഫലമായി അവർ സങ്കര ജന്തുക്കളായി അവിടെ ഉപേക്ഷിക്കപ്പെടരുത്. അവരെ സഹായിക്കേണ്ടത് നമ്മുടെ ഉത്തരവാദിത്വമാണ്. അമേരിക്കയിൽ ക്ഷേത്രങ്ങൾ ഉയരുന്നുണ്ട്. ഹിന്ദുക്കൾ ഒത്തുചേർന്നുതാമസിക്കുന്നിടങ്ങളിലെല്ലാം ക്ഷേത്രങ്ങൾ ഉണ്ടാകുന്നുണ്ട്. അവർക്ക് അവിടെ പൂജയ്ക്കു പുരോഹിതരെ വേണം. സന്ദർഭത്തിന്റെ ശോചനീയാവസ്ഥ നോക്കൂ! ക്ഷേത്രങ്ങൾ നിർമ്മിച്ചിരിക്കുന്നു. പുരോഹിതന്മാർ അങ്ങോട്ട് ചെല്ലാൻ അമേരിക്കൻ സർക്കാർ അനുവദിക്കും. എന്നാൽ എവിടെ പൂജാരികൾ? അവരൊക്കെ ഇവിടെയുണ്ട്. പൂജാരിക്ക് സംസ്കൃതവും പൂജയും അറിയാമെങ്കിൽ ഇംഗ്ലീഷ് അറിഞ്ഞുകൂടാ. ഇംഗ്ലീഷ് അറിയാവുന്നവർക്ക് പൂജയെയോ സംസ്കൃതത്തെയോ പററി ഒന്നും അറിയാൻ വയ്യ. ആർക്കെങ്കിലും അൽപ്പം സംസ്കൃതവും അൽപ്പം പൂജയും അൽപ്പം ഇംഗ്ലീഷും അറിയാമെങ്കിൽ അയാൾക്ക് ഹിന്ദിവശമില്ല. അവർക്ക് അവിടെ ഹിന്ദി ആവശ്യമുണ്ട്. പ്രഭാതപരിപാടികൾ കഴിഞ്ഞു് ശനിയാഴ്ചയും ഞായറാഴ്ചയും അയാൾ കൊച്ചു കുട്ടികളെ പഠിപ്പിക്കണം. അയാൾക്ക് ശിവപൂജ അറിയാമെങ്കിൽ കൃഷ്ണപൂജ പരിചയമില്ല കൃഷ്ണപൂജ അറിയാമെങ്കിൽ ഗണേശപൂജയിൽ ഗന്ധമില്ല. ഇനി പൂജകളെല്ലാം വശമാണെങ്കിൽ വിവാഹകർമ്മം നിർവ്വഹിച്ചുകൊടുക്കാൻ അയാൾക്ക് അറിവില്ല. അതും അറിയാമെങ്കിൽ അയാൾക്ക് മരണാനന്തരകർമ്മങ്ങൾ ചെയ്യിക്കാൻ ഗ്രാഹ്യമില്ലായിരിക്കും. ഒരു വിദേശ രാജ്യത്തു വച്ച് നിങ്ങൾ പറഞ്ഞേക്കും നിങ്ങൾക്കു മതമില്ലെന്ന്—നിങ്ങളുടെ അച്ഛൻ മരിക്കുന്നതു വരെ. അപ്പോൾ നിങ്ങൾക്ക് എല്ലാ പുരോഹിതന്മാരെയും പൂജകളെയും ആവശ്യമായിവരും. ഇതു ഒരു ഭയങ്കരമായ സ്ഥിതിവിശേഷമാണ്. ഇവിടെ അഭ്യസ്തവിദ്യർ തൊഴിലില്ലാതെ അലയുന്നു. അഭ്യസ്തവിദ്യർക്ക്, അല്പം സംസ്കൃതവും പൂജയും അറിയാവുന്നവർക്ക് അത്ഭുതകരമായ ഒരു സന്ദർഭം ലഭിച്ചിരിക്കുന്നു– ബാക്കി എല്ലാം നാടകമാണ്. ഇവിടെ നിന്നു് ഒന്നോ രണ്ടോ നമ്പൂരിമാരെ കൊണ്ടുപോയാൽ അവർ എന്തുചെയ്യും. ജനങ്ങളോട് സംസാരിക്കാനോ അവരുമൊത്തു ജീവിക്കാനോ ഇവർക്കു സാധിക്കയില്ല. അവർക്ക് കഷ്ടിച്ചു പൂജനടത്താൻ കഴിഞ്ഞേക്കും. അവർ മന്ത്രോച്ചാരണം നടത്തുകയില്ല അവർ മന്ത്രോച്ചാരണം പഠിച്ചത് സമ്പൂർണ്ണനിശ്ശബ്ദതയിലാണ്. മന്ത്രങ്ങൾ ഉറക്കെ ചൊല്ലണം. മനസ്സിലായില്ലെങ്കിലും അവർ കേട്ടുകൊള്ളട്ടെ. വളരെ ഏറെ വൈഷമ്യങ്ങൾ ഉണ്ട്.

പ്രശ്നം ഇതാണ്. എന്തുകൊണ്ടാണ് നമ്മുടെ സംസ്കാരം ഉടഞ്ഞു വേർപെടാൻ പോകുന്നതു്? ജനങ്ങൾ ജീവിച്ച് അനുഭവിക്കേണ്ടതാണ് സംസ്കാരം. അതു് ഒരു പെട്ടിയിലോ പുസ്തകത്തിലോ ഉള്ളതല്ല. അതു് ഒരു ജീവിത സമ്പ്രദായമാണ്. ഓരോ വ്യക്തിയും ജീവജന്തുവാണ്. നാം എല്ലാവരും കൂടി ചേരുന്നതാണ് സമൂഹം. നാം ഇല്ലെങ്കിൽ സമൂഹമില്ല, ലോകമില്ല. പർവ്വതങ്ങളും നദികളും ചേർന്നാൽ രാജ്യമാകയില്ല. രാജ്യം ജനങ്ങളാണ്. ചന്ദ്രമണ്ഡലത്തിൽ ജീവികളില്ല. അതിനാൽ അതിനെ നാം ഒരു മൃതഗ്രഹം എന്നുപറയുന്നു. നമ്മുടെ ഗ്രഹത്തെ ഒരു സജീവഗ്രഹമെന്നു പറയപ്പെടാൻ എന്താണ് കാരണം? നിങ്ങളും ഞാനും ഇവിടെയുള്ളതിനാൽ. എന്നാൽ ഓരോന്നിനും മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നു. നമ്മുടെ ശാരീരികാവശ്യങ്ങൾക്കും മാററമുണ്ടാകുന്നു. നമ്മുടെ വൈകാരികാദർശങ്ങൾക്കും മാററമുണ്ടാകുന്നു. നമ്മുടെ ബുദ്ധിപരമായ പ്രതീക്ഷകൾക്കും മാററമുണ്ടാകുന്നു.

ഓരോ ഇരുപത്തഞ്ചോ അൻപതോ വർഷങ്ങൾ കഴിയുമ്പോൾ മിക്ക ജനസമൂഹങ്ങൾക്കും പുതിയ ആശയങ്ങൾ ലഭിക്കുന്നു, പുതിയ ആവശ്യങ്ങൾ, പുതിയമാനങ്ങൾ, പുതിയ പ്രേരണകൾ, നമ്മുടെ കാലം വരെ തൃപ്തികരമായി തോന്നിയിരുന്ന പഴയ രീതികൾ ഇപ്പോൾ തൃപ്തിജനകമല്ല. കാരണം നമ്മുടെ ആവശ്യങ്ങൾക്കു മാററമുണ്ടായി. ഇപ്പോഴും സമൂഹം വളരരുതെന്നു നിങ്ങൾ പ്രതീക്ഷിക്കുന്നതിനാൽ അതിനുചുററും നിങ്ങൾ ഒരു ഇരുമ്പു വളയം ഇടുന്നു. എന്താണ് സംഭവിക്കുന്നത്? നിങ്ങൾ കണ്ടിട്ടില്ലേ

നിങ്ങളുടെ വീടിന്റെ പിൻ മുററത്ത്, വീട് പണി ചെയ്ത സന്ദർഭത്തിൽ, വസ്ത്രങ്ങളുണക്കുന്നതിനു് ഒരു അശയുണ്ടാക്കാൻ വേണ്ടി വീട്ടമ്മ ഒരു മരത്തിന്റെ രണ്ടു കമ്പുകളിൽ ചേർത്ത് ഒരു ലോഹകമ്പി വലിച്ചു കെട്ടുന്നത്? ശ്രദ്ധിക്കൂ! കമ്പി സ്ഥായയാ നിൽക്കും. മരം സ്ഥായിയല്ലായിരിക്കും. മരത്തിനു ജീവനുള്ളതിനാൽ അതു വളരും. എന്നാൽ കമ്പിക്ക് വഴങ്ങുന്ന സ്വഭാവമില്ല. കമ്പ് വളരാൻ കമ്പിസമ്മതിക്കയില്ല. അഞ്ചു കൊല്ലം കഴിഞ്ഞാൽ നിങ്ങൾക്കു കാണാം മരക്കൊമ്പ് വളന്ന് കമ്പിയെ വിഴുങ്ങിയിരിക്കുന്നതായിട്ട്. കമ്പി മരത്തിന്റെ ഉള്ളിൽഅമർന്നുപോയി.

നിങ്ങളുടെ കാലുകളിൽ ഒരു കൂട്ടം വളയങ്ങളുണ്ട്, കാലഘട്ടത്തിന്റെ ആവശ്യങ്ങൾക്കനുസൃതമായി മാററം സംഭവിക്കാത്ത വളയങ്ങൾ. ജനങ്ങൾ സംസ്ക്കാരമേഖലയ്ക്കു പുറത്തു കടന്ന് വളരാൻ തുടങ്ങും. സംസ്ക്കാരത്തിന്റെ സൗന്ദര്യം നഷ്ടപ്പെടും. പരിമിതികളുടെയും വിലക്കുകളുടെയും പുറത്തേക്കു കടന്ന് മനുഷ്യൻ വളരും, സമൂഹത്തെ വിളക്കി ചേർക്കേണ്ടിയിരിക്കുന്ന ഇതിനു ധർമ്മമെന്നു പറയുന്നു, നമ്മെ ഒന്നിച്ച് നിർത്തുന്ന ഘടകം ഏതോ അതു്. അതു് നമ്മളെ ചുററുന്ന ഇരുമ്പു ചങ്ങലയായിരിക്കരുത് നമുക്കു വളരേണ്ടപ്പോൾ അതു് വഴങ്ങിത്തരണം അതു് നമ്മെ പൊതച്ചിരിക്കണം. വൃക്ഷത്തിന്റെ പുറന്തൊലിപോലെ. അതു വൃക്ഷത്തെ കൂട്ടി ഒരുക്കിനിർത്തുന്നു, വളരുമ്പോൾ അതിന്റെ ചുററു വിസ്തൃതിയിൽവൃക്ഷത്തെ ആശ്ലേഷിച്ച് അടുപ്പിക്കുന്നു. അതുപോലെ സംസ്കാരത്തിനും ജനസമൂഹത്തിനും വളരേണ്ടതുണ്ട്, ജനങ്ങളുടെ നൂതന പ്രവണതകൾക്ക് ഇടം നൽകിക്കൊണ്ട്.

ഈ സ്ഥിതിഗതം ഹിന്ദുമതത്തിൽ എന്നും ഉണ്ടായിരുന്നു. അതു കൊണ്ടാണ് ഹിന്ദുമതം ഈ വർഷങ്ങളത്രയും നിലനിന്നത്. "അതാണു പ്രമാണം! ബൈബിളിലോ. കൊറാനിലോ വേദങ്ങളിലോ എഴുതപ്പെട്ടിരിക്കുന്നു" എന്നൊന്നും നാം വിളിച്ചു പറയുന്നില്ല. കാലാകാലങ്ങളിൽ സമൂഹത്തിന്റെ മാനങ്ങൾ മാറി വന്നപ്പോൾ പുതിയ പ്രശ്നങ്ങളെ, സമൂഹത്തിന്റെ ഉൾപ്രേരണകളെ,ഒരുക്കിനിർത്തുന്നതിനു ഹിന്ദുമതത്തിനു കഴിഞ്ഞു.

ഒരു പ്രത്യേകവെല്ലുവിളിയെ നമുക്കുനേരിടാനുള്ള സമയം സമാഗതമായിരിക്കുന്നു. നമ്മുടെ പൂർവ്വികർക്ക് ആർക്കും നേരിടേണ്ടിവന്നിട്ടില്ലാത്ത വെല്ലുവിളി. ഇന്ത്യയിലെ 80% വരുന്ന വൻ ഭൂരിപക്ഷക്കാരായ ഹിന്ദുക്കൾക്ക് ന്യൂനപക്ഷങ്ങളുടെ മർദ്ദനം സഹിക്കേണ്ടിവന്നിരിക്കുന്നു. ഇതു് ഒരു പുതിയവെല്ലുവിളിയാണ്. എന്താണു പ്രതിവിധി? ഇന്ത്യയിൽ നിന്നു് ക്രിസ്ത്യാനികളെയും മുസ്ലീങ്ങളെയും നാടുകടത്തുകയെന്നുള്ളതാണോ പ്രതിവിധി? അവർ നമ്മുടെ മാംസവും രക്തവുമല്ലേ? അവർഋഷിസന്തതികളകല്ലേ? അവർ എന്തുചെയ്തു? അവർ ഏതോ ആകാംക്ഷാനിബിഡഘട്ടത്തിൽ ഒരു പള്ളിയുടെ ആശ്വാസവും സന്തോഷവും ലഭിക്കണമെന്ന് ആഗ്രഹിച്ച് അങ്ങോട്ടുപോയെങ്കിൽ ക്രിസ്തുമതത്തോടും ഇസ്ലാം മതത്തോടും നാം നന്ദിയുള്ളവരായിരിക്കണം. എന്തെന്നാൽ അവർ നമ്മുടെ ഈ സഹോദരരെ അപ്പോൾ സംരക്ഷിച്ചവരാണ്. അവർ തിരിച്ചു വന്നാൽ സ്വാഗതം ഉണ്ട്. അവർ ഭാരതീയർ തന്നെന്നുവേണം നാം കരുതേണ്ടതു്. അവർ മറെറാരു മതത്തിലേക്കു പോയിരുന്നതിനാൽ വേദനിക്കേണ്ടവരാണെന്നും നാം കരുതുന്നില്ല.

എന്തുകൊണ്ടാണ്ഡൽഹിയിൽ അധികാരത്തിൽ ഇരിക്കുന്നവർ ഈ 80 ശതമാനത്തെ അവഗണിക്കുന്നത്?ഡൽഹിയിലായിരുന്നെങ്കിൽ ഞാനും അപ്രകാരം തന്നെ ചെയ്യുമായിരുന്നു, എന്നെന്നും കസേര എന്റെപൃഷ്ഠത്തിനു കീഴിലായിരിക്കണമെന്നു് എനിക്ക് ആഗ്രഹമുണ്ടായിരുന്നെങ്കിൽ! ക്രിസ്ത്യാനികളും മഹമ്മദീയരും സുസംഘടിതരാണ്. അതിനാൽ എനിക്ക് അവരുടെവോട്ടുകിട്ടും. എൺപതുശതമാനം ഭൂരിപക്ഷക്കാർക്ക് അവരുടെ വോട്ടിന്റെ ശക്തി ഒന്നു സംഘടിപ്പിക്കാൻ, കഴിയുമെങ്കിൽ, അതു പ്രയോഗിച്ച് സർക്കാരിനോട് സംസാരിക്കാനും കഴിയും. തങ്ങൾക്കു കീഴിൽ എപ്പോഴും ഒരു കസേരയുണ്ടായിരിക്കണമെന്ന് ആഗ്രഹിക്കുന്ന സർക്കാരു് ഇതിനുമുൻപിൽ മുട്ടുകുത്തുകയില്ലേ? കേവലം 20 ശതമാനം വോട്ടുപയോഗിച്ച് അവർ സർക്കാരിനെ അവരുടെ രാഗതാളങ്ങൾ അനുസരിച്ച് തുള്ളിക്കുകയാണ്. 80 % വോട്ടുള്ള നമുക്ക് സർക്കാരിനെ സ്വാധീനിക്കാൻ പററുകയില്ലന്നാണോ പറയുന്നതു്? മുപ്പത്തൊൻപതു കൊല്ലമായി നാം വെറുതെ നിലവിളിക്കുന്നു.

ഇതു് നമമുടെ സക്കാരാണ്, നമമുടെരാജ്യമാണ് എന്നു് ആഗ്രഹിച്ചു കൊണ്ട്. ക്രിസ്ത്യാനികൾക്കും മഹാമമദീയർക്കും നൽകിയ പരിഗണനകൾക്കുനേരേ കണ്ണടക്കാനുള്ള കനിവുകാട്ടിയിട്ടുണ്ടു് നാം. എന്നാൽ വിരുന്നുകാരൻ വീട്ടുകാരനെ ഭരിക്കുന്ന കാലം വന്നിരിക്കുന്നു. ഹരേ രാമ! അവർ വിരുന്നുകാർമാത്രമാണെന്നു് അവരെ ധരിപ്പിക്കാൻ വേണ്ടിനിങ്ങൾ കൈയിൽ ലാത്തിയെടുക്കേണ്ട സമയം സമാഗതമായിരിക്കയാണ്.

ജനായത്ത ഭരണ ക്രമത്തിൽ ശക്തി വോട്ടാണ്. ഇന്നു നാം 80 ശതമാനം ഉണ്ടെങ്കിൽ നാളെ എന്തു സംഭവിക്കുമെന്നറിഞ്ഞുകൂടാ നമുക്ക് ഒരു വോട്ടു ബാങ്ക് വേണ്ടതല്ലേ? ഇതു മാത്രമാണ് പ്രതിവിധി എന്നു് എനിക്കു തോന്നുന്നു. ഈ ആശയം ആദ്യം പ്രകടിപ്പിച്ചപ്പോൾ, ഡൽഹിയിൽ നിന്നുള്ള രാഷ്ട്രീയക്കാരെല്ലാം എന്നെസമീപിച്ചു് പുഞ്ചിരിക്കാൻതുടങ്ങിയതായി ഞാൻ കണ്ടു. വോട്ടെല്ലാം എന്റെ കീശയിലാണെന്നാണ് അവരുടെ വിചാരം, അവർ വിരുതാഗ്രേസരന്മാരാണ്. നാം തിരഞ്ഞെടുപ്പിനു നിർത്തുന്ന സ്ഥാനാർത്ഥികൾ ഹിന്ദുക്കളാകട്ടെ, മുസ്ളീങ്ങളാകട്ടെ, ആഢ്യന്മാരാകട്ടെ ജനായത്തക്കാരാകട്ടെ. കമ്യൂണിസ്റ്റുകാരോ, സോഷ്യലിസ്റ്റുകാരോ ആകട്ടെ നാം കാര്യമാക്കുന്നില്ല. ഓരോ മണ്ഡലത്തിലേക്കും പററിയ ആൾ ആരെന്നു് നാം തീരുമാനിക്കും, അയാൾക്കു ചില യോഗ്യതകൾ ഉണ്ടായിരിക്കണം. അയാൾ സമൂഹത്തിനു സേവനം അർപ്പിച്ചവനായിരിക്കണം, വിശ്വസ്തനായിരിക്കണം, ഈ നാട്ടുകാരനാണെന്നകാര്യത്തിൽ അഭിമാനമുള്ളവനായിരിക്കണം, ഭാരതത്തെ സേവിക്കുവാൻ ആവേശം പൂണ്ടവനായിരിക്കണം, അത്തരം ആളുകൾ പാർലമെൻറിലും നിയമസഭകളിലും ചെന്നുനിറഞ്ഞാൽ, കാര്യങ്ങൾക്കു മാററം വന്നുചേരുമെന്നു നിങ്ങൾ വിചാരിക്കുന്നില്ലേ ? അവരൊക്കെ അവരുടെ പാർട്ടി ശിക്ഷണം അനുസരിച്ചു കൊള്ളട്ടെ, എന്നാൽ ഹിന്ദുക്കൾക്ക് ഒരു സമൂഹം എന്ന നിലയിൽ എന്തെങ്കിലും സംഭവിച്ചാൽ അവർ എഴുന്നേററു നിന്നു് പ്രതിഷേധിക്കണം. ഇതു് ഒരു കരുത്തേറിയ ആയുധമാണ്. —പരശുരാമന്റെ പരശു ഇന്നു് ഇതു് നടക്കുന്ന കാര്യമാണ്. പത്തു കൊല്ലം കഴിഞ്ഞു് നടന്നില്ലെന്നു വരും അത്ര വൻ തോതിലാണ് അവർ ഹിന്ദുക്കളുടെ കൂറു് മാററിയെടുത്തു കൊണ്ടിരിക്കുന്നതു്

ചിലക്ക്കൂറ് അന്യത്രയാണ്. ഹിന്ദുക്കൾക്കു മാത്രമേ ഇന്ത്യയോടുക്കൂറുള്ളൂ. ഈ അപകടം നിറഞ്ഞ കാലഘട്ടത്തിൽ ചിലർ സ്വന്തം രാജ്യത്തുതന്നെ ചാരൻമാരായിത്തീർന്നിരിക്കുന്നു. സാൻമാർഗികത താഴേക്കുപോയിക്കഴിഞ്ഞു. അഴിമതി സമൃദ്ധമായിരിക്കുന്നു. നാം ഹിന്ദുക്കളാണ് എന്ന അഭിമാനബോധം നമമുടെ മനസ്സിൽ മെനഞ്ഞെടുക്കണം. അരമുറുക്കി മുന്നോട്ടുമാർച്ചുചെയ്യാൻ ഹിന്ദുക്കളെന്നനിലയിൽ നാം തീരുമാനിച്ചു കഴിഞ്ഞു. തലസ്ഥലേക്കു മാർച്ചുചെയ്യാനുള്ള തീരുമാനം നാം എടുക്കുന്നതു് ഇവിടെ വച്ചു്, ഇന്നു തന്നെ ആകട്ടെ—തലപ്പത്തേക്കു മാർച്ചുചെയ്യാൻ. നിങ്ങൾക്കുനന്ദി.



"ജനന മരണ ദുഃഖാപഹം ജഗന്നാഥം
ദിനനായക കോടി സദൃശ പ്രഭം രാമം
കരസാരസ യുഗ സുധൃത ശരചാപം
കരുണാകരം കാള ജലദ ഭാസം രാമം
കനകരുചിര ദിവ്യാംബരം രമാവരം
കനകോജ്ജ്വല രത്ന കുണ്ഡലാഞ്ചിത ഗണ്ഡം
കമല ദല ലോല വിമലവിമോചനം
കമലോത്ഭ വനതം മനസാ രാമമീഡേ."

(എഴുത്തച്ഛൻ:— അദ്ധ്യാത്മ രാമായണം)

# ★ ശ്രീമത് ചട്ടമ്പിസ്വാമിതിരുവടികൾ ★

**—:സ്വാമിനിത്യാനന്ദസരസ്വതി:—**

## കേരളത്തിൻെറ ആദ്ധ്യാത്മിക ആചാര്യൻ

കേരളത്തിലെ തീർത്ഥപാദസന്യാസ സമ്പ്രദായത്തിൻെറ സ്ഥാപകആചാര്യനും ആധുനിക കേരള ആദ്ധ്യാത്മിക മണ്ഡലത്തിലെ വേദാന്ത കേസരിയുമായിരുന്ന പരമഭട്ടാരചട്ടമ്പിസ്വാമി തിരുവടികൾ. അദ്ദേഹത്തിൻെറ മാഹാത്മ്യം പുസ്തകങ്ങളിലൂടെയോ സ്ഥാപനങ്ങളിലൂടെയോ ഒന്നും വേണ്ടവണ്ണം പ്രചരിച്ചിട്ടില്ല. മററുള്ളവരുടെ അംഗീകാരത്തിനോ ആദരവിനോ പാത്രമാവാൻ ആ യതിവര്യൻ അശേഷം ആഗ്രഹിച്ചിരുന്നില്ല. സംഘടിച്ചുള്ള മതപ്രവർത്തനങ്ങളിൽ അദ്ദേഹത്തിന് അത്ര വലിയ വിശ്വാസമൊന്നും ഇല്ലായിരുന്നു. എല്ലാ സംഘടനകളും ലയിച്ച് അഭേദമാകുമ്പോൾ മാത്രമാണല്ലോ യഥാർത്ഥ അദ്വൈതഭാവം പ്രകാശിക്കുക. പലരും അദ്ദേഹത്തിന് ആശ്രമം സ്ഥാപിക്കാനും മററും ധാരാളം സമ്പത്ത് ദാനം ചെയ്തിട്ടുണ്ട്. പക്ഷെ ആ സമ്പത്തിനെയൊന്നും മതസ്ഥാപനങ്ങൾ നിർമ്മിക്കാൻ ഉപയോഗിക്കാതെ ദാനം ചെയ്യുകയായിരുന്നു അദ്ദേഹത്തിൻെറ പതിവ്. മതസ്ഥാപനങ്ങളിലെ സാമ്പത്തിക സുരക്ഷിതത്വം ആദ്ധ്യാത്മിക പാപ്പരത്വത്തിലേക്കു മാത്രമേ വഴിതെളിക്കയുള്ളു എന്നതിനാലാണ് ആശ്രമങ്ങളൊന്നും സ്ഥാപിക്കാതെ അവധൂതപ്രായത്തിൽ കേരളം എമ്പാടും ചുററി സഞ്ചരിച്ച് തനിയെ സ്വാമിജിവേദാന്തപ്രചാരം നിർവഹിച്ചുപോന്നത്.

## ശിഷ്യത്രയം

സ്വാമിജിക്ക് ധാരാളം ശിഷ്യന്മാരുണ്ടായിരുന്നെങ്കിലും ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്ക് കേവലം മൂന്നുപേരെ മാത്രമേ നിയോഗിച്ചിരുന്നുള്ളു. അവരുടെയെല്ലാം പ്രവർത്തനങ്ങൾ അദ്വൈതവേദാന്താധിഷ്ഠിതവുമായിരുന്നു. ഒരാൾ അദ്ദേഹം ജനിച്ച വലിയ സമുദായത്തിലെ വിഷമഭാവങ്ങളെ ഈശ്വരീയ സംസ്കാരം വളർത്തി അകററാനും, വേറൊരാൾ യോഗമാർഗ്ഗങ്ങളിൽ യോഗസമന്വയം പ്രചരിപ്പിക്കാനും, മൂന്നാമത്തെ ആൾ അദ്വൈതവേദാന്തം പ്രചരിപ്പിക്കാനുമാണ് അനുശാസിക്കപ്പെട്ടിരുന്നതു്. അവരെല്ലാം അവരുടെ പ്രസ്തുത മണ്ഡലങ്ങളിൽ അത്ഭുതപൂർവ്വമായി സ്ഥിര പ്രതിഷ്ഠനേടുകയും ചെയ്തിട്ടുണ്ട്. ശ്രീനാരായണഗുരുദേവനും, ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികളും ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുമായിരുന്ന യഥാക്രമം പറയപ്പെട്ട വിഷയങ്ങൾക്ക് നിയുക്തരാക്കപ്പെട്ട അവിടുത്തെ അനുഗ്രഹീത ശിഷ്യത്രയം

ചട്ടമ്പിസ്വാമിതിരുവടികളെ ഒരു നായരാക്കാനും നാരായണഗുരുദേവനെ ഒരു ഈഴവനാക്കാനും ആ രണ്ടു സമുദായക്കാർ കൊട്ടമ്പിരികൊണ്ട് കഴിഞ്ഞ ആറു് ദശകങ്ങൾ പരിശ്രമിച്ചു നോക്കി. പക്ഷെ ആ പരിശ്രമം അത്രയൊന്നും വിജയിച്ചിട്ടില്ല. മഹാത്മാക്കളിൽഭേദബുദ്ധിക്കോ സങ്കുചിത വീക്ഷണത്തിനോ സ്ഥാനമേയില്ല. ആദ്ധ്യാത്മികമായ ഒരു ഉണർവ്വിലൂടെ ജാതിഭ്രാന്തിനെയും അയിത്തപിശാചിനെയും നീക്കാൻ ബദ്ധകങ്കണരായി പ്രവർത്തിച്ച മഹാനുഭാവന്മാരായിരുന്നു ചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുദേവനും. ഇന്നു് അവരെപ്പററി ശരിയായ ധാരണയെക്കാൾ ഏറെ തെററിദ്ധാരണകളാണ് നിലവിലുള്ളതു്. അദ്വൈതവേദാന്തികൾക്കു് ഭേദബുദ്ധിയില്ലെന്നു പറഞ്ഞാൽ, ജാതിയും മതവും സംഘടനയും വീടും കുടുംബവും സ്വത്തും പദവിയുമൊക്കെയാണ് ഒരുവനെ സുഖിപ്പിക്കുവാനുള്ള ഉപാധികളെന്നു് കരുതുന്ന സാധാരണക്കാരനു് മനസ്സിലാവില്ലല്ലോ

ഒരിക്കൽ വളരെ രസകരമായ ഒരു സംഭാഷണം ഈ ഗുരു ശിഷ്യന്മാർ തമ്മിൽ ഉണ്ടായിട്ടുണ്ട്. നാരായണ ഗുരുസ്വാമികൾ ശിവഗിരി മഠത്തിനോ മററോ വേണ്ടി പൊതുജനങ്ങളിൽ നിന്നു് പണപ്പിരിവു നടത്തിക്കൊണ്ടിരിക്കുന്നകാലമായിരുന്നു. "എന്താനാണുന്നു് ഈയിടെ

പ്രവർത്തിയാരു പണിയുണ്ടെന്നു കേട്ടുവല്ലോ ?" അതിനുള്ള നാരായണ ഗുരുസ്വാമികളുടെ മറുപടി "അടിയനു് പ്രവർത്തിയേ ഉള്ളൂ, അതു് ഇല്ലേ" എന്നായിരുന്നു. ഗുരുവിന്റെ ചോദ്യത്തിനു് ഒരു ഉത്തമശിഷ്യന്റെ മറുപടിയായിരുന്നു അതു്. ആരില്ലായ്മ അഹങ്കാരമില്ലായ്മയാണ്. അഹങ്കാരമില്ലാതെ പ്രവർത്തിച്ചാലേ മനുഷ്യനിൽ ഭേദബുദ്ധി നശിച്ചു് അവൻ നന്നാവൂ എന്നു് മതം സ്ഥാപിക്കാൻ ഒരുങ്ങുന്ന പ്രിയ ശിഷ്യനെ പഠിപ്പിക്കാനാണ് അവിടുന്നു് ഇങ്ങനെ ചോദിച്ചതു്.

## ജനനവും വിദ്യാഭ്യാസവും

ചട്ടമ്പിസ്വാമി തിരുവടികളുടെ ജന്മം തിരുവനന്തപുരത്തിനു് അടുത്തുള്ള കൊല്ലൂർ എന്ന പ്രദേശത്തെ ഒരു അതിപുരാതനമായ നായർ തറവാട്ടിലായിരുന്നു. 1853 ആഗസ്റ്റ് 25-ാം തീയതി ഭരണി നക്ഷത്രത്തിലാണ് അദ്ദേഹം ആ ദരിദ്ര കുടുംബത്തിൽ **ജനിച്ചതു്. അയ്യപ്പൻ എന്നായിരുന്നു മാതാപിതാക്കൻമാർ ഇട്ടപേരു്. കൊല്ലൂർ മഠത്തിലെ** സംസ്കൃത ക്ലാസ് ഒളിഞ്ഞും മറഞ്ഞും ശ്രദ്ധിച്ചു കൊണ്ടാണ്, ദാരിദ്ര്യാധിക്യം മൂലം വിദ്യാരംഭക്രിയകൾ പോലും ലഭിക്കാൻ കഴിയാതെ പോയ പ്രസ്തുതബാലൻ തന്റെ വിദ്യാഭ്യാസ രംഗത്തേക്കു് പ്രവേശിച്ചതു്. ആ സംസ്കൃതം വിദ്യാലയത്തിലെ അദ്ധ്യാപകനായിരുന്ന പരദേശ ബ്രാഹ്മണൻ, ശ്രദ്ധാലുവും സുശീലനുമായ പ്രസ്തുത ബാലനെ മററു ബ്രാഹ്മണ കുട്ടികളോടൊപ്പം തന്നെ ഇരുന്നുകൊണ്ടു് സംസ്കൃതം പഠിച്ചുകൊള്ളുവാൻ അനുവദിച്ചു അങ്ങനെ ശാസ്ത്രികളുടെ കീഴിൽ കുറച്ചു നാളുകൾ കൂടിയിരുന്നു് പല കാവ്യങ്ങളും വശമാക്കി. പിന്നീടു് ഒരു മഹാത്മാവിൽ നിന്നു് സുബ്രഹ്മണ്യൻ മന്ത്രദീക്ഷയെടുക്കുകയും അതിന്റെ പുരശ്ചരണത്തിലൂടെ മന്ത്രസിദ്ധി വരുത്തുകയും ചെയ്തു. സ്വാമിജിയുടെ ഇഷ്ടദേവത സുബ്രഹ്മണ്യനായിരുന്നതുകൊണ്ടു് അദ്ദേഹം അന്നൊക്കെ ഷൺമുഖദാസ് എന്ന പേരിലും അറിയപ്പെട്ടിരുന്നു. അതിനു ശേഷമാണ് പേട്ടയിൽ രാമൻ പിള്ള ആശാന്റെ കളരിയിൽ ചേർന്നു് തമിഴും സംഗീതവും പഠിക്കാൻ ആരംഭിച്ചതു് ആ കളരിയിലെ ചട്ടമ്പി (മോണിട്ടർ) കൂടി ആയിരുന്നതിനാലാണ് അദ്ദേഹത്തിനു് ചട്ടമ്പിസ്ഥാനം കിട്ടിയതും പിൽക്കാലത്തു് **"ചട്ടമ്പിസ്വാമികൾ"** എന്ന പേരിൽ അറിയപ്പെടാൻ ഇടയായതും. അയ്യപ്പൻ എന്നായിരുന്നു അച്ഛനമ്മമാർ കൊടുത്ത പേരു്. എങ്കിലും കുഞ്ഞൻ എന്നായിരുന്നു വീട്ടിൽ എല്ലാവരും ഓമനപ്പേരു വിളിച്ചിരുന്നതു്. അതുകൊണ്ടാണ് 'കുഞ്ഞൻപിള്ള ചട്ടമ്പി.' എന്നു് അറിയപ്പെട്ടതും.

രാമൻപിള്ള ആശാന്റെ കളരിയിൽ പഠിക്കുന്നകാലത്തുതന്നെ രാത്രിയിൽ സ്വാമികൾ അടുത്തുള്ള ക്ഷേത്രത്തിൽ പോയി ഭക്തിയോഗസാധനകൾ അഭ്യസിക്കാറുണ്ടായിരുന്നു. ഒരു ആദർശ ഭക്തനായിട്ടാണ് സ്വാമികൾ ആദ്ധ്യാത്മിക മണ്ഡലത്തിൽ രംഗപ്രവേശം ചെയ്തതു്.

ആക്കാലത്തു് രാമൻപിള്ള ആശാൻ നടത്തിയിരുന്ന വിജ്ഞാനസദസ്സിൽ തൈക്കാട്ടഅയ്യാവു് എന്ന പേരുള്ള ഒരു ഹഠയോഗിയും പതിവായി പങ്കെടുത്തിരുന്നു. അദ്ദേഹമാകട്ടെഅന്നത്തെ റസിഡൻസി ബംഗ്ളാവിലെ മാനേജർ കൂടിയായിരുന്നു. ഈ അയ്യാവിൽ നിന്നാണ് ഹഠയോഗാഭ്യാസങ്ങൾ ആദ്യമായിസ്വാമിജി അഭ്യസിച്ചതു്. അതുകൊണ്ടൊന്നും സ്വാമിജി തൃപ്തനായില്ല. തന്റെ ആദ്ധ്യാത്മ തൃഷ്ണശമിപ്പിക്കാൻ അദ്ദേഹംവേദശാസ്ത്രങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്നു. ഈ അന്വേഷണംസ്വാമിനാഥദേശികർഎന്നഒരുതമിഴ് വേദാന്തപണ്ഡിതന്റെ അടുക്കൽ അവിടുത്തെ കൊണ്ടെത്തിച്ചു. അദ്ദേഹത്തിൽ നിന്നു് തമിഴ് വേദാന്തഗ്രന്ഥങ്ങൾ നല്ലവണ്ണം പഠിക്കാൻ സാധിച്ചു. ഹഠയോഗത്തിലൂടെ രാജയോഗത്തിലേക്കും അവിടെനിന്നു് ജ്ഞാനയോഗത്തിലേക്കും നീങ്ങിക്കൊണ്ടിരുന്ന ഒരു യോഗസാധകനായിട്ടാണ് അന്നു് സ്വാമി തിരുവടികൾ ദേശികർ അവർകളുടെ കൂടെ കോട്ടയ്ക്കകത്തു് കഴിഞ്ഞുകൂടിയതു്. ദേശികർക്കും അവിടുത്തെ യോഗതൃഷ്ണയെ ശമിപ്പിക്കാൻ തക്ക കഴിവുണ്ടായിരുന്നില്ല.

അവിടുത്തെ ഗുരുപാദം അലങ്കരിക്കാൻഅടുത്തതായി ഭാഗ്യമുണ്ടായതു് പണ്ഡിതാഗ്രേസരനും പുണ്യാത്മാവുമായ സുബ്ബാജടാപാഠി അവർകൾക്കാണ്. കല്ലടക്കുറിശ്ശി സ്വദേശിയായഅദ്ദേഹംവേദശാസ്ത്ര വിശാരദനും മഹർഷിതുല്യം ജീവിതം

നയിക്കുന്ന ആളുമായിരുന്നു. നവരാത്രി വിദ്വൽ സദസ്സിൽ പങ്കെടുക്കാൻ എത്തിയഅദ്ദേഹത്തിനു് സദസ്സിൽ അഗ്രിമസ്ഥാനം കിട്ടുകമാത്രമല്ല തന്റെ ജ്ഞാനാമൃതം പാനം ചെയ്യുവാൻ പററിയ ഒരു ഉത്തമ ശിഷ്യനെ ചട്ടമ്പിസ്വാമികളിൽ കണ്ടെത്താനും കഴിഞ്ഞു. സന്താനരഹിതനായ അദ്ദേഹത്തിനു് സ്വാമിതിരുവടികൾ പുത്രനും ശിഷ്യനുമായിത്തീർന്നു. അദ്ദേഹം ശിഷ്യനെ കല്ലടക്കുറിശിയിലേക്കു് കൂട്ടിക്കൊണ്ടുപോയി. തനിക്കറിയാവുന്ന സവ്വവേദങ്ങളെയും ശാസ്ത്രങ്ങളെയും കലവറയില്ലാതെ ശീഘ്രഗ്രഹണപടുവായ സ്വാമികളെ പഠിപ്പിച്ചു. ഏതാണ്ടു് അഞ്ചുകൊല്ലം സുബ്ബാജടാപാഠിയുടെ മഠത്തിൽ താമസിച്ചു് ഗുരുകുലസമ്പ്രദായത്തിലാണു് തമിഴിലും സംസ്കൃതത്തിലുമുള്ള അതിപ്രൗഢങ്ങളായ ശാസ്ത്രങ്ങൾ അദ്ദേഹം പഠിച്ചതു്. അവിടെവച്ചു് ഉള്ളിൽ ഉജ്ജ്വലിപ്പിച്ച ജ്ഞാനജ്യോതിയാണു് കുഞ്ഞൻപിള്ളയെ ചട്ടമ്പി സ്വാമികളാക്കി ത്തീർത്തതു്.

## പരിവ്രാജനം

വിദ്യാഭ്യാസാനന്തരം ഗുരുവിന്റെ അനുഗ്രഹാശിസ്സുകളോടെ അദ്ദേഹം ദക്ഷിണേന്ത്യയിൽ പലയിടത്തും ചുററി സഞ്ചരിച്ചു. ഈ പരിവ്രാജനകാലത്തു് ഒരു മുസ്ലീം പണ്ഡിതനിൽ നിന്നു് "ഖുറാൻ" പഠിക്കാനും അദ്ദേഹത്തിനു് അവസരം ലഭിച്ചു. ക്രിസ്തുമതഗ്രന്ഥങ്ങളെക്കുറിച്ചും അദ്ദേഹത്തിനു് അന്യാദൃശ്യമായ അവഗാഹം ഉണ്ടായിരുന്നുവെന്നു് "ക്രിസ്തുമതച്ഛേദനം" മുതലായ ഗ്രന്ഥങ്ങൾ വ്യക്തമാക്കുന്നുണ്ടല്ലോ. അങ്ങനെ ഒരു സവ്വമതസാരജ്ഞാനിയായിട്ടാണു് ഗുരുകുലവാസാനന്തരം തീത്ഥയാത്രകഴിഞ്ഞു് അദ്ദേഹം കേരളത്തിലേക്കു് മടങ്ങി വന്നതു്. ഈ കാലഘട്ടത്തിലാണു് മരുത്വാമലയിൽ വച്ചു് ശ്രീ ആത്മാനന്ദസ്വാമികളെ കണ്ടു മുട്ടുന്നതു്. അദ്ദേഹത്തിൽ നിന്നാണു് അഗസ്ത്യസമ്പ്രദായ പ്രകാരമുള്ള പല യോഗമുറകളും സ്വായത്തമാക്കിയതു്. ആത്മാനന്ദസ്വാമികൾ പൂവ്വാശ്രമത്തിൽ കുമരവേലു എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു ചാന്നാർ സമുദായാംഗമായിരുന്നു. പ്രണിപാതപരിപ്രശ്നസേവാദികളിലൂടെ ഗുരുമുഖത്തിൽ നിന്നു് ഗ്രഹിക്കേണ്ട യോഗരഹസ്യങ്ങളെല്ലാം അദ്ദേഹം വശമാക്കി. ഇക്കാലമത്രയും അദ്ദേഹം വിചാരമാർഗ്ഗത്തിലൂടെ പടിപടിയായി ഉയർന്നുകൊണ്ടിരുന്നു. സാധനഫലിക്കേണ്ട അവസരമായപ്പോളാണു് ഒരു അവധൂതഗുരുവുമായി സന്ധിക്കാൻ അവസരം ലഭിച്ചതു്. ഒരു ഓട്ടപ്പന്തയത്തിൽ ഓടുന്നതുപോലെ അവധൂതനെ അനുധാവനം ചെയ്തിരുന്ന അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ അവധൂതൻ ശ്രമിച്ചുവെങ്കിലും അതു് നിഷ്ഫലമായപ്പോൾ ചട്ടമ്പിസ്വാമികളെ ഏകാന്തത്തിൽ കൊണ്ടുചെന്നു് തത്വോപദേശം ചെയ്തു് ആത്മാനുഭൂതിവരെ അനുഭവിപ്പിച്ചിട്ടു് അന്തർദ്ധാനം ചെയ്യുകയാണുണ്ടായതു്. അങ്ങനെ കുഞ്ഞൻപിള്ള ചട്ടമ്പിയുടെ ഭക്തിജ്ഞാനയോഗസാധനകൾ അദ്വൈതാനുഭൂതിയിൽ എത്തിയപ്പോൾ അദ്ദേഹത്തിനു് ഏതാണ്ടു് ഇരുപത്തഞ്ചു വയസ്സു് പ്രായം മാത്രമേ ഉണ്ടായിരുന്നുള്ളു.

## ആദ്ധ്യാത്മികപ്രവർത്തനങ്ങൾ

ഈ ഘട്ടത്തിൽ വേണമെങ്കിൽ ഒരു ആശ്രമം കെട്ടി അതിൽ നിർവ്വികൽപ്പഭാവത്തിൽ വിശ്രമിക്കാമായിരുന്നു. 1878ൽ ആണു് അദ്ദേഹം തന്റെ ലോകസംഗ്രഹപ്രവൃത്തി ആരംഭിച്ചതു്. ജാതിവ്യത്യാസവും അയിത്താചാരവും കൊണ്ടു് ജനങ്ങൾ ശ്വാസം മുട്ടുന്ന തിരുവിതാംകൂറിന്റെ തലസ്ഥാന നഗരിയിൽ തന്നെയാണു് അനീതിക്കെതിരായുള്ള വിപ്ളവാത്മക പ്രവത്തനങ്ങൾക്കു് സ്വാമിജിതുടക്കം കുറിച്ചതു്. അയിത്തം ആചരിക്കേണ്ട വീടുകളിൽ പോയി അദ്ദേഹം ആഹാരം വാങ്ങികഴിച്ചുതുടങ്ങി. നിയമം പോലും അയിത്താചരണത്തിനു് അനുഗുണമായിരുന്ന അക്കാലത്തു് ഈഴവകുടുംബങ്ങൾ അദ്ദേഹത്തിനു് ഭക്ഷണം നൽകാൻ ഭയപ്പെട്ടിരുന്നു. നായന്മാരെയുംഈഴവരെയും അയിത്താചാരത്തിൽ നിന്നു മോചിപ്പിച്ചു് ആചാരൈക്യം കൊണ്ടുവരാൻ അന്നു് അദ്ദേഹം അനുഷ്ഠിച്ച ത്യാഗങ്ങൾ ചില്ലറയൊന്നുമായിരുന്നില്ല. വീടുനന്നായാലേ നാടുനന്നാകൂ എന്ന സിദ്ധാന്തമായിരുന്നു അദ്ദേഹത്തിന്റേതു്. ആദ്യകാലത്തു് തനിച്ചും പിന്നീടു് നാരായണ ഗുരുസ്വാമികളോടു് ഒരുമിച്ചുമാണു് ഈ സൂക്ഷ്മ സമുദായോദ്ധാരണ പരിപാടി നടത്തിയിരുന്നതു്. അദ്ദേഹം പോയിട്ടുള്ള വീടുകളിൽ നിന്നെല്ലാം പിന്നീടു് സന്യാസിമാർ ഉണ്ടായി

ട്ടുണ്ടെന്നുള്ള ചൊല്ലുപോലും തിരുവിതാംകൂറിൽ പ്രസിദ്ധമായിരുന്നു.

തൻെറ അരശതാബ്ദക്കാലത്തെ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്കിടയിൽ എഴുപററൂർ മാത്രമാണ് ആറുമാസം തികച്ച് അദ്ദേഹം താമസിച്ചിട്ടുള്ളതു്, അതും അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തി ആഘോഷങ്ങളോടു് അനുബന്ധിച്ച്.

## തീർത്ഥപാദ സാധനാ സമ്പ്രദായം

അദ്വൈതാനുഭൂതിക്ക് സഹായകമായരീതിയിൽ ഹഠയോഗവും, രാജയോഗവും, ഭക്തിയോഗവും, ജ്ഞാനയോഗവും സമന്വയിച്ചുകൊണ്ടുള്ള ഒരു സാധനാപദ്ധതിയാണ് ഇതു്. ഈ സമ്പ്രദായം അംഗീകരിച്ചിട്ടുള്ള ഒരു പ്രധാന സാധനയാണ് ഖേചരീമുദ്ര. ഖേചരീമുദ്രയോടു കൂടിയ രാജയോഗാഭ്യാസമാണ് ഇതിൻെറ സവിശേഷത. തികച്ചും ആദ്ധ്യാത്മികജീവിതം നയിക്കാൻ ഒരുമ്പെട്ടുന്നവർക്കും അതിന് യോഗ്യതയുള്ളവർക്കും മാത്രമേ ഈ യോഗമുറകൾ ഉപദേശിച്ചുകൊടുക്കാറുള്ളു. സാധാരണ സാധകന്മാർക്ക് മന്ത്രപുരശ്ചരണവും ധ്യാനവുമൊക്കെയാണ് ഉപദേശിക്കാറുള്ളതു്. ഖേചരീമുദ്രയും ബ്രഹ്മചര്യവും അന്യോന്യാശ്രയികളാണ്.

## ഖേചരീമുദ്ര.

അഗസ്ത്യസമ്പ്രദായപ്രകാരം നാവിൻെറ അടിയിലുള്ള ഒരു ചെറുനാഡിയെ വലിയ കടലാടിയുടെ ചാമ്പലിൽനിന്നു് എടുക്കുന്ന ഒരു ക്ഷാരം ഉപയോഗിച്ചു ദ്രവിപ്പിച്ച് ചാലനദോഹനങ്ങളിലൂടെ നാവിനെ മെരുക്കി മയക്കിയെടുക്കുകയാണ് സാധനയുടെ ആദ്യപടി. പിന്നീടു് നാവിനെ പിന്നോട്ടുമടക്കി കപാലകുഹരത്തിലേക്കു കയററി ഭ്രൂമദ്ധ്യത്തിൻെറ തൊട്ടു് ഉൾബ്ഭാഗത്തു് കൊണ്ടു വരുന്നു. അവിടെ ഒരു "സോക്കററ്" പോലെയുള്ള ഭാഗത്തു് ജിഹ്വാഗ്രം ഉറപ്പിച്ചും വെളിയിൽ ഭ്രൂമദ്ധ്യത്തിൽ ദൃഷ്ടികൾ ഉറപ്പിച്ചുമാണ് ഈ ഖേചരീമുദ്ര, ധ്യാനത്തിനുപയോഗിക്കുന്ന ഏതെങ്കിലും ഒരു ആസനത്തിലിരുന്നു് അഭ്യസിക്കുന്നതു്. അഭ്യാസകാലത്തു് ആഹാരത്തിൽ പാലും നെയ്യും ഉണ്ടായിരിക്കണം. മരുന്നുചേർത്തു് കാച്ചിയനെയ്യ് ചാലനദോഹനത്തിനും തലയിൽ തേക്കാനും വേണ്ടിവരും. ഈ മുദ്ര മനസ്സിനെ വേഗം ലയിപ്പിച്ച് ധ്യാനസമാധിക്ക് യോഗ്യതയുണ്ടാക്കിത്തരുന്നു. ഈ മുദ്രയിൽ ഇരുന്നുകൊണ്ടു് പ്രണവത്തെ സഗുണമായും നിർഗ്ഗുണമായും ഉപാസിക്കാം. കപാലകുഹരത്തിലുള്ള ചന്ദ്രമണ്ഡലത്തിൽനിന്നു സ്രവിക്കുന്ന അമൃതിനെ ആസ്വദിച്ചുകൊണ്ടാണ് ജിഹ്വാസ്ഥിതി ചെയ്യുന്നത്. അമൃതകലയെ സംരക്ഷിച്ചാൽ അതു് ആദ്ധ്യാത്മിക ഉന്നമനത്തിനും മനസ്സിൻെറയും ശരീരത്തിൻെറയും ആരോഗ്യത്തിനും സഹായകമായിത്തീരും. ഈ യോഗവിദ്യ ഇന്നു് ലുപ്തപ്രചാരമായിക്കൊണ്ടിരിക്കുന്നു. പഠിപ്പിക്കാനും പഠിക്കാനും ആളുകൾ കുറഞ്ഞു വരുന്നു. ഈ സമ്പ്രദായത്തെ പവിത്രമാക്കിയും രഹസ്യമാക്കിയുംവച്ചെങ്കിലേ ഉദ്ദിഷ്ടപ്രയോജനംലഭിക്കൂ എന്നുള്ളതുകൊണ്ടു് മററുഹഠയോഗാഭ്യാസങ്ങൾ എന്നപോലെ ഖേചരീമുദ്ര ആരെയും അങ്ങനെ പഠിപ്പിക്കാറില്ല.

ഈ സമ്പ്രദായത്തിൽ ചേർന്ന് സാധനചെയ്യുന്ന വർക്ക് ആദ്യം സംപ്രദായരീത്യാ മന്ത്രോപദേശം കൊടുത്തു് മന്ത്രപുരശ്ചരണം ചെയ്യിച്ച് ‘‘അനാഹതധ്വനി’ തെളിയിക്കുന്നു. പിന്നെ ആ ധ്വനിയിൽ മനസ്സിനെ ഏകാഗ്രമാക്കി ആ ധ്വനിയിൽക്കൂടിത്തന്നെ മനസ്സിനെയും അടക്കി അമനീഭാവത്തിലേക്കുപോകാൻ സാധകനെ ഉപദേശിക്കും. വാസനാക്ഷയത്തിൽ അമനീഭാവം സ്ഥിരമായി തത്വാനുഭൂതിയുണ്ടാകും. ഇന്ദ്രിയമനോ ബുദ്ധികളുടെ പ്രവർത്തനങ്ങൾക്കു മുദ്രവച്ച് പ്രവർത്തനരഹിതമാക്കി വയ്ക്കാൻ 'ഖേചരീമുദ്രയ്ക്ക്' അസാമാന്യശക്തിയുണ്ട്.

## വിവേകാനന്ദനും ചട്ടമ്പിസ്വാമികളും

സ്വാമിതൃപ്പാദങ്ങളെ വിദ്യാധിരാജനെന്നും സർവ്വകലാവല്ലഭനെന്നും അദ്ദേഹത്തിൻെറ അനിതരസാധാരണമായ പ്രജ്ഞാവൈഭവത്തെകണ്ടു് പണ്ഡിതന്മാർ വിശേഷിപ്പിച്ചിരുന്നു. താൻ പഠിച്ചിട്ടില്ലാത്ത ഭാഷയിലെ ഗ്രന്ഥഭാഗങ്ങൾ പോലും ഒരു പ്രാവശ്യമെങ്കിലും ആരെങ്കിലും വായിക്കുന്നതുകേട്ടാൽ അതുപോലെ ആവർത്തിക്കാനുള്ള കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. യോഗസിദ്ധികളുടെ ആ നിറഞ്ഞ ഭണ്ഡാരം വളരെ ദുർലഭമായേ തുറന്നിട്ടുള്ളു. വിവേകാനന്ദനും ഈ അത്ഭുതമനുഷ്യനും തമ്മിൽ ചിന്മുദ്രയെക്കുറിച്ച്

ച്ച്നടത്തി അന്യോന്യാദര ബഹുമാനമുള്ളവരായി ഭവിച്ചുവെന്നു് കേട്ടിട്ടുണ്ടു്. അന്നു് ചട്ടമ്പിസ്വാമികൾക്കു് 39-ാം വിവേകാനന്ദനു് 29-ാം വയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു. അവർ സംസ്കൃതത്തിലായിരുന്നു സംഭാഷണം നടത്തിയതു്. "I met a remarkable Person" എന്നാണു് വിവേകാനന്ദസ്വാമികൾ പിന്നീടു് അനുസ്മരിച്ചതു്.

## പ്രതിഭാശാലിയായ ഗ്രന്ഥകാരൻ

ചട്ടമ്പിസ്വാമികൾ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളെല്ലാം പ്രസിദ്ധീകരിച്ചിട്ടില്ല. വേദാധികാരനിരൂപണം, പ്രാചീനമലയാളം, ക്രിസ്തുമതച്ഛേദനം, അദ്വൈതചിന്താപദ്ധതി, ജീവകാരുണ്യനിരൂപണം തുടങ്ങിയവ പ്രസിദ്ധീകരിച്ചവയിൽപ്പെടുന്നു.

## ഉൽഗ്രഥനവാദി

ശ്രീനാരായണഗുരുവിനു് S. N. D. P രൂപീകരിക്കാനും മന്നത്തു പത്മനാഭനു് N. S. S. സംഘടിപ്പിക്കാനുംപ്രേരകമായിപ്രവർത്തിച്ച ശക്തി ചട്ടമ്പിസ്വാമിതിരുവടികളുടേതായിരുന്നു. സംഘടനകൾ ഉണ്ടാക്കിച്ചതു്, സംഘടിച്ച ശക്തി സാർജ്ജിച്ചു് സമത്വത്തിലേക്കു്. ഉയരാനായിരുന്നു; അല്ലാതെ ജാതിവൈരം പുലർത്തി സാമുദായികാന്തരീക്ഷം സംഘർഷ പൂർണ്ണമാക്കുവാനല്ലായിരുന്നു. അവിടുത്തേക്കു് ജാതിവ്യത്യാസം തീരെ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിനു് ഈ രണ്ടു സമുദായങ്ങളിലും പ്രബലന്മാരായ ഗൃഹസ്ഥശിഷ്യന്മാരും സന്യാസിശിഷ്യന്മാരുംഉണ്ടായിരുന്നല്ലോ. ജാതിവ്യത്യാസം സംസ്കാര ഐക്യത്താൽ മാത്രമേ നിസ്തേജമാകയുള്ളുവെന്നു് അവിടുന്നു് ശ്രീനാരായണഗുരുസ്വാമികളോടൊത്തു് പരിവ്രജനം ചെയ്യുന്നകാലത്തു് പല പ്രമുഖ നായർ കുടുംബക്കാരെയും ഈഴവകുടുംബക്കാരെയും ഉൽബോധിപ്പിച്ചിരുന്നു. നാരായണഗുരുസ്വാമികൾക്കു് ശിവക്ഷേത്രങ്ങൾ നിർമ്മിക്കാനും ക്ഷേത്രാരാധനയിലൂടെ ഈഴവരുടെ സംസ്കാരത്തെ സവർണ്ണരെന്നു പറഞ്ഞിരുന്നവരുടെ സംസ്കാരത്തിലേക്കു് ഉയർത്തി ഐക്യപ്പെടുത്തി ജാതിപ്പിശാചിനെ ഉന്മൂലനാശം ചെയ്യാനും ചോദകശക്തിയായിരുന്ന ആ മഹാനുഭാവനെ മറക്കുന്നതു കൃതഘ്നതയല്ലാതെമറ്റെന്താണു്? "പ്രാചീന മലയാളം" എന്ന ഗ്രന്ഥം രചിച്ചു് കേരളീയ സംസ്കാരത്തെ നിസ്തുല്യമാംവണ്ണം പ്രകാശിപ്പിച്ച അവിടുത്തെ പ്രതിമയുടെ മുമ്പിൽ ഇന്നുള്ളവർ കൈകൂപ്പാൻ മടിച്ചാലും ഭാവിതലമുറ സാഷ്ടാംഗ പ്രണാമം തന്നെ നടത്തും.

ഇന്ത്യാക്കാരുടെ നട്ടെല്ലു് ആദ്ധ്യാത്മികതയാണെന്നു് വിവേകാനന്ദസ്വാമികൾ ബോധിച്ചു് പ്രവചിക്കുന്നതിനു് എത്രയോ മുമ്പു് ചട്ടമ്പിസ്വാമികൾ ബോധിച്ചു് ആ നട്ടെല്ലുനിവർത്തിനിൽക്കാൻ കേരളത്തെ ഉദ്ബോധിപ്പിച്ചിരുന്നു. ക്ഷേത്രാരാധനയിലൂടെ ആസ്തിക്യ സംസ്കാരം വളർത്തി കർമ്മകുശലതയോടെ ജീവിച്ചു് ഭക്തിജ്ഞാനങ്ങൾ പ്രകാശിപ്പിച്ചു് മോക്ഷപദവിഅടയാനാണു് അവിടുത്തെ നിർദ്ദേശം. ജാതിബ്രാഹ്മണമേധാവിത്വത്തെ അങ്ങേയററം അവിടുന്നു് അപലപിച്ചിരുന്നു. "വേദാധികാരനിരൂപണം" അതിനുകൊടുത്ത മറുപടിയായിരുന്നു.

## യുഗപ്രഭാവൻ

1099 മേടം 23-ാം തീയതി പകൽ മൂന്നുമണിക്കു് അവിടുന്നു മഹാസമാധിയടഞ്ഞു. (പന്മനആശ്രമത്തിൽ വച്ചു്) അങ്ങനെ, ആത്മസാക്ഷാത്കാരത്തിനു ശേഷം 45 കൊല്ലത്തെ തന്റെ ലോകസംഗ്രഹ പ്രവർത്തികൾക്കു് വിരാമമിട്ടുകൊണ്ടു് ആ ദിവ്യജ്യോതി സാധകലോകത്തിനു് ഇന്നു സർവ്വത്ര അനുഗ്രഹാശിസ്സുകളെ ആനുകൂലിക്കൊണ്ടു പരിലസിക്കയാണു്. ഏതോ ഒരു ഋഷിവര്യൻ വന്നു് കേരളം സന്ദർശിച്ചു മടങ്ങിപ്പോയതുപോലെയാണു് അവിടുന്നു് ഏഴുദശകകാലം ഇവിടെ ലീലയാടി അന്തർദ്ധാനം ചെയ്തതു്.

ഓം തത് സത്



# അഹിന്ദുക്കളും ക്ഷേത്രപ്രവേശനവും

-:പി. ആർ. നായർ:-

ഈയിടെ പ്രാമാണികരെന്നറിയപ്പെടുന്ന ചിലർ ക്ഷേത്രാരാധകരെ ചിന്താക്കുഴപ്പത്തിലാക്കിയിരിക്കുന്നു. ചില പത്രങ്ങളിൽ വന്ന പ്രസ്താവനകളും അതേത്തുടർന്നുണ്ടായ ആക്ഷേപാഭിപ്രായങ്ങളുമാണ് ഇതിനു വഴിതെളിച്ചത്. അഹിന്ദുക്കൾക്കു കൂടി ക്ഷേത്രങ്ങളിൽ പ്രവേശിക്കാനുള്ള അനുവാദമാണ് പ്രധാന വിഷയം. വാഗ്വാദം വളർന്നു വളർന്നു വന്ന് അസ്ഥാനസ്തുതിയും അനർഹനിന്ദയും വരെ വായിക്കേണ്ടി വന്നു. കാതലായ പ്രശ്നം ബാക്കിയാണുതാനും.

അഹിന്ദുക്കളെന്നു വിവക്ഷിക്കപ്പെടുന്ന മുസ്ലീം ക്രിസ്ത്യൻ ജൈനധർമ്മാനുയായികളിൽ നിന്നു് ഇങ്ങനെ ഒരു ആവശ്യം പൊന്തിവന്നതായി കാണുന്നില്ല. സ്വന്തമായി ഈടും വെടിപ്പുമുള്ള ആരാധനാലയങ്ങൾ ഉള്ളപ്പോൾ അമ്പലങ്ങളിലേക്കു പാഞ്ഞു കയറാനുള്ള ആവേശമോ, ആവശ്യമോ അവർക്കില്ല. പിന്നെ ആർക്കുവേണ്ടി, എന്തിനുവേണ്ടിയാണ് ഇത്തരമൊരു ആശയം അതിന്റെ വക്താക്കളും പൊക്കിപ്പിടിക്കുന്നതെന്നു വ്യക്തമാകുന്നില്ല. ഗാന്ധിജിയെയും കേളപ്പജിയെയും ഒക്കെ മറികടന്നു് വിപ്ളവാശയം പ്രഖ്യാപിച്ചു കളഞ്ഞ് "സാമൂഹ്യപരിഷ്കർത്താക്ക"ളോടെ അല്പം ചിലതു പറയാതെ വയ്യല്ലോ. അവർ തലമറന്നു് എണ്ണ തേക്കുകയാണെന്നു തോന്നുന്നു.

ഹിന്ദുവിന്റെ മുഖ്യ ലക്ഷണങ്ങൾ താഴെ പറയുന്നവയാണ്.

1. അവൻ വേദങ്ങളെയും പുരാണേതിഹാസങ്ങളെയും ജീവിതപ്രമാണങ്ങളാക്കുന്നു.
2. അവതാരങ്ങളിലും സർവ്വേശ്വരനിലും വിശ്വസിക്കുന്നു.
3. സഗുണനോ നിർഗ്ഗുണനോ ആയി ഭാവന ചെയ്ത് ഈശ്വരനെ ആരാധിക്കുന്നു.
4. കർമ്മഫലത്തിലും പുനർജന്മത്തിലും വിശ്വസിക്കുന്നു.
5. സത്യം, ദയ, തപസ്സ്, ശൗചം എന്നിവയെ ധർമ്മപാദങ്ങളായി കരുതുന്നു.

സഗുണഭാവന നിർഗ്ഗുണോപാസ്തിയുടെ പ്രവേശനദ്വാരമാണെന്നും, ക്ഷേത്രാരാധനയും മൂർത്തിപൂജയും അതിനുള്ള പ്രഥമപരിപാടിയേ ആകുന്നുള്ളുവെന്നും ഹിന്ദുവിനു് അറിയാം. അതു് ഹിന്ദുജീവിതത്തിന്റെ അവശ്യഘടകമാണെന്നല്ലാതെ പൂർണ്ണരൂപമോ കേന്ദ്രബിന്ദുവോ അല്ലെന്നും സാമാന്യജനങ്ങൾ ധരിക്കുന്നുണ്ട്.

ക്ഷേത്രങ്ങൾ മതസർവ്വസ്വമല്ല; അറിവും അനുഷ്ഠാനവും സംയോജിപ്പിക്കേണ്ട സങ്കേതഭൂമികളാണ് ഹിന്ദുവിന്റെ അമ്പലങ്ങൾ. ഇതു് "വിപ്ളവം" കലരാത്ത സത്യവുമാണ്.

ക്ഷേത്രങ്ങളിലേക്ക് അഹിന്ദുക്കളെക്കൂടി കടത്തിവിടണമെന്നു ശഠിച്ചവർ ആരായിരുന്നാലും അവരുടെ ഹിന്ദുത്വം ചോദ്യം ചെയ്യപ്പെടുന്നു. ഈ പ്രയോഗം എന്തിനെന്നുകൂടി പറയുവാൻ അവർ തയ്യാറാകുന്നില്ലെന്നുള്ളതു ശ്രദ്ധേയമാണ്. മേൽപറഞ്ഞ ലക്ഷണങ്ങളില്ലാത്തവരെ—അഹിന്ദുക്കളെ—ക്ഷണിച്ചുവരുത്തി ഉപചരിക്കാനോ അവരിൽനിന്നു് "സന്നതു്" വാങ്ങ "ആത്മാർത്ഥം" സംരക്ഷിക്കുവാനോ ആണെങ്കിൽ അതു നടക്കട്ടെ എന്നുമാത്രം സമ്മതിക്കുവാനും മടിയില്ല.

ദേവാലയങ്ങൾ മനുഷ്യന്റെ ഭൗതികാവശ്യങ്ങളോടൊപ്പം ആധ്യാത്മികസത്തയിൽ പ്രതിപത്തിയുണ്ടാക്കുന്ന സാങ്കേതികസ്ഥാപനങ്ങളാണ്. അവ മത വിശ്വാസത്തിന്റെ ബാഹ്യ ഘടകം മാത്രമേ ആകുന്നുള്ളു. പള്ളികളോ അമ്പലങ്ങളോ ഈശ്വരനെ തടഞ്ഞുവയ്ക്കുന്ന "കാരാഗൃഹ"ങ്ങളല്ല. ഇതിനു് തെളിവിന്റെ ആവശ്യവുമില്ല. എന്നാൽ ഹിന്ദുക്ഷേത്രങ്ങൾക്ക് ഈ വിഷയത്തിൽ അല്പം ചില വ്യത്യാസങ്ങളുണ്ട്. അതും കണക്കിലെടുത്തല്ലാതെ മറ്റു സംഗതികൾ തീരുമാനിക്കുന്നതു ശരിയല്ലെന്നു തോന്നുന്നു.

രൂപങ്ങളിൽ നിന്നു ഭാവങ്ങളെ സൃഷ്ടിക്കുന്ന വാസ്തു തത്വമാണ് ക്ഷേത്രങ്ങളുടേതു്. മസ്ജിദുകൾക്കും പള്ളികൾക്കും അതില്ലേ? ഉണ്ടാവാം. എന്നാൽ ഹിന്ദുക്ഷേത്രങ്ങളുടെ സങ്കേതികതത്വം ഇതരമതസ്ഥരുടെ ദേവാലയങ്ങൾക്കില്ല. ലളിതവും സാധാരണവുമായ സങ്കേതമാണ് അവയിൽ ഉള്ളതു്. വെഞ്ചരിപ്പുകഴിഞ്ഞാൽ പള്ളിക്കൂടം പള്ളിയായിമാറും. അമ്പലങ്ങൾക്ക് അതല്ല സ്ഥിതി. തന്ത്രവും മന്ത്രവും യന്ത്രവും അടക്കം നൂറു നൂറു സംഗതികളിലൂടെ നിർവ്വാഹകന്റെ നിഷ്ഠയും നിശ്ചയവും പ്രതിഷ്ഠിച്ചെങ്കിൽ മാത്രമേ അമ്പലം ആരാധനാ കേന്ദ്രമാകുന്നുള്ളു. പരമ്പരയാ വളന്നു മുററിയ ഭാരതീയ ദാർശകതത്വം ക്ഷേത്രസംവിധാനത്തിന്റെ തുണിലും തുരുമ്പിലും പ്രതിബിംബിക്കുന്നു. അതു് അറിയാത്തവക്ക് അമ്പലങ്ങളാകട്ടെ "കല്ലും മര"വുമായേ തോന്നൂ.

ക്രിസ്ത്യാനികളുടെയും മുസ്ലീങ്ങളുടെയും ദേവാലയങ്ങൾ ഈശ്വരന്റെ ആസ്ഥാനമാണെന്ന് അവർ കരുതുന്നില്ല. "സ്വർഗ്ഗസ്ഥ"നായ പിതാവിനെ സൈ്വരമായി വാഴ്ത്തുവാനുള്ള ഒരു സ്ഥലമെന്നതിൽ ഏറെ അവിടെ അടിസ്ഥാനസങ്കൽപ്പവുമില്ല. വൈദേശികസംസ്ക്കാരവും പ്രത്യക്ഷബോധ്യമുള്ള തത്വശാസ്ത്രവും അവയെ വളർത്തിയിരിക്കുന്നു. തന്മൂലം അവക്ക് പൊതുസ്വഭാവവും, പ്രയോഗസുഗമതയും കൂടും. അവിടെ മാറു മതസ്ഥർ കടക്കുന്നതോ ആരാധിക്കുന്നതോ വിലക്കപ്പെടാത്തതിന്റെ രഹസ്യവും മറൊന്നല്ല: "ഹിന്ദുവിന് പള്ളിയിൽ കയറാമല്ലോ, ക്രിസ്ത്യാനിക്ക് അമ്പലത്തിൽ കടന്നുകൂടെ?" എന്ന ചോദ്യത്തിന് ലഘുവായ ഉത്തരം മതിയാകുകയില്ലെന്നർത്ഥം.

ഭാരതവർഷത്തിൽ അങ്ങോളമിങ്ങോളം എത്രയോക്ഷേത്രങ്ങളുണ്ട്. അവക്ക് പൊതുസ്വഭാവമുള്ളതായി ഹിന്ദുക്കൾ കരുതുന്നില്ല. ഭിന്നരുചിയായ ലോകത്തിനു് ഭിന്നാചാരങ്ങളും ഭിന്നഭാവങ്ങളുമുള്ള ആരാധനാകേന്ദ്രങ്ങളുണ്ടാകുന്നു. അവയെ ആഭ്യന്തരമായി കൂട്ടിയിണക്കുന്നതു് തത്വശാസ്ത്രമാണ്. "നാനാതത്വത്തിലെ ഏകത്വം" എന്ന തത്വം തന്നെ അതു്. ഇതേകാരണത്താൽ ക്ഷേത്രങ്ങൾ യുഗയുഗാന്തരങ്ങളായി നിലനിൽക്കുകയും ചെയ്യുന്നു. കാലച്ചുഴിയിൽപ്പെട്ട് ചിലപ്പോഴൊക്കെ ഛിന്നഭിന്നമായിപ്പോയാലും ക്രമേണ കേട്ടുപാടുകളെ അതിജീവിക്കുവാനും അവക്കു കഴിയും. ആരാധകന്റെ ഭക്തിഭാവനയ്ക്കനുസരിച്ച് ദേവസ്ഥാനങ്ങൾ തഴയ്ക്കുകയും സമൂഹത്തിന്റെ ശ്രദ്ധാകേന്ദ്രമായിമാറുകയും ചെയ്യുന്നു.

എന്നാൽ ക്ഷേത്രങ്ങളെ കേന്ദ്രമാക്കി ഹിന്ദുജനത ഉയിർ കൊള്ളുന്നതും ഒരുമിക്കുന്നതും കണ്ടുനിൽക്കാനാവാത്ത രാഷ്ട്രീയകക്ഷികൾ ഇവിടെയുണ്ട്. അവരിൽ വരത്തരും ഇരുത്തരുമുണ്ട്. അവർക്ക് ആരാധനാലയങ്ങളോടോ ആരാദ്ധ്യദേവനോടോഭക്തിയും ശ്രദ്ധയും വേണമെന്ന നിർബന്ധമില്ല.സ്വന്തം പ്രത്യയശാസ്ത്രത്തോടുള്ള കൂറുമാത്രംമതിഅവർക്ക്. അതിനെമറയാക്കിക്കൊണ്ട് ദേവാലയങ്ങളുടെ മതിൽക്കെട്ടിലേക്കുതള്ളിക്കയറുന്ന വിപ്ളവാശയങ്ങളെ യഥാർത്ഥ വിശ്വാസികൾ സ്വാഗതം ചെയ്യുമോ? ഇതാണ് ഇന്നത്തെ ചിന്താവിഷയം.

ശില്പസംവിധാനത്തിൽ മികച്ചുനിൽക്കുന്ന ഏതാനും പുരാതന ക്ഷേത്രങ്ങളുണ്ട്. അവ കാണികളെ ആകർഷിക്കുന്നു. അഹിന്ദുക്കളോ അന്യദേശീയരോ ആഥിത്യമുറയ്ക്കു വരുമ്പോൾ അവരെകൊണ്ടുനടന്നു കാഴ്ചകൾ കാണിക്കേണ്ടവർക്ക് ആരാധകരുടെ ഭക്തിയും ശ്രദ്ധയും മാനിക്കേണ്ട കാര്യമില്ല. മഹാബലിപുരം, രാമേശ്വരം, മധുര, ശുചീന്ദ്രം, തിരുവനന്തപുരം മുതലായ കുറേ ക്ഷേത്രങ്ങൾക്ക് പ്രൗഢിയും കലാഭംഗിയും മികച്ചുനിൽക്കുന്നതിനാൽ അവിടങ്ങളിൽ സന്ദർശകർ തടിച്ചുകൂടുന്നു അവർ ആരാധകരാണെന്നു വിശ്വസിക്കാൻ ന്യായമില്ല.

ഉത്സവപ്രധാനമായ ക്ഷേത്രങ്ങൾ മറെറാരു വകയാണ്. വൈക്കത്തഷ്ടമി, ഏററുമാനൂരാറാട്ട്, കൊടുങ്ങല്ലൂർഭരണി, തൃശ്ശൂർ പൂരം മുതലായവ കേരളത്തിന്റെ ദേശീയ പ്രാധാന്യം ഉൾക്കൊള്ളുന്ന ഉത്സവങ്ങളാണ്. അങ്ങോട്ടു പ്രവഹിക്കുന്ന ജനതയാകട്ടെ ക്ഷേത്രധർമ്മം പുരസ്കരിച്ചാണോ തിരക്കുകൂട്ടുന്നതു്? ഗതാനുഗതികത്വവും അവസരസമ്മർദ്ദവുമാണ് പ്രധാന കാരണങ്ങൾ ചുരുക്കം ചിലർ ഭക്തന്മാരായും കണ്ടേനുവരും. തിരക്കുമുററിയ ജീവിതത്തിനിടയിൽ ഉല്ലാസത്തിനുവേണ്ടി ഉഴറുന്നവരും അവരെ ചൂഷണം ചെയ്യാൻ കച്ചകെട്ടുന്ന തട്ടിപ്പു

കാരുമാണ് അവസരഭക്തന്മാരായി രംഗത്തു വരുന്നത്. അവരെ ആരാധകരെന്നു വിളിക്കാമോ? അതുകൊണ്ട് എന്തെങ്കിലും പ്രയോജനമുണ്ടോ? ഉത്സവപ്രാധാന്യം മാത്രമാണെങ്കിൽ ക്ഷേത്രങ്ങൾ അത്രയ്ക്കൊന്നും ദിവ്യധാമങ്ങളാകുന്നില്ലെന്നു ധരിച്ചാൽമതി.

തീർത്ഥാടന കേന്ദ്രങ്ങൾ മറെറാന്നാണ്. ശബരിമലയും ഗുരുവായൂരും കന്യാകുമാരിയും ഈ നിലയിൽ പ്രാധാന്യം അർഹിക്കുന്നു. തീർത്ഥാടകരുടെ സംഖ്യനോക്കിയാണ് അവയുടെ മേന്മ പരിഗണിക്കുന്നതെങ്കിൽ ക്ഷേത്ര മഹത്വത്തിനു കളങ്കം ചാർത്തുകയാവും. യാഥാർത്ഥ്യം മറെറാന്നാണ്. അവരിൽ ആരാധകരുമുണ്ട്. പക്ഷെ അതു് ക്ഷണികമോ സങ്കുചിതമോ ആണെന്നുവരും. അട്ടത്തെങ്ങും അമ്പലമില്ലാഞ്ഞിട്ടല്ലല്ലോ തീർത്ഥാടനത്തിനു പുറപ്പെടുന്നത്. ചില പരിസരപ്രേരണകൾ മനസ്സിലുണ്ടാക്കുന്ന വികാരവിക്ഷോഭമാണ് സാമൂഹികാപസ്മാരം പോലെ ഒരു സ്ഥിതിവിശേഷത്തിലെത്തുന്നത്. ആണ്ടിൽ അനേകം തവണ മലചവിട്ടുന്നവരും ആ സേതു ഹിമാചലം തീർത്ഥതരണം ചെയ്യുന്നവരും ധാരാളമാണ്. തീർത്ഥാടന കേന്ദ്രങ്ങൾക്കുപോലും താങ്ങാനാവാത്ത പാപഭാരവുമായി പരക്കം പായുന്ന വൻപന്മാരും ക്ഷേത്രങ്ങളെ സ്വാധീന വലയത്തിലുള്ള വ്യാപാരസ്ഥാപനങ്ങളായിട്ടാവും കാണുക. ഈ യാഥാർത്ഥ്യം മറച്ചുപിടിക്കേണ്ട കാര്യമില്ല.

ഇത്രയും ബാഹ്യവിഷയങ്ങളാണ്. ഇവ നമ്മുടെ ധർമ്മത്തിനു് പുറം ചട്ടകളായി നിൽക്കുന്നു. വ്യക്തിയെ കുപ്പായം നോക്കി തിരിച്ചറിയുന്നതുപോലെയാണ് പുറം ചട്ടനോക്കി മനുഷ്യമഹത്വം നിർണ്ണയിക്കുന്നത്. ഹിന്ദുമതം ഈ പ്രക്രിയയ്ക്കു് സ്ഥാനമോ മാനമോ നൽകിയിട്ടില്ലെന്നുള്ളതുതന്നെ ആശ്വാസപ്രദമാകുന്നു.

മതാചാരങ്ങൾ പരിഷ്കരിക്കാനും വിപ്ളവാശയങ്ങൾ വിതയ്ക്കുവാനും മുതിരുന്നവർ കുറഞ്ഞ വിലയ്ക്കു വിൽക്കാവുന്ന മുതലിറക്കേണ്ടാത്ത വ്യാപാരച്ചരക്കുമായിട്ടാണ് കമ്പോളത്തിലെത്തുന്നത് ഈ കമ്പോളം ചൂടാകുന്ന തക്കം നോക്കിയിരിക്കയാണ് അവർ പ്രചരണത്തിനു കാത്തിരിക്കുന്ന രാഷ്ട്രീയജംബുകങ്ങളുടെ ഓരിയിടലിനും ഈ അവസരം പ്രയോജനപ്പെടുന്നുണ്ടാവും. കുംഭമേളയിലെ "ബാനർ" (വാനരി) പ്രയോഗവും ശബരിമല (പമ്പ)യിലെ "നമുക്കുരണ്ടു് നാം രണ്ടു" ഉത്സവസ്ഥലങ്ങളിലെ ഭാഗ്യക്കുറിവിൽപ്പനയും മതവിഷയമായ ചടങ്ങുകളല്ലല്ലോ.

അന്യമതസ്ഥർ അമ്പലങ്ങളിൽ കടക്കണോ? ഈചോദ്യം പലരോടുചോദിച്ചിട്ട് വ്യക്തമായ ഒരു ഉത്തരം കിട്ടുന്നില്ല. "ആരാധകർക്ക് കടക്കാൻ എന്താണുവിരോധം"? എന്ന മറുചോദ്യമാണ് അവർ ചോദിക്കുന്നതു്. ഇതിലെ തന്ത്രപ്രധാനമായ അംശം സ്പഷ്ടമെങ്കിലും ലക്ഷ്യം ദുരൂഹം തന്നെ.

ആരാധകനെ ബാഹ്യംകൊണ്ടു തിരിച്ചറിയാൻ വിഷമമാണ്. ആഭ്യന്തരം പരിശോധിക്കാൻ നിർവ്വാഹമില്ല. പിന്നെ എന്താണു പോം വഴി.

ആചാരപ്രധാനമായ അംശം മുറുകെപ്പിടിച്ചാണ് നാം അതിനെ വ്യവഹരിച്ചു പോരുന്നതു്. മററു മാർഗ്ഗമില്ലെന്നു മനസ്സിലാക്കുന്നുമുണ്ടു്. അതിനാൽ ക്ഷേത്രപ്രവേശനം ക്ഷേത്രാചാരത്തിനു വിഘാതം വരാതെ വേണമെന്നാണ്ന്യായമായി പറയാവുന്നതു്. ആചാരമാകട്ടെ ദേശകാലസങ്കൽപ്പങ്ങൾക്കു വിധേയവും വിഭിന്നവുമാണ്. ഭഗാകണ്ണക്ഷേത്രത്തിലും കാശിയിലെ, വിശ്വനാഥമന്ദിരത്തിലും ഗർഭഗൃഹത്തിലോളം ആരാധകർക്ക് കടന്നു ചെല്ലാം. സ്വയമേ അഭിഷേകവും പൂജകളും നടത്താം. പൂജകൻ സഹായകനായി നിൽക്കും. എന്നാൽ തിരുമലയിലോ, മധുരയിലോ, തിരുവനന്തപുരത്തോ അതു പാടില്ല. അവിടങ്ങളിൽ സോപാനം വരെ ചെന്നു നിൽക്കണം. തന്ത്രിയോ പൂജാരിയോ മാത്രമാണു പൂജനടത്തുന്നതു്. ഭക്തനു് ഭാവനമാത്രമേ ഉണ്ടാകുന്നുള്ളു. ഇതാണ് ആചാരഭേദത്തിനു് ഉദാഹരണം.

ഇന്നത്തെ വാദം കാണുമ്പോൾ, ഇനിവരാവുന്നത് ആർക്കും എവിടെയും പൂജാസ്വാതന്ത്ര്യം വേണമെന്നുള്ള അവകാശസ്ഥാപനമാണ്. അതു് മുഖവിലയ്ക്കെടുത്താൽ അമ്പലം പൂട്ടുകയോ അതിനപ്പുറമോ സംഭവിക്കാൻ തടസ്സമൊന്നുമില്ല.

അഹിന്ദുക്കളിൽ ആരുംതന്നെ തങ്ങൾക്കു

കൂടി ക്ഷേത്രങ്ങളിൽ ആരാധിച്ചേ മതിയാവൂ എന്ന് നിർബ്ബന്ധിച്ചതായി കണ്ടിട്ടില്ല. അന്യമതസ്ഥർക്ക് സ്വന്തം ദേവാലയങ്ങളോട് അല്ലാതെ ക്ഷേത്രങ്ങളോട് കൂറ് ഉണ്ടാകേണ്ട കാര്യമൊന്നുമില്ല. അഥവാ ആരെങ്കിലും ഹിന്ദുധർമ്മത്തിലും ആചാരങ്ങളിലും ആഭിമുഖ്യം പ്രദർശിപ്പിച്ചു പോയാൽ ഉണ്ടാകാവുന്ന അനുഭവം ദുഃഖമാവില്ലെന്ന് ആരു കണ്ടു. പണ്ട് അഞ്ചാടിപ്പുറത്തുകാരനായ ഒരു മുസ്ലീംസഹോദരൻ സകുടുംബം ഹിന്ദുമതം സ്വീകരിച്ച് രാമസിംഹനായി. അദ്ദേഹം സ്വന്തമായ ഒരു ക്ഷേത്രം പണികഴിപ്പിച്ച് നരസിംഹ പ്രതിഷ്ഠനടത്തിച്ചു. ഫലമോ? പട്ടാപ്പകൽ ആ കുടുംബത്തെ മുഴുവനും മൃഗീയമായി വക വരുത്തിയ കഥ വിസ്മരിക്കാൻ കാലമായിട്ടില്ല. അമ്പലം അടുത്ത കാലത്താണ് ഇടിച്ചുപൊളിച്ചതു്. അന്യമതസ്ഥരിൽത്തന്നെ സ്വമതപ്രതിപത്തിയും അന്യമതവിദ്വേഷവും നിലനിൽക്കേ, അവർ ഇഷ്ടപ്പെടാതെ ഒരു മനുഷ്യനും ക്ഷേത്രാരാധകനാവില്ലെന്നു തീർച്ച. തലശ്ശേരിയിൽ മുൻപുണ്ടായ വർഗ്ഗീയ കലാപം മതസഹിഷ്ണുതയുടെ വിപരീതാവസ്ഥയെത്തന്നെ തെളിയിച്ചു കാട്ടുന്നു. അന്യമതസ്ഥരുടെ ക്ഷേത്രപ്രവേശനം വിശാലവീക്ഷണത്തിലുള്ള ആചാരപരിപാലനമോ വിശ്വാസമോ ഉണ്ടാക്കുകയില്ലെന്നു മാത്രമല്ല, വിപരീത ഫലങ്ങൾ ഉളവാക്കിയെന്നും വരും. ഈ രാജ്യത്തെ സമാധാനപരമായ അന്തരീക്ഷത്തിൽ കലക്കൽ ഉണ്ടാക്കുവാൻ ഇന്നത്തെ ആചാരപരിഷ്കർത്താക്കൾക്ക് ഉദ്ദേശ്യമില്ലെങ്കിൽ ആവശ്യമില്ലാത്ത ഏടുകെട്ടുകൾ തൽക്കാലം മടക്കിക്കെട്ടി വയ്ക്കട്ടെ.

അഭാരതീയ മതങ്ങൾക്ക് ആർഷപാരമ്പര്യത്തോട് വലിയ അടുപ്പമൊന്നുമില്ല. ഏതെങ്കിലും ഒരു വ്യക്തിയുടെ പരമോന്നത ജ്ഞാനത്തിന്റെ തുടർച്ചയായിട്ടാണ് അവയുടെ പുറപ്പാട്. ആതായതു് വ്യക്തിനിഷ്ഠമായ– സമഷ്ടിനിഷ്ഠമല്ലാത്ത– തത്വസംഹിതയാണ് അവരുടേതു്. അവയും ഹിന്ദുവിന്റെ സമഷ്ടിസിദ്ധാന്തവുമായി പൊരുത്തപ്പെടാൻ സാദ്ധ്യമല്ല.

വിമതസ്ഥർപുനർജന്മത്തിലോ, കർമ്മഫലത്തിലോ വിശ്വസിക്കുന്നില്ല. അവർ വിഗ്രഹാരാധനയെവെറുക്കുന്നു. "ഹറാം" ആയി കരുതുന്നു. ആചാരാനുഷ്ഠാനങ്ങൾ വിഭിന്ന കോടികളിലാണ്. അതു് ക്ഷേത്രാരാധനയിൽ രഞ്ജിച്ചുപോകുമെന്ന് ശങ്കിക്കാൻ പോലും വകയില്ല.

മൂർത്തിപൂജാ കേന്ദ്രമാണ് അമ്പലം. മൂർത്തിഭഞ്ജകർ അവിടെ വരണോ? ഹിന്ദുക്കൾ ജന്മവിച്ഛേദത്തിനു വേണ്ടി മന്ത്രോപചാരപുരസരം പൂജനടത്തുമ്പോൾ സ്വർഗ്ഗരാജ്യത്തിനു വേണ്ടി തിരക്കു കൂട്ടുന്നവർ മാറി നിൽക്കാതെ പററുമോ? വിശ്വാസഭംഗം വരുത്തുന്നതുപോലും പാപമെന്നല്ലേ ഗീതയും മററും പഠിപ്പിക്കുന്നതു്.

ആചാരഭംഗം അപകർഷബോധമോ ആപത്തോ വരുത്തുമെങ്കിൽ ആരു് ഉത്തരംപറയും? എപ്പോഴും പടിഞ്ഞാറുനോക്കി നമസ്കരിക്കുന്ന മുസൽമാനു് പടിഞ്ഞാറുദർശനമുള്ള ക്ഷേത്രത്തിൽ പൃഷ്ഠംതിരിഞ്ഞല്ലാതെ "നിസ്കരിക്കാൻ പററുമോ? തലയിൽകെട്ടും തൊപ്പിയുമെടുക്കാതെ അമ്പലത്തിൽ ചെന്നാൽ നിയമലംഘനമല്ലേ? മുസൽമാനും ക്രിസ്ത്യാനിയും അതു് സമ്മതിക്കുമോ? കുളിനിഷിദ്ധമായ കൂട്ടരും ഭൂമുഖത്തുണ്ടല്ലോ. അവരെയും അമ്പലത്തിൽ പ്രവേശിപ്പിക്കാതെ പററുമോ? ഇങ്ങനെ കലാപഹേതുക്കളായ സാഹചര്യങ്ങൾ ക്ഷണിച്ചു വരുത്താതെ അടങ്ങിപ്പാർക്കുക തന്നെ നല്ലതെന്നു തോന്നുന്നു.

സാമൂഹ്യജീവിതത്തിൽ പുതിയ ഭീഷണികൾ വരുത്താതെയും കച്ചവട മനഃസ്ഥിതി ഉപേക്ഷിച്ചും, ക്ഷേത്രപ്രവേശന സ്വാതന്ത്ര്യം ആവശ്യക്കാരന്റെ അർഹതയ്ക്കനുസരിച്ച് വിട്ടുകയോ നിഷ്പക്ഷതപാലിക്കയോ ചെയ്യേണ്ടതു് വിവേകികളുടെ ധർമ്മമാണ്. ക്ഷേത്രതത്വത്തെപ്പററി അറിയാൻ പാടില്ലെങ്കിൽ അറിവുള്ളവരോടു ചോദിച്ച് സാങ്കേതികതത്വങ്ങൾ അറിഞ്ഞു് യഥോചിതം ചെയ്യേണ്ടതുമാണ്. സർവ്വോപരി ക്ഷേത്രം മതമല്ല മതവിശ്വാസത്തിന്റെ ഉപാധിമാത്രമാണെന്നുള്ള വിവേകമെങ്കിലും ഉണ്ടായാൽ മതി.



 # അമൃതോദയം 

-:പ്രൊഫ. നെല്ലിക്കൽ മുരളീധരൻ:-

ഇരുൾക്കിളി പറ—
ന്നണഞ്ഞു പാടുന്നു;
പടമുരിഞ്ഞു നീ
പുറത്തിറങ്ങുമോ?

നിനക്കുണ്ടാകാശ—
മനന്ത കാരുണ്യ—
ജലധര നീല—
മരണ്യ സൗരഭം

കടലുറക്കുപാട്ടുറയൊഴിക്കുന്നു;
ഇളം കാററൂതിയെൻ വിളക്കണയുന്നു.

ഇരുളിൽ ഞാൻ പിന്നെ—
പ്പുറത്തിറങ്ങുമ്പോൾ
മൃദുസ്വരം പിന്നിൽ
മകൾ വിളിക്കുന്നു.

കരയും ഞാനിപ്പോൾ
എനിക്കു പേടിയാ—
ണിരുട്ടിലച്ഛനെ—
ന്നടുത്തിരിക്കണം!"

തിരിച്ചു കേറി ഞാൻ തിരി കൊളുത്തുമ്പോൾ
മകൾ തെളിഞ്ഞിളം ചിരികൊളുത്തുന്നു.

ഇരുൾക്കിളി പറ—
ന്നകലുന്നു; മാന—
ത്തുദിക്കുന്നു നിലാ—
വമൃതമാത്മാവിൽ.



# ശ്രീശങ്കരൻെറ അദ്വൈതദർശനം

-:മൃഡാനന്ദസ്വാമി:-

ഭാരതത്തിൻെറ ജീവനാഡി ആദ്ധ്യാത്മികതയാണ്, മതമാണ്. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ജീവിച്ച്, നിത്യവും നിരതിശയവുമായ സുഖം സമ്പാദിക്കുവാനുള്ള മാർഗ്ഗത്തെ ഉപദേശിക്കുന്ന ഒരു ജീവിതശാസ്ത്രമാണ് സനാതനമതം. സുഖം നേടുവാൻവേണ്ടി ജീവിതസൗകര്യങ്ങളെ എത്രയും വർദ്ധിപ്പിച്ച് ഭൗതികമായ നിലയിൽ അവിശ്രമം പരിശ്രമിച്ച് പരാജയമടയുന്ന മനുഷ്യന്നു് ആശയവുമാവേശവും അരുളുന്നതു് ഇതിൻെറ ആദ്ധ്യാത്മികോപദേശങ്ങളാണ്. സനാതനമതത്തിലെ ആദ്ധ്യാത്മികമായ ആശയഗതിക്കു് ഏതെങ്കിലുംവിധത്തിൽ സാമാന്യജനത്തിന്നിടയിൽ പ്രചാരം കുറയുമ്പോഴെല്ലാം മഹാപുരുഷന്മാർ ഇവിടെ അവതരിച്ച് സനാതനധർമ്മതത്വങ്ങളെ പുനഃസ്ഥാപിക്കാറുണ്ട്. വൈദികകർമ്മാനുഷ്ഠാനത്തെമാത്രം ജീവിതത്തിലെ പ്രധാനകർത്തവ്യമായി കരുതുന്ന സ്വർഗ്ഗകാമന്മാരായ മീമാംസകന്മാരുടെയും അനാത്മവാദികളും നിരീശ്വരവാദികളുമായ ബൗദ്ധന്മാരുടെയും സ്വാധീനശക്തികൊണ്ടു് ഏകദേശം പന്ത്രണ്ടു നൂററാണ്ടുകൾക്കുമുമ്പ് അങ്ങനെ ഒരവസ്ഥ ഇവിടെ സംജാതമായി. അന്നു ശരിയായ മുക്തിമാർഗ്ഗത്തെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുവാൻവേണ്ടി അവതരിച്ച ആ മഹാത്മാവിൻെറ ജനനംകൊണ്ടു പവിത്രമായിത്തീരാനുള്ള ഭാഗ്യം കേരളത്തിന്നാണുണ്ടായതു്. ജന്മദേശത്തു് വിഗണിക്കപ്പെട്ടും വിസ്മൃതപ്രായനായും കഴിഞ്ഞുവെങ്കിലും, ലോകത്തിലെ ദാർശനികന്മാരിൽ അഗ്രഗണ്യനെന്നു് സർവ്വരാലും സമ്മതിക്കപ്പെടുന്ന ആ ദൈവികപുരുഷൻെറ, ശ്രീശങ്കരൻെറ, ജയന്തി സർവ്വത്ര സാഘോഷം കൊണ്ടാടുന്ന ഒരവസരമാണിതു്.

കേരളത്തിലെ ഒരു കുഗ്രാമമായ കാലടിയിൽ ജനിച്ച്, ബാല്യത്തിൽത്തന്നെ സന്ന്യാസം സ്വീകരിച്ചു് നാടു വിട്ടുപോയ അദ്ദേഹം തൻെറ ഹ്രസ്വമായ ജീവിതകാലത്തിനുള്ളിൽ ചെയ്തുതീർത്തിട്ടുള്ള ജോലികൾ ആശ്ചര്യമുളവാക്കുന്നവയാണ്. ഇന്നത്തെപ്പോലെ യാത്രാസൗകര്യങ്ങളോ പ്രചരണസാമഗ്രികളോ ഒന്നും ഇല്ലാതിരുന്ന ഒരു കാലത്തു് ഭാരതത്തിൻെറ ഒരററംമുതൽ മറെറ അററംവരെ പല പ്രാവശ്യം സഞ്ചരിച്ചു്, സനാതനധർമ്മത്തിൻെറ പുനരുജ്ജീവനത്തിനും പ്രചരണത്തിനും വേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള പ്രയത്നങ്ങൾ മനുഷ്യചരിത്രത്തിൽത്തന്നെ അതുല്യങ്ങളാണ്. ബാല്യത്തിൽത്തന്നെ വിദ്യാഭ്യാസം പൂർത്തിയാക്കി, വേദവേദാംഗപാരംഗതനായി ശാസ്ത്രനിഷ്ണാതനായി പ്രതിവാദിഭയങ്കരനായി ലോകത്തിൽ പ്രത്യക്ഷപ്പെട്ട അദ്ദേഹം ഭാരതത്തിലെ എല്ലാ പ്രധാനപ്പെട്ട കേന്ദ്രങ്ങളിലും ഉണ്ടായിരുന്ന വലിയ പണ്ഡിതസദസ്സുകളിൽ ചെന്നു്, അവരുടെ വാദമുഖങ്ങളെയെല്ലാം സയുക്തികം ഖണ്ഡിച്ചു്, അദ്വൈതദർശനമാകുന്ന ജ്ഞാനമാർഗ്ഗത്തെ സുപ്രതിഷ്ഠിതമാക്കിത്തീർത്തു. പുതിയ ഒരു രീതിയിൽ പുതിയ ഒരു മതം സ്ഥാപിക്കുവാൻ അദ്ദേഹം ശ്രമിച്ചില്ല. വേദോപനിഷത്തുകളിൽ പ്രതിപാദിതമായിട്ടുള്ള ഋഷീശ്വരന്മാരുടെ അനശ്വരസന്ദേശങ്ങളെ അവരുടെ കൃതികളെ കേന്ദ്രമാക്കിക്കൊണ്ടുതന്നെ പ്രചരിപ്പിക്കുകയാണ് അദ്ദേഹം ചെയ്തതു്. സമകാലികമായ ജനസമുദായത്തിൽ ധാർമ്മികബോധം പ്രചരിപ്പിച്ചതിന്നുശേഷം, അഭ്യുദയനിഃശ്രേയസങ്ങൾക്കു ഹേതുഭൂതമായ ആ ധർമ്മം അനന്തരഗാമികൾക്കുകൂടി സുഗമമായിത്തീരണമെന്ന ഉദ്ദേശത്തോടുകൂടിയാണ് അദ്ദേഹം പ്രധാനപ്പെട്ട പ്രമാണഗ്രന്ഥങ്ങൾക്കെല്ലാം സ്വാനുഭൂതിയുടെ അടിസ്ഥാനത്തിൽ ഭാഷ്യങ്ങളെഴുതിയതു്. ആത്മതത്വപ്രതിപാദകങ്ങളായ മന്ത്രങ്ങളുടെ സമാഹാരരൂപമായ ഉപനിഷത്തുകൾക്കും, ഉപനിഷത്സാരസർവ്വസ്വമായ ഭഗവദ്ഗീതയ്ക്കും, ഉപനിഷദ്വാക്യസമന്വയരൂപമായ വേദാന്തസൂത്രങ്ങൾക്കും അദ്ദേഹമെഴുതിയിട്ടുള്ള അദ്വൈതതത്വപ്രതിപാദകങ്ങളായ ഭാഷ്യങ്ങൾ ഇന്നും അപ്രതിമങ്ങളും

അപ്രതിരോധ്യങ്ങളും ആയിത്തന്നെയിരിക്കുന്നു. ഇതിനും പുറമെ അദ്വൈതാദർശങ്ങളെ ലളിതമായി വിവരിക്കുന്ന ഒട്ടേറെ പ്രകരണഗ്രന്ഥങ്ങളും രചിച്ച് അദ്ദേഹം സനാതനമതതത്വങ്ങളെ പ്രചുരപ്രചാരവും സുപ്രതിഷ്ഠവുമാക്കിത്തീർത്തു.

ഇന്ന് ലോകത്തിലെങ്ങുമുള്ള ബുദ്ധിശാലികളുടെ ഇടയിൽ ഭാരതത്തിൻെറ സന്ദേശം ആദരവിനും ആരാധനയ്ക്കും പാത്രമായിട്ടുണ്ടെങ്കിൽ അതിനുള്ള പ്രധാനകാരണം ശ്രീശങ്കരനാൽ പ്രചരിപ്പിക്കപ്പെട്ട അദ്വൈതസിദ്ധാന്തമാണ്. ജീവനേയും ജഗത്തിനേയും പററിയുള്ള, ചിന്തകന്മാരുടെ ബുദ്ധിയെ ക്ലേശിപ്പിക്കുന്ന വിഷമപ്രശ്നങ്ങൾക്കെല്ലാം തൃപ്തികരമായ സമാധാനം നല്കുന്ന ഒന്നാണത്. ഏതൊരു യുക്തിയുടെ മുമ്പിലും നട്ടെല്ലു നിവർത്തിനില്ക്കുവാൻ കെൽപുള്ള അതിഗംഭീരങ്ങളായ അത്തരം ആശയങ്ങളാണ് ഭാരതത്തിൻെറ മഹനീയമായ വ്യക്തിത്വത്തെ സംരക്ഷിച്ചു വന്നിട്ടുള്ളത്. ലോകത്തിലുള്ള എല്ലാ മതങ്ങളും സമ്പ്രദായങ്ങളും അന്യോന്യം കലഹിക്കുമ്പോൾ യാതൊന്നിനോടും സ്പർദ്ധകൂടാതെ, അദ്വൈതസിദ്ധാന്തം എല്ലാററിനെയും ഉൾക്കൊണ്ടുകൊണ്ട് തലയുയർത്തിനില്ക്കുന്നു. മററുള്ള ആദർശങ്ങൾക്കും ആശയങ്ങൾക്കും യുക്തിയുടെ മുമ്പിൽ ഇത്രയും ഉറച്ചു നില്ക്കുവാനുള്ള കഴിവില്ലെന്നതാണ് അദ്വൈതം ബുദ്ധിശാലികളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമാകുവാനുള്ള കാരണം

അദ്വൈതമെന്നാലെന്താണ്? ഇക്കാണാകുന്ന പ്രപഞ്ചപ്രതിഭാസങ്ങളുടെയെല്ലാം യാഥാർത്ഥ്യമായ ഏകവും അദ്വയവുമായ പരമസത്യത്തെ വെളിപ്പെടുത്തുകയാണ് അദ്വൈതം ചെയ്യുന്നത്. സ്വഭാവവൈവിധ്യത്തോടുകൂടി കാണുന്ന ജഗത്തും ജീവനും യഥാർത്ഥത്തിൽ ബ്രഹ്മംതന്നെയാണ്. പലവിധത്തിലുള്ള ആഭരണങ്ങളുടെ രൂപത്തിൽ നാം കാണുന്നതെല്ലാം നാമരൂപങ്ങളിലുള്ള വൈവിധ്യമല്ലാതെ മറെറാന്നുമല്ല. ആ വൈവിധ്യം—നാമരൂപങ്ങൾ—നശ്വരമാണുതാനും. സ്വർണ്ണം എന്ന ഉപാദാനകാരണത്തിലുള്ള സത്ത മാത്രമേ നിത്യമായിട്ടുള്ളൂ. അതുപോലെ ചട്ടി, കലം, കുടം മുതലായി പല വിധത്തിലുള്ള മൺപാത്രങ്ങൾ കാണുന്നതിലും മണ്ണ് എന്ന വസ്തു മാത്രമേ സത്യമായിട്ടുള്ളൂ. നാമരൂപങ്ങളെക്കൊണ്ട് വിഭിന്നങ്ങളായി കാണുന്ന പദാർത്ഥങ്ങളെല്ലാം സത്യമാണെന്നു വിചാരിക്കുന്നത് അജ്ഞാനജന്യമായ ഭ്രമത്താലാണ്. യഥാർത്ഥവസ്തുജ്ഞാനത്തിൽ മനസ്സ് ദൃഢമാകുമ്പോൾ, അജ്ഞാനാവസ്ഥയിൽ ഭ്രമംകൊണ്ടുണ്ടായിട്ടുള്ള വൈവിധ്യജ്ഞാനമെല്ലാം ഇല്ലാതാകുന്നു. ഇരുട്ടിൽ നില്ക്കുന്ന ഒരു കുററിയെ കണ്ട്, പോലീസുകാരനുണ്ടാകുന്ന കള്ളനെന്നബോധവും, കള്ളനുണ്ടാകുന്ന പോലീസുകാരനെന്ന ബോധവും, കുട്ടികൾക്കുണ്ടാകുന്ന ഭൂതമാണെന്ന ബോധവും എല്ലാം വെളിച്ചംവരുമ്പോൾ ഇല്ലാതാകുന്നുവല്ലോ. ഇങ്ങനെ പ്രപഞ്ചത്തിലുള്ള വസ്തുക്കളെയെല്ലാം സൂക്ഷ്മമായി വിശകലനം ചെയ്ത് അനിത്യമായ ആ വസ്തുക്കളിലെല്ലാമുള്ള നിത്യമായ യഥാർത്ഥസത്തയെ ഒന്നുതന്നെയാണെന്ന് വെളിപ്പെടുത്തുകയാണ് അദ്വൈതം ചെയ്യുന്നത്. ആ നിത്യസത്യമായിട്ടുള്ള ഒന്ന് ബ്രഹ്മം തന്നെയാകുന്നു.

ഏകമായ ബ്രഹ്മതത്ത്വത്തെ ജീവനായും ജഗത്തായും വിവിധഭാവത്തിൽ കാണുകയും അതെല്ലാം സത്യമാണെന്നു വിചാരിക്കുകയും ചെയ്യുന്നത് അജ്ഞാനംകൊണ്ടാണ്. ഏകവും ചൈതന്യസ്വരൂപവുമായ ആത്മാവിനെ ജീവവർഗ്ഗങ്ങളിൽ അനേകമായി കാണുന്നത്, അനേകം പാത്രങ്ങളിൽവെച്ചിട്ടുള്ള വെള്ളത്തിൽ ഒരേ സൂര്യൻെറ അനേകം പ്രതിബിംബങ്ങളെ കാണുന്നതുപോലെ മാത്രമേയുള്ളൂ. വിഭിന്നങ്ങളായ ജലപാത്രങ്ങളുടെ നാശത്തിൽ പ്രതിബിംബസൂര്യന്മാരെല്ലാം ബിംബസൂര്യനിൽ ലയിക്കുന്നതുപോലെ, വ്യത്യസ്തങ്ങളായ ശരീരോപാധികളുടെ നാശത്തിൽ ജീവന്മാരെന്ന നിലയിൽ നാം കാണുന്ന ആത്മപ്രതിബിംബങ്ങളെല്ലാം പരമാത്മാവിൽ ലയിക്കുന്നു. സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളെയെല്ലാം അതിക്രമിച്ച് പരമാർത്ഥസത്യമായ പരമാത്മാവിൽ ലയം പ്രാപിക്കുക എന്നുള്ളതാണ് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിയിലുണ്ടാകുന്ന അനുഭൂതിയെ അടിസ്ഥാനപ്പെടുത്തിയുള്ള ഒരു പ്രസ്താവന മാത്രമാണ് അദ്വൈതദർശനം. അതു നിരന്തരാഭ്യാസത്തിൻെറയും വിചാരത്തിൻേറയും ഫലമായുണ്ടാകുന്ന അനുഭൂതിയാണ്. അല്ലാതെ അതനുമാന

പ്രതിഷ്ഠിതമായ ഒരു തത്ത്വശാസ്ത്രമല്ല, പുരോഹിതതന്ത്രവുമല്ല. ആ അദ്വൈതാനുഭൂതിയിൽ ജീവനും ജഗത്തുമായുള്ള വിവിധാനുഭവങ്ങളെല്ലാം മിഥ്യയാണെന്നും അജ്ഞതാമൂലകമായ ഭ്രമം കൊണ്ടുണ്ടായവയാണെന്നും ഏകവും അദ്വയവും അജവും അമരവും അനശ്വരവുംമായ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളുവെന്നും ഉള്ള ബോധത്തിൽ ജ്ഞാനി സ്ഥിരപ്രതിഷ്ഠിതനായിത്തീരുന്നു. ഇതുതന്നെയാണ് മോക്ഷം. "തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ" എന്ന് ഉപനിഷത്തുകളിൽ പറയുന്ന മാർഗ്ഗവും ഇതുതന്നെയാണ്. അങ്ങനെ ആദ്ധ്യാത്മികസാധനകളെക്കൊണ്ട് എല്ലാവർക്കും പ്രാപിക്കാവുന്ന പരമസത്യസാക്ഷാത്കാരത്തിലുണ്ടാകുന്ന തത്ത്വാനുഭൂതിയുടെ വിശദീകരണം മാത്രമാണ് അദ്വൈതതത്ത്വസാരം.

ഈ അദ്വൈതദർശനത്തിന്ന് ദ്വൈതം വിശിഷ്ടാദ്വൈതം മുതലായ ദർശനങ്ങളോടൊന്നും വിരോധമില്ല. അവയെല്ലാം പാരമാർത്ഥികസത്യത്തെ സാക്ഷാത്കരിക്കുന്നതിനു മുമ്പുള്ള, അജ്ഞാനദശയിൽ സാധകന്മാർക്ക് അനുഭവപ്പെടുന്ന അവസ്ഥകളാണെന്നു മാത്രമേയുള്ളു. ഓരോ മനുഷ്യനും ദ്വൈതത്തിൽനിന്നാരംഭിച്ച് വിശിഷ്ടാദ്വൈതത്തിൽക്കൂടി അദ്വൈതത്തിലെത്തുന്നു എന്നാണ് വിവേകാനന്ദസ്വാമികൾ പറയുന്നത്. അദ്വൈതസാക്ഷാത്കാരമുണ്ടാകുന്നതുവരെ മററുള്ളതെല്ലാം സത്യമാണെന്ന് ഒരുവൻ വിശ്വസിക്കയും അതനുസരിച്ചുള്ള സാധനകളഭ്യസിക്കുകയും ചെയ്യുന്നു. ഗുരുപദേശംകൊണ്ടും വേദാന്തവാക്യശ്രവണംകൊണ്ടും മനനനിദിധ്യാസനങ്ങളെക്കൊണ്ടും ബ്രഹ്മസാക്ഷാത്കാരം സിദ്ധിക്കുന്നു. അപ്പോൾ, നിർഗ്ഗുണവും നിരയവവും സൂക്ഷ്മവും നിർവ്വികല്പവും നിഷ്കളങ്കവും ഏകവും അദ്വയവുമായ ബ്രഹ്മം മാത്രമേയുള്ളു. ഇതിൽ നാനാത്വം ഇല്ലതന്നെ.* എന്നുള്ള സത്യം മനസ്സിലാക്കുകയും മററുള്ള മതങ്ങളെയെല്ലാം പിൻതള്ളുകയും ചെയ്യുന്നു. 'അയമാത്മാ ബ്രഹ്മ, അഹം ബ്രഹ്മാസ്മി, തത്ത്വമസി' മുതലായി ഉപനിഷത്തുകളിൽ കാണുന്ന മഹാവാക്യങ്ങളുടെ സാരം അപ്പോഴേ അവന്നു മനസ്സിലാക്കാൻ സാധിക്കുന്നുള്ളു. ബ്രഹ്മത്തിൽനിന്നു ഭിന്നമായ എല്ലാം തന്നെ മായയാണെന്നും അജ്ഞാനകല്പിതമാണെന്നും കണ്ടറിയുവാൻ കഴിയുന്ന അവന്ന് ദേഹേന്ദ്രിയാദികളിലും ലൗകികവസ്തുക്കളിലും അഹംബുദ്ധിയോ മമതാബോധമോ ഉണ്ടാകുന്നില്ല. ആപ്തകാമനും ആത്മാരാമനുമായ അയാളുടെ ജീവിതരീതിയെപ്പററി വിവേകചൂഡാമണിയിൽ ആചാര്യസ്വാമികൾ വിസ്തരിച്ചു പ്രതിപാദിക്കുന്നുണ്ട്. ഗീതയിലെ സ്ഥിതപ്രജ്ഞനും ഗുണാതീതനും ഈ അനുഭൂതി നേടിയിട്ടുള്ളവരാണ്. കർത്തൃത്വഭോക്തൃത്വബുദ്ധി തീരെയില്ലാത്ത അവൻ മററുള്ളവരുടെ ദൃഷ്ടിയിൽ പ്രാരബ്ധമോ വാസനയോ അനുസരിച്ച് ജീവിക്കുന്നുവെന്നുമാത്രം. മായാവിനിർമ്മുക്തനായ അവനെ സംബന്ധിച്ചേടത്തോളം ഈ ദേഹവും പ്രാരബ്ധവും എല്ലാം ഇല്ലാത്തതാണ്, ബ്രഹ്മാത്മനി സംസ്ഥിതിമാത്രമേയുള്ളു.

അദ്വൈതദർശനത്തിലെ മായാവാദം, ഈ ലോകം മിഥ്യയാണെന്നും ബ്രഹ്മംമാത്രമേ സത്യമായിട്ടുള്ളു എന്ന വാദം, പല തെററിദ്ധാരണകൾക്കും ഇടംനല്കിയിട്ടുണ്ട്. ലോകം ഇല്ലാത്തതാണെന്നും ബ്രഹ്മസാക്ഷാത്കാരം മാത്രമാകുന്നു ജീവിതലക്ഷ്യമെന്നും പഠിപ്പിച്ച് ജനങ്ങളെ കർമ്മവിമുഖരും അലസരുമാക്കിത്തീർത്തുവെന്നും ഭാരതത്തിൻെറ അധഃപതനത്തിന്ന് അതാണ് കാരണമായിത്തീർന്നതെന്നും പലരും ആക്ഷേപിക്കാറുണ്ട്. അതു ശരിയല്ല. ഈ ലോകം മായകൊണ്ട് ഉള്ളതായി തോന്നുന്നതാണെന്നും വാസ്തവത്തിൽ ഇതു് സത്യമാകുവാൻ നിവൃത്തിയില്ല എന്നുമുള്ള വാസ്തവാവസ്ഥ ശ്രീശങ്കരൻ പഠിപ്പിച്ചുവെന്നതു ശരിതന്നെ. എന്നാൽ ഈ ലോകം ശശവിഷാണം പോലെയോ വന്ധ്യാപുത്രനെപ്പോലെയോ തീരെ അദൃശ്യവും അസംഭാവ്യവുമാണെന്നല്ല അദ്ദേഹം പറയുന്നതു് ഇതിൻെറ വ്യാവഹാരികസത്യത്തെ അദ്വൈതവും അംഗീകരിക്കുന്നു. ജ്ഞാനം ഉണ്ടാകുന്നതുവരെ വ്യാവഹാരികസത്യത്തെ അംഗീകരിച്ചുകൊണ്ടുതന്നെ മുന്നോട്ടുപോകണം. അജ്ഞാനികളുടെ ദൃഷ്ടിയിൽ ഈ ലോകം ഉള്ളതാണെന്ന് അനുഭവപ്പെടുന്നതുകൊണ്ട് ഇതിന്നു് സത്യം കല്പിക്കാമോ എന്നു

* നിർഗ്ഗുണം നിഷ്കലം സൂക്ഷ്മം നിർവ്വികല്പം നിരഞ്ജനം ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിംചന

# കേരളത്തിലെ അദ്വൈത ഗുരുക്കൻമാർ

മുടീത്ര ഭാസ്ക്കരപ്പണിക്കർ

അനേകം അദ്വൈതഗുരുക്കന്മാരുടെ ജനനം കൊണ്ടു പരമപവിത്രയാണു കേരളാംബ. അവരിൽ ഏററവും പ്രധാനികൾ മൂന്നു പേരാണ്. ശ്രീശങ്കരഭഗവത്പാദർ, ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ, ശ്രീനാരായണഗുരുദേവൻ എന്നിവരാണ് ആ അദ്വൈതമഹാഗുരുക്കന്മാർ. ഈ മൂന്നുപേരും ഉപനിഷത്പ്രസിദ്ധമായഅദ്വൈതമഹാസത്യം ജീവിതത്തിൽ സാക്ഷാത്കരിച്ച് അവരതായിത്തീർന്നു. മാത്രമല്ല ജനങ്ങളെല്ലാം ആ സത്യം അനുഭവിച്ചു ധന്യരാകണമെന്നും അതിയായി ആഗ്രഹിച്ചു. അതിനുവേണ്ടി മൂന്നു പേരും അനേകം വിശിഷ്ടകൃതികൾ രചിക്കുകയുമുണ്ടായി.

എന്താണവരനുഭവിച്ച അദ്വൈതസത്യത്തിൻെറ സ്വരൂപം ? പലതായിക്കാണപ്പെടുന്ന ഈ ജഗത്ത് ഒരേഒരൊററ വസ്തുവിലെ വിവിധ നാമരൂപങ്ങൾ മാത്രമാണ്. ഇവിടെ ലേശം പോലും പലതില്ല. അഖണ്ഡവും നിശ്ചലവുമായ ബോധമാണ് ആ ഏകവസ്തു. അതിനെ ബ്രഹ്മമെന്നോ പരമാത്മാവെന്നോ ദൈവമെന്നോ ഏതുപേരു ചൊല്ലിയും വിളിക്കാം. ബ്രഹ്മാവു മുതൽ ഉറുമ്പുവരെ എല്ലാം ആ ഒരേ ഒരു വസ്തുവിൻെറ പ്രകടരൂപങ്ങളാണ്. എന്തിനേറെ; ശുദ്ധജഡമായിക്കാണപ്പെടുന്നമണ്ണ്, കല്ല് മുതലായ പദാർത്ഥങ്ങൾ പോലും അതിൽ നില നില്ക്കുന്ന കാഴ്ചകൾ തന്നെ സർവ്വം ബ്രഹ്മമയം ഒന്നിനും ഒരു ഭേദവുമില്ലെന്നതാണുസത്യം.

ഉപനിഷത് പ്രഖ്യാപിതമായ ഈ അദ്വൈതസത്യം ലോകത്തിനു മുഴവൻ ആദ്യം ശാസ്ത്രീയമായി തെളിയിച്ചുകൊടുത്തതു് കേരളീയനായ ശ്രീശങ്കരഭഗവത്പാദരായിരുന്നു. ക്രിസ്തുബ്ദം എട്ടാം ശതകത്തിൻെറ അന്ത്യത്തിലാണ് ശ്രീശങ്കരൻ അവതരിച്ചതു്. ആലുവായ്ക്കടുത്തുള്ള 'കാലടി' യെന്ന ദേശമാണ് ഭഗവത്പാദരുടെ ജനനം കൊണ്ടു് പരിഷ്കൃതമായിഭവിച്ചതു്. എട്ടാം വയസ്സിൽ സന്യസിച്ച ശ്രീശങ്കരൻ പൂർണ്ണമായ അദ്വൈതാനുഭവംനേടി 32-ാംവയസ്സിൽ ശരീരംവെടിഞ്ഞു.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളും ശ്രീ നാരായണഗുരുദേവനും കേരളത്തിൽ ഒരേ കാലത്തു് ജീവിച്ചിരുന്ന രണ്ടു് മഹാഗുരുക്കന്മാരാണ്. രണ്ടുപേർക്കും തമ്മിൽ ഒന്നോ രണ്ടോ വയസ്സിൻെറ വ്യത്യാസം മാത്രമേ ഉണ്ടായിരുന്നുള്ളു. തിരുവനന്തപുരത്തിൻെറ പ്രാന്തപ്രദേശങ്ങളിൽ തന്നെയാണ് രണ്ടുപേരും അവതരിച്ചതു്. പൂർവ്വസുകൃതം കൊണ്ടായിരിക്കണം രണ്ടു പേരും കുട്ടിക്കാലം മുതൽ തന്നെ ആത്മാന്വേഷണതല്പരരായിരുന്നു. കേരളത്തെ ഭ്രാന്താലയമാക്കിത്തീർത്തിരുന്ന ജാതിപിശാചിനെ വെറും ബാലന്മാരായിരിക്കുമ്പോൾ തന്നെ ഹോമിച്ചകററാൻ ആ ധീരന്മാർക്കു് ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. ജാതിമത ഭ്രാന്തുകൊണ്ടു് പിടഞ്ഞിരുന്ന ജനങ്ങളെ ബോധവാന്മാരാക്കാനുള്ള ഈശ്വരനിശ്ചയം പ്രാവർത്തികമാവുകയാണോ എന്നു തോന്നുമാറ് ഭാവിയിലെ ആ മഹാഗുരുക്കന്മാർ ചെറുപ്പത്തിൽതന്നെ ഉററ സുഹൃത്തുക്കളായിഭവിച്ചു. തുടന്നു് രണ്ടുപേരും സത്യാന്വേഷണപഥത്തിൽ ഒരുമിച്ചുതന്നെ സഞ്ചരിച്ചു ഒരുമിച്ചുതന്നെ ബ്രഹ്മസാക്ഷാത്ക്കാരം നേടുകയും ചെയ്തു. അവധൂതവൃത്തിയിൽ കുറെക്കാലം ഒരുമിച്ചുതന്നെ അതു് ദൃഢപ്പെടുത്തി. ചുരുക്കത്തിൽ രണ്ടു് ശരീരങ്ങളായിരുന്നെങ്കിലും ഒരേ ആത്മാവായി അവർ ജീവിച്ചു. അവർ സൂര്യതുല്യം അനുഭവിച്ചറിഞ്ഞ അദ്വൈതസത്യം പ്രചരിപ്പിക്കാൻ രണ്ടുപേരും ദിവ്യങ്ങളായ കൃതികൾ പലതും രചിച്ചു. അദ്വൈതസത്യത്തിന്റെ വെളിച്ചത്തിൽ ജാതിഭേദത്തിനോ മതഭേദത്തിനോ ഒരു നീതീകരണവുമില്ലെന്നവർ യുക്തിയുക്തംസമർത്ഥിച്ചു. വിശേഷിച്ചും ശ്രീനാരായണഗുരുദേവൻെറ 'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യനു'' എന്ന ദിവ്യമന്ത്രം ഒരു പെരുമ്പറ ഘോഷം പോലെ നാടെങ്ങുംമുഴങ്ങി. കേരളാംബയുടെ ആ ദിവ്യസന്താനങ്ങൾ മറമാററിത്തെളിയിച്ച അദ്വൈതസൂര്യൻെറ ഉജ്ജ്വലപ്രകാശം ഇന്നും ഒരു മങ്ങലുമേല്ക്കാതെ തെളിഞ്ഞു് വിളങ്ങി ക്കൊണ്ടിരിക്കുന്നു.

ശ്രീ ശങ്കരൻ, ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ, ശ്രീനാരായണഗുരുദേവൻ എന്നീ അദ്വൈത മഹാഗുരുക്കന്മാർതെളിയിച്ച സമത്വത്തിൻെറ പാതയിലൂടെ അടിപതറാതെ സഞ്ചരിക്കാൻ കേരളീയർ ഇനിയും അമാന്തിച്ചുകൂടാ. പോരായ്മകൾ ഇന്നും അവശേഷിക്കുന്നുണ്ടു്. ചില മുടന്തൻ വാദങ്ങളും സങ്കുചിതവീക്ഷണങ്ങളും ഉന്നയിച്ച് ഈ മഹാഗുരുക്കന്മാരെത്തന്നെ വേർപ്പെടുത്തിക്കാണാനുള്ള അന്ധമായ ശ്രമം ചിലരപ്പോഴൊക്കെതലപൊക്കുന്നുണ്ടു്. ഈ ലോകഗുരുക്കന്മാരെ ഒരുമിപ്പിച്ചുകൊണ്ടു് ജാതി മതാദിഭേദചിന്തകളെ തല്ലിത്തകർത്ത് മുന്നേറുവാൻ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പവിത്രമായ നാമധേയത്തിൽ രൂപം പ്രാപിച്ചിരിക്കുന്ന അയിരൂർ ചെറുകോല്പുഴ ഹിന്ദുമത മഹാമണ്ഡലം ആണ്ടുതോറും നടത്തിവരുന്ന വിജ്ഞാനദാനയജ്ഞ പരിപാടിയ്ക്ക് കഴിയട്ടെ. അങ്ങനെ ഹൈന്ദവജനതയുടെ ഉരുകിച്ചേരലിൽ നിന്നും സടകുടഞ്ഞെഴുന്നേല്ക്കുന്ന ആദ്ധ്യാത്മിക ശക്തി ജനകോടികൾക്കു് ശാന്തിയും സമാധാനവും നൽകുവാൻ തിരുവടികൾ കനിയുമാറാകട്ടെ.

ഓം ശാന്തി ശാന്തി ശാന്തി

# വിമലാനന്ദ ദർശനം

എസ്. രാമൻനായർ

നമ്മുടെ ആദ്ധ്യാത്മികമണ്ഡലം എപ്പോഴും തേജോമയമായിരുന്നിട്ടേയുള്ളു. ആത്മാന്വേഷണത്തിന്ന് തീവ്രമായ അഭിവാഞ്ചയുണ്ടായിരുന്ന പുണ്യപുരുഷന്മാരും അവർ അരുളിയ അമൃതവാണികളും നമ്മുടെ ആദ്ധ്യാത്മികമണ്ഡലത്തിനാകെ ഉജ്ജ്വലമായ പരിവേഷം ചാർത്തുന്നു. അവരുടെ ജീവിതം ലോകത്തെയാകെ അതിശക്തമായി അവരിലേക്ക് ആകർഷിക്കുന്നു. അവരുടെ

(34-ാം പേജിൽ നിന്നുംതുടർച്ച)

ള്ളതാണ് പ്രശ്നം. എന്നെന്നും നിലനില്ക്കുന്നത്, ഒരിക്കലും മാററമില്ലാത്തതു് ആകുന്നു സത്യം. ഇന്നു കാണുന്നതും നാളെ കാണാതാകുന്നതുമായ ഈ പ്രപഞ്ചവസ്തുക്കൾ, സത്യമാണെന്നു് വിവേകികൾക്കുസമ്മതിക്കുവാൻ നിവൃത്തിയില്ല.

ഈ പ്രപഞ്ചത്തിൽ ഭൗതികമെന്നും ആദ്ധ്യാത്മികമെന്നും രണ്ടു് അംശമുണ്ടു്. ഭൗതികമായ അംശം അനിത്യവും മിഥ്യയുമാണ്. ആദ്ധ്യാത്മികമായ അംശം നിത്യവും സത്യവുമാണ്. അനിത്യവും അസത്യവുമായ ഭൗതികമൂല്യങ്ങൾക്കു പ്രധാന്യം കൊടുക്കാതെ ബ്രഹ്മരൂപമായ ആദ്ധ്യാത്മികമൂല്യങ്ങൾക്ക് ഊന്നൽ കൊടുത്തുകൊണ്ടു് ജീവിക്കണമെന്നേ അദ്വൈതവാദികൾ ഉപദേശിക്കുന്നുള്ളു. സത്യമായി സച്ചിദാനന്ദരൂപമായിരിക്കുന്ന ആദ്ധ്യാത്മികാംശത്തെ നാമരൂപങ്ങളെക്കൊണ്ടു് അസത്യമായ ജഗത്തായി തോന്നിക്കുന്ന ശക്തിയെയാണ് മായയെന്നു പറയുന്നതു്. ആ മായയെ സത്തെന്നോ അസത്തെന്നോ പറവാൻ വയ്യാത്ത മഹാത്ഭുതമായിട്ടാണ്. ശ്രീശങ്കരൻ നിർവ്വചിക്കുന്നതു്. കാരണം സാധാരണക്കാരുടെ ദൃഷ്ടിയിൽ അതു് ഉള്ളതാണ്. ജ്ഞാനികളുടെ ദൃഷ്ടിയിൽ അതില്ലാതാകുന്നതുമാണ്. ആത്മജ്ഞാനംകൊണ്ടു് മായയെ ജയിച്ച് ജഗന്മിഥ്യാത്വം ബോധ്യപ്പെടുന്നതുവരെ ലൗകിക വ്യവഹാരം യുക്തംതന്നെയെന്നു് ആചാര്യസ്വാമികൾ ഭാഷ്യങ്ങളിൽ പല സ്ഥലങ്ങളിലും വ്യക്തമാക്കിയിട്ടുണ്ടു്. ജീവികൾക്കുണ്ടാകുന്ന സംസാരിത്വബോധത്തെയും അതുകൊണ്ടുണ്ടാകുന്ന കർമ്മാനുഷ്ഠാനത്തെയും അദ്ദേഹം നിഷേധിയ്ക്കുന്നില്ലെന്നു മാത്രമല്ല, അവർ കർമ്മം ആവശ്യം അനുഷ്ഠിക്കേണ്ടതാണെന്നുകൂടി അദ്ദേഹം ഗീതാഭാഷ്യത്തിൽ പറയുന്നുണ്ടു്. ആത്മജ്ഞാനം നേടിയതിനുശേഷവും ലോകസംഗ്രഹത്തിനുവേണ്ടി കർമ്മം ചെയ്യുന്നതിനെ അദ്ദേഹം അപലപിക്കുന്നില്ല. എന്നാലവർ വിധിനിഷേധങ്ങൾക്കതീതരാണെന്നുമാത്രം അങ്ങനെയുള്ള കർമ്മാനുഷ്ഠാനം ഉപപന്നമെന്നു കണ്ടതുകൊണ്ടാണ് അദ്ദേഹം സ്വയം ദേവാലയങ്ങളും മഠങ്ങളും സ്ഥാപിച്ചതും അനേകം വിശിഷ്ടഗ്രന്ഥങ്ങൾ രചിച്ചതും. അങ്ങനെയുള്ള ആചാര്യസ്വാമികൾ ജനങ്ങളെ കർമ്മവിമുഖരം അലസരുമാക്കിത്തീർത്തുവെന്നു പറയുന്നതു് ഒരിക്കലും ശരിയല്ല. തന്റെ ജീവിതമാതൃകകൊണ്ടും ഉപദേശങ്ങളെക്കൊണ്ടും അദ്ദേഹം ജനങ്ങളെ ഉത്കൃഷ്ടമായ ഒരു ലക്ഷ്യത്തെ ആദർശമാക്കിക്കൊണ്ടുള്ള കർമ്മാനുഷ്ഠാനത്തിനു പ്രേരിപ്പിക്കുകയാണ് ചെയ്തതു്.



(ലേഖകൻ)

വിഭൂതികളിൽ പ്രപഞ്ചം നിർവൃതികൊള്ളുന്നു. അവരുടെ അമൃതവാണികൾ അമൂല്യനിധിക്കൊപ്പം ലോകം ആദരിക്കുന്നു, അനുവർത്തിക്കുന്നു.

പ്രാദേശികമെന്നു് പറഞ്ഞാൽ തന്നെ എന്തു്? കേരളവും ഇത്തരം ആത്മാന്വേഷകരായ മുമുക്ഷുക്കളുടെ ജന്മംകൊണ്ടു് ധന്യമെന്നു് പറയാം. കഴിഞ്ഞൊരുകാലഘട്ടത്തിൽ കേരളീയരോടൊപ്പം ജീവിക്കുകയും ആദ്ധ്യാത്മികമായി ഉന്നതമായ നിലവാരം പുലർത്തുകയും ചെയ്തവരാണല്ലോ ശ്രീ പരമഭട്ടാരകചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുദേവനും

ആത്മാന്വേഷണപരമായ മേഖലകളിലെ രഹസ്യം കണ്ടെത്തുകമാത്രമല്ല ആത്മാനുഭവം കൈവരിക്കുകയും ചെയ്തു ഇവർ. അവരുടെ ദർശനങ്ങൾ സത്യാന്വേഷണത്തിന്റെ മാർഗ്ഗത്തിലെ നാഴികക്കല്ലുകളും മാർഗ്ഗരേഖകളുമാണെന്നു കാണാം. ഈ രണ്ടു മേഖലകളിലും ഒരുപോലെ സഞ്ചരിക്കാൻ കഴിഞ്ഞ അധികം പേരെ നമുക്കുദാഹരണമായി ചൂണ്ടിക്കാണിക്കാനില്ല.

എന്നാൽ പുതിയ ശൈലിയിൽ, പുതിയ പ്രതീകങ്ങളിൽ പുതിയൊരു ആവിഷ്കാരഭംഗിയോടെ ആദ്ധ്യാത്മികപ്രമേയങ്ങൾ വിശദീകരിക്കുന്ന, അത്യപൂർവ്വശോഭപരത്തുന്ന ഒരു ആത്മാന്വേഷകനെ നമുക്കു് പരിചയപ്പെടാം. അദ്ദേഹമാണ് ശ്രീമത് വിമലാനന്ദയോഗി തിരുവടികൾ.

ചുനക്കരസ്വാമികൾ എന്നുകൂടിഅറിയപ്പെടുന്ന ശ്രീമത് വിമലാനന്ദയോഗികളുടെ ആദ്ധ്യാത്മികാനുഭൂതികൾ ഉൾക്കൊള്ളുന്ന ഒട്ടേറെ കുറിപ്പുകളുടെഒരുസമാഹാരം'വിമലാനന്ദദർശന'മെന്ന പേരിൽ പ്രസിദ്ധപ്പെടുത്തിവരുന്നു. അതിന്റെ ഒന്നാം വാല്യത്തിന്റെ പ്രകാശനകർമ്മം ഈയാണ്ടു് തുലാമാസത്തിൽ നിർവ്വഹിച്ചു.

വളരെ പരിമിതമായ ഭാഷാജ്ഞാനവും ഗ്രന്ഥപരിചയവും മാത്രമേ സ്വാമിജിക്ക് കൈമുതലെന്നു് പറയാനുണ്ടായിരുന്നുള്ളു. എന്നാൽ ഉൽക്കടമായ ജ്ഞാനതൃഷ്ണയും നിരന്തരമായ ഈശ്വരചിന്തയും സാധനകളും ആത്മീയസത്യംകണ്ടെത്തുന്ന കാര്യത്തിൽ സ്വാമിജിക്കുണ്ടായിരുന്നു. സ്വാമിജി സത്യം കണ്ടെത്തിയെന്നുമാത്രം പറഞ്ഞാലാവില്ല, അവിടുന്നു ഒടുവിൽ സത്യമായിത്തീരുകയാണ് ചെയ്തതു്. അതിതീവ്രമായ തപശ്ചര്യകളുടെ ഇടവേളകളിൽ ബാഹ്യബോധം വീണ്ടുകിട്ടുന്ന അപൂർവ്വം സന്ദർഭങ്ങളിൽ സ്വാമിജിയുടെ മനോമണ്ഡലത്തിൽ പ്രതിഫലിച്ച പ്രകാശരശ്മികളാണ് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം.

ഭാരതീയ ഋഷികൾ പലരും ചിന്താപരമായിമാത്രം തൃപ്തിപ്പെടുന്നവരല്ല. അവർക്ക് സത്യം നേരിട്ടറിയണം; കണ്ടുതന്നെ ബോദ്ധ്യപ്പെടണം. ഭൗതികവസ്തുക്കൾ മാംസചക്ഷുസ്സുകൊണ്ടു് കാണുന്നതിനേക്കാൾ വ്യക്തമായി സൂക്ഷ്മചക്ഷുസ്സുകൊണ്ടു് അതിന്റെ പിന്നിലെ സത്യവസ്തു അവർ കണ്ടെത്തുന്നു. മുകളിൽ സൂചിപ്പിച്ചപോലെ സ്വാമിജി ആ സത്യംകണ്ടെത്തിയതുമാത്രമല്ല സ്വയം സത്യമായിത്തീരുകകൂടിചെയ്തു. ശിവശക്തിയോഗം സാധിച്ച് മൂർദ്ധാവ് പിളന്നു് മഹാസമാധിപ്രാപിക്കുകയായിരുന്നു അവിടുന്നു്.

വേദാന്തതത്വങ്ങൾ ഉരുവിടാനും വ്യാഖ്യാനിക്കാനും പലർക്കും കഴിഞ്ഞെന്നുവരും. എന്നാൽ ആവകതത്വരഹസ്യങ്ങൾ സ്വാംശീകരിക്കാനും, ജീവിതത്തിൽ പകർത്താനും അങ്ങനെ ലോകോപകാരമായി ജീവിക്കാനുമുള്ള സൗഭാഗ്യം അപൂർവ്വം പേർക്ക് മാത്രമേ ലഭിക്കുന്നുള്ളു.

സദാഅന്തർമുഖനായിരുന്ന സ്വാമിജി ബാഹ്യബോധം വീണ്ടെടുത്തിട്ടുള്ള സന്ദർഭങ്ങളിൽ എഴുതിയ മുൻ സൂചിപ്പിച്ച കുറിപ്പുകൾ അനുഭവരസം തുളുമ്പിനില്ക്കുന്നവയാണ്. ഈ കുറി

പ്പുകൾ ആദ്ധ്യാത്മികവിഷയത്തിൽ ഒരു വിജ്ഞാനകോശമെന്നു തന്നെ വിശേഷിപ്പിക്കാം. കർമ്മം, ഭക്തി, യോഗം, ജ്ഞാനം, ദൈ്വതം, വിശിഷ്ടാദൈ്വതം അദൈ്വതം, ബ്രഹ്മം, ബ്രഹ്മശക്തി, ആത്മാവ്, ഈശ്വരൻ, പ്രാണൻ, ജീവൻ, ശ്വാസം, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, പ്രാണായാമം, ഗുഹാവാസം, മൗനവ്രതം, വിഗ്രഹാരാധന, ഗുരുശിഷ്യബന്ധം, വ്യഷ്ടിസമഷ്ടികൾ, സൃഷ്ടി, സ്രഷ്ടാവ് എന്നു തുടങ്ങി ആത്മീയമായ വിവിധവിഷയങ്ങൾ പരാമർശിക്കുന്ന സ്വാമിജിയുടെ നിർവചനങ്ങൾ വിജ്ഞാനപ്രദങ്ങളുംപുതുമയുററതുമാണ്. ഒരുമതഗ്രന്ഥത്തേയുംഅവലംബിക്കാതെ സ്വാനുഭവങ്ങളുടെ വെളിച്ചത്തിൽ മാത്രം രേഖപ്പെടുത്തിയ പരാമർശങ്ങളാണിവയെന്നുള്ളതു് എത്രയും പ്രാധാന്യമർഹിക്കുന്നു

വിമലാനന്ദദർശനത്തെപ്പററി ആഗ്രന്ഥത്തിന്റെ അവതാരികയിൽ ശ്രീമത് മൃഡാനന്ദസ്വാമികൾ പറയുന്നു:–“ചുനക്കര ആശ്രമം നിർമ്മിച്ചശേഷം അവിടെ ഭൂമിക്കടിയിൽ നിർമ്മിച്ചിരിക്കുന്ന വായുസഞ്ചാരമില്ലാത്ത ഗുഹയിൽ നിരാഹാരനായി അദ്ദേഹം അനുഷ്ഠിച്ച തപശ്ചര്യയെപ്പററി അറിയുമ്പോൾ ഏവരും ആശ്ചര്യപ്പെട്ടുപോകും. ഇങ്ങനെയുള്ള തപശ്ചര്യകൾ അനുഷ്ഠിച്ചിട്ടുള്ള സിദ്ധപുരുഷന്മാരുടെ ചരിത്രം വളരെ വിരളമായേ കാണ്മാൻ സാധിക്കൂ. വേദാന്തവിഷയങ്ങളെപ്പററിയുള്ള അദ്ദേഹത്തിന്റെ ഉദ്ബോധനങ്ങൾ അസാധാരണവും വിജ്ഞാനപ്രദങ്ങളുമാകുന്നു- ആദ്ധ്യാത്മികവിഷയങ്ങളിലുണ്ടാകുന്ന പല സംശയങ്ങൾക്കും പരിഹാരം സ്വാമിജിസ്വാനുഭൂതിയുടെ വെളിച്ചത്തിൽനൽകുന്നു—ഈ ഗ്രന്ഥത്തിൽ കാണുന്ന ഉപദേശങ്ങൾ തന്റെ അനുഭൂതിയുടെ പശ്ചാത്തലത്തിൽ സ്വാമിജിതന്നെ എഴുതിയിട്ടുള്ള കുറിപ്പുകളാണെന്നുള്ളതു് പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു– ശ്രീ രാമകൃഷ്ണന്റെ വചനാമൃതംപോലെ സ്വന്തഅനുഭവത്തിന്റെ വെളിച്ചത്തിൽ മഹാപുരുഷന്മാർ നൽകുന്ന ഉപദേശങ്ങൾ ഏററവും ഹൃദയസ്പൃക്കുകളും സുവ്യക്തങ്ങളുമായിരിക്കും”

പ്രൊഫസർ ജി. ബാലകൃഷ്ണൻനായർ ഇപ്രകാരം എഴുതുന്നു:–“ ആത്മജിജ്ഞാസയിലേക്കു് കടക്കുന്ന ഒരാൾക്കു് ആരംഭദശയിൽ തന്നെ പലതരത്തിലും മാർഗ്ഗഭ്രംശം സംഭവിച്ചു പോകാവുന്ന ഈ വിഷയത്തിൽ സംശയലേശം പുരളാതെ പ്രകാശിക്കുന്ന ഒരു വഴിവിളക്കാണ്” “വിമലാനന്ദദർശനം.” സന്ദേഹബഹുലത നിറഞ്ഞ വിഷയങ്ങൾ, അവയെക്കുറിച്ചു് സന്ദേഹലേശമില്ലാത്ത പ്രതിപാദനം, കൊച്ചുകൊച്ചു വാക്യങ്ങൾ, സരളമായഭാഷ, ഓരോവാക്യത്തിലും അനുഭൂതിയുടെ ഉറപ്പ്, പഴയ ശാസ്ത്രസരണിയിൽ നിന്നും വ്യതിചലിക്കാത്ത വിജ്ഞാനം ഈ 'വിമലാനന്ദദർശനം' ആരുടെഹൃദയത്തേയും വിമലമാക്കി സത്യത്തോടു് അടുപ്പിക്കുമെന്നതിനു് സംശയമേഇല്ല– എല്ലാം കൊണ്ടും ഈ പ്രബന്ധ സമാഹാരം ആത്മജിജ്ഞാസുക്കൾക്കു് ഒരമൂല്യനിധിയാണ്.!”

സ്വാമിജി തൊണ്ണൂറ് വയസ്സുവരെ കേരളീയരുടെ ഇടയിൽ ഒരു ഏകാന്തപഥികനെപ്പോലെ സഞ്ചരിക്കുകയായിരുന്നു. ആശ്രമം—സാധന— സമാധി— കുറിപ്പുകൾ — ആത്മീയവിഷയങ്ങൾമുൻനിർത്തിലഘുവായ പ്രഭാഷണം— ഇതിൽ കവിഞ്ഞൊന്നും സ്വാമിജി ശ്രദ്ധിച്ചിരുന്നില്ല. തന്നെപ്പററി ഒട്ടുംതന്നെ ശ്രദ്ധിക്കാതിരുന്നുവെന്ന് പറയാം. 'ലോകോപകാരാർത്ഥം ജീവിക്കുക'– സ്വാമിജിയുടെ മന്ത്രമായിരുന്നു ഇതു്. ദേശാടനവും സ്വാമിജി കഴിയുന്നത്ര കുറച്ചിരുന്നു. ഒരുപക്ഷേ ഈ ദിവ്യജ്യോതിസ്സു് മററുള്ള ഉന്നതശ്രേണിയിലെ ആദ്ധ്യാത്മികപുരുഷന്മാരൊടൊപ്പം ശ്രദ്ധിക്കപ്പെടാതെ പോയെങ്കിൽ ഈ അന്തർമുഖത്വം മാത്രമാവാം കാരണം.

പുതിയൊരുശൈലിയിൽ പുതിയൊരവതരണഭംഗിയിൽ ലളിതവും പ്രസന്നവുമായ രീതിയിൽ ആദ്ധ്യാത്മികവിഷയങ്ങൾ - അതെത്ര ചിന്താജടിലമാണെങ്കിൽ പോലും 'വിമലാനന്ദദർശനം' ത്തിൽ നിന്നും അനായാസം ഗ്രഹിക്കാനാവും.





# മാനവ മഹത്വം



## ശ്രീമത് സ്വാമി പ്രേമാനന്ദ ഭാരതി

(മഠാധിപതി, സദാനന്ദാശ്രമം, കൊട്ടാരക്കര)

[22-2-82 ൽ മതപരിഷത് ഉൽഘാടനം ചെയ്തുകൊണ്ടു് ചെയ്ത പ്രസംഗത്തിൽനിന്നു്]

സദാനന്ദസ്വാമി തൃപ്പാദങ്ങൾ ഒരു നല്ലഭാഗം വഹിച്ചിരുന്ന ഈ സമ്മേളനത്തിൽ, സദാനന്ദസ്വാമി തൃപ്പാദങ്ങളാൽ സ്ഥാപിക്കപ്പെട്ട മഠത്തിലെ ഇപ്പോഴത്തെ മഠാധിപതി എന്ന നിലയ്ക്കു് പങ്കെടുക്കാൻ സാധിച്ചതിൽ എനിക്കു് നിസ്സീമമായ സന്തോഷമുണ്ടു്. ഈ സമ്മേളനത്തിൽ പങ്കുകൊള്ളുന്നതിനു് എനിക്കു് അവസരംതന്ന ഈ സമ്മേളനത്തിന്റെഭാരവാഹികളോടു് എന്റെ അകൈതവമായ നന്ദിപ്രകടിപ്പിച്ചുകൊള്ളുന്നു.

മനുഷ്യസമൂഹത്തിന്റെ ചരിത്രത്തിൽ പ്രധാനമായ ഒരു കാലഘട്ടത്തെ തരണം ചെയ്തുകൊണ്ടാണു് നാം ഇപ്പോൾ കഴിയുന്നതു്. അനേക ശതാബ്ദങ്ങളോ അനേക സഹസ്രാബ്ദങ്ങളോ ആയി അനേക വിധങ്ങളായ ത്യാഗങ്ങൾ സഹിച്ചു് സൃഷ്ടിച്ചു പോഷിപ്പിച്ചെടുത്തിട്ടുള്ള ഒരു സംസ്കാരത്തിന്റെ സൂക്ഷിപ്പു് നമ്മളിൽ നിക്ഷിപ്തമാണു്. ഈ സംസ്കാരം നീണ്ടുനിൽക്കുമോ എന്ന ഭയം തോന്നിക്കുന്ന രീതിയിലാണു് ഇന്നത്തെ അന്തരീക്ഷം സ്ഥിതിചെയ്യുന്നതു്.

അണുബോംബിന്റെ നിർമ്മാണത്തിൽ ഒരു പ്രധാന പങ്കു് ഐൻസ്റ്റൈനും അദ്ദേഹത്തിന്റെ ഗവേഷണങ്ങളും വഹിച്ചിരുന്നു. അദ്ദേഹത്തോടു് മൂന്നാം ലോകമഹായുദ്ധത്തെപ്പററ ചോദിച്ചപ്പോൾ, മൂന്നാം മഹായുദ്ധത്തെപ്പററി പല്ലതായൊന്നും പറയാൻ സാദ്ധ്യമല്ലെന്നും എന്നാൽ നാലാം യുദ്ധം വെറും വില്ലും അമ്പും കൊണ്ടുമാത്രമായിരിക്കുമെന്നും അദ്ദേഹം പ്രവചിക്കുകയുണ്ടായി. ഇതിന്റെ അർത്ഥം, മൂന്നാംലോകമഹായുദ്ധം ഉണ്ടാകുകയാണെങ്കിൽ അതോടുകൂടി നാം ഇന്നു കാണുന്ന സംസ്കാരമെല്ലാം നശിച്ചിരിക്കുമെന്നാണു് എന്നു വ്യക്തമാണു്. നാമൊന്നും ഗവേഷണപടുക്കളല്ലെങ്കിലും ഐൻസ്റ്റൈൻ പറഞ്ഞതിന്റെ ഗൗരവം അനുമാനിക്കുന്നതിനു വിഷമമില്ല. 1945-ൽ ജപ്പാനിലെ രണ്ടു പട്ടണങ്ങൾ ദഹിപ്പിച്ചതു് രണ്ടുബോംബുകൾ മാത്രമാണു്. അന്നു് ഉപയോഗിച്ചതിൽ കൂടുതൽ ശക്തിയുള്ള 50000 ൽ കൂടുതൽ അണുബോംബുകൾ ഇന്നു വൻ ശക്തികൾ തയ്യാറാക്കി സൂക്ഷിച്ചിട്ടുണ്ടു് എന്നു മാത്രമല്ല ദിവസം 100 കോടിരൂപ കൂടി അണുബോംബു നിർമ്മാണത്തിനു് വിനിയോഗിച്ചു വരികയാണു ചെയ്യുന്നതു്. ഇപ്പോൾ നിർമ്മിച്ചു സൂക്ഷിച്ചിട്ടുള്ള അണുബോംബുകൾ അനേകം പ്രാവശ്യം മനുഷ്യസമൂഹത്തെ മുഴവൻ നശിപ്പിക്കുന്നതിനു പര്യാപ്തമാണു്. ഈ പരിതസ്ഥിതിയിൽ ഞാൻ ഉത്ഘാടനം ചെയ്യുവാൻ പോകുന്ന ഈ സമ്മേളനത്തിനും ചില കർത്തവ്യങ്ങൾ ഉണ്ടു്.

ശരീരത്തിന്റെ ഓരോ ചതുരശ്രഇഞ്ചു സ്ഥലത്തും 14 പൗണ്ടു് അന്തരീക്ഷമർദ്ദം താങ്ങികൊണ്ടാണു് നാം സദാസമയവും കഴിയുന്നതു് എന്നു് സയൻസ് നമ്മെ പഠിപ്പിക്കുന്നു. എന്നാൽ ഈ മർദ്ദം നമുക്കു് തോന്നിക്കുന്നില്ല അതു് നാം ഈ മർദ്ദം താങ്ങിശീലിച്ചതുകൊണ്ടാണു്. അതേ രീതിയിൽ 200 വർഷക്കാലത്തോളം അടിമകളായി ജീവിച്ചിരുന്നതിനാൽ സ്വതന്ത്രമായി ചിന്തിക്കാനും ധൈര്യമായി പ്രവർത്തിക്കാനുമുള്ള കഴിവുകൾ നമുക്കു് സ്വൽപ്പം കുറവാണു്. എങ്കിലുംപരിതസ്ഥിതികളുടെസമ്മർദ്ദത്തിൽ നിന്നു് നാം ധൈര്യവും സാമർത്ഥ്യവും സ്വീകരിക്കേണ്ടതാണു്. 1942 ൽ ഭാരതം അന്നത്തെവൻ ശക്തികളിൽ ഒന്നായിരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്തോടു് "ഇൻഡ്യവിടുക" (Quit India) എന്നു് ദൃഢമായി പറയുകയുണ്ടായി അതേ ദൃഢതയോടുകൂടി ഈ മഹാസമ്മേളനം ഭാരതം ഉൾപ്പെടെ എല്ലാ രാജ്യങ്ങളോടും അവരവരുടെ സൈന്യങ്ങളെ—കരസൈന്യം, നാവികസൈന്യം, വ്യോമസൈന്യം എന്നിവകളെ —ഒരു സാർവ്വലൗകിക സംഘടനയെ ഏൽപ്പിക്കണമെന്നു് പറയുകയെന്നതു് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ആവശ്യമാണു്. ഈ സാർവ്വലൗകിക സംഘടനയെ

ഏൽപ്പിക്കണമെന്നു് പറയുക യെന്നതു് ഒഴിച്ചു കൂടാൻ പാടില്ലാത്ത ഒരു ആവശ്യമാണ്. ഈ സാർവ്വലൗകികസംഘടന ഓരോ രാജ്യത്തിനും ആവശ്യമുള്ള പോലീസ് സേനകളെ അതതു രാജ്യത്തിന് നൽകുക എന്ന മാത്രം വ്യവസ്ഥ ചെയ്തിരുന്നാൽ മതിയാകുന്നതാണ്.

ഇപ്രകാരം പറയുന്നതിനു് നമുക്കു് എന്ത വകാശമുണ്ടു് എന്നൊരു ചോദ്യമുണ്ടാകാം ഒരു കപ്പലിനു തീപിടിച്ചാൽ ആ തീ കെടുത്തണമെന്നു് അഭിപ്രായം പറയുന്നതിനു് ആ കപ്പലിൽ സഞ്ചരിക്കുന്ന ഏതു വ്യക്തിക്കും അവകാശമുണ്ട്. അതേ രീതിയിൽ, ഭൂമിയാകുന്ന കപ്പലിൽ സഞ്ചരിക്കുന്ന നമുക്കു് എല്ലാവക്കും ഭൂമിയെ ഭസ്മമാക്കുന്ന പ്രവർത്തനങ്ങളിൽ നിന്നു് വിരമിക്കണമെന്നു പറയുന്നതിനു് അവകാശമുണ്ടു്. കൂടാതെ ഈ മതസമ്മേളനത്തിനു് മതകാര്യങ്ങളല്ലാതെ ഇപ്രകാരമുള്ള ഭൗതിക കാര്യങ്ങൾ കൈകാര്യം ചെയ്യാമോ എന്നു് സംശയമുണ്ടായേക്കാം.

"ലോക സംഗ്രഹമേ വാപി
സംപശ്യൻ കർത്തു മർഹസി" എന്നു്

ഗീത ഉദ്ബോധിപ്പിക്കുന്നുണ്ടു്. ലോകസംരക്ഷണപരമായ പ്രവർത്തനം മതസമ്മേളനത്തിനു കൈകാര്യം ചെയ്യാവുന്നതാണ്.

ധാർമ്മികമായ അധഃപതനമാണ് ഭാരതത്തിന്റെ ഇന്നത്തെ ഏററവും വലിയ ശത്രു. ഭാരതത്തിനു സംഭവിച്ചു കൊണ്ടിരിക്കുന്ന ഈ ധാർമ്മികാധഃപതനത്തെപ്പററിയും അതിന്റെ പരിഹാരമാർഗ്ഗങ്ങളെപ്പററിയും 1964 ൽ ഞാൻ ഒരു പ്രസ്താവന പരസ്യപ്പെടുത്തിയിരുന്നു. ഈ പ്രസ്താവനയിലെ തത്വങ്ങളെ പ്രശംസിച്ചു് 1964 ഫെബ്രുവരി 16ാം തീയതി മലയാള മനോരമ മുഖപ്രസംഗം പോലും എഴുതുകയുണ്ടായി. എന്റെ പ്രബോധനം നൂറു ശതമാനം ശരിയാണെന്നു് ആരും സമ്മതിക്കുമെന്നു് അവർ എഴുതി. നീതിന്യായം, പോലീസ്, എക്സൈസ് വനം. വിദ്യാഭ്യാസം എന്നിങ്ങനെ സക്കാരിനു് പല ഡിപ്പാർട്ടുമെൻറുകൾ ഉള്ളതുപോലെ ഒരു ധാർമ്മികവകുപ്പു് സംഘടിപ്പിക്കണമെന്നും അതിന്റെ നടത്തിപ്പിലേക്കു് മുതലെടുപ്പിന്റെ പത്തിൽ ഒരു അംശം മാററി വയ്ക്കണമെന്നും ആയിരുന്നു ഞാൻ അഭിപ്രായപ്പെട്ടിരുന്നതു്. ഇപ്രകാരം ഒരു വകുപ്പു് ഏർപ്പെടുത്തുന്ന പക്ഷം നീതിന്യായം പോലീസ് വിദ്യാഭ്യാസം മുതലായ വകുപ്പുകളിൽ ചെലവാകുന്ന സംഖ്യ വളരെ കുറയ്ക്കാൻ കഴിയുമെന്നും ഞാൻ അന്നു പ്രസ്താവിച്ചിരുന്നു. ആ പ്രസ്താവനയ്ക്കുശേഷം 18 കൊല്ലം കഴിഞ്ഞു. ഇന്നാണെങ്കിൽ അന്നത്തെ 10 ശതമാനത്തിനു പകരം 20 ശതമാനം ചെലവു ചെയ്തെങ്കിൽ മാത്രമേ ഫലം സിദ്ധിക്കയുള്ളൂ.

ആനയെകൊണ്ടു് കരിയിലപെറുക്കിച്ചാൽ മുതലാകയില്ല. കഷ്ടനഷ്ടങ്ങളിലേ കലാശിക്കയുള്ളൂ ശാസ്ത്രം അനുസരിച്ചു് സൃഷ്ടിയിൽ ജീവജാലങ്ങൾ 84 ലക്ഷം വർഗ്ഗങ്ങൾ അഥവാ വകഭേദങ്ങൾ ഉണ്ടു്. ഇവയിൽ ഒരു വർഗ്ഗം മാത്രമാണു് മനുഷ്യൻ. എന്നാൽ മനുഷ്യനു മാത്രമേ ഈശ്വരനെ അറിയാൻ ശ്രമിക്കുന്നതിനോ ഉണ്ടോ ഇല്ലയോ എന്നു് അന്വേഷിക്കുന്നതിനോ ഉള്ള ബുദ്ധിശക്തിയും കഴിവും ഉള്ളൂ. ഈ ബുദ്ധി ശക്തിയും കഴിവും ഈശ്വര സാക്ഷാത്ക്കാരത്തിനു ഉപയോഗിക്കാതെ നാമും പക്ഷിമൃഗാദികളെപ്പോലെ ആഹാരവിഹാരാദികളിൽ തൃപ്തിപ്പെട്ടു് രാഗദ്വേഷാദികളുടെ തീജ്വാലയിൽ ദഹിച്ചുകഴിയുന്നതു് തീരെ അപര്യാപ്തമാണ്.

മനുഷ്യമനസ്സിനു് എന്തു ലഭിച്ചാലും തൃപ്തി ഉണ്ടാകുന്നില്ല. നെയ്യ് ഒഴിക്കുന്തോറും അഗ്നി വർദ്ധിച്ചു വരുന്നതുപോലെ ആണ് അതു്. മനസ്സിനെ വിവേകം കൊണ്ടുവേണം തൃപ്തിപ്പെടുത്തേണ്ടതു്. സൃഷ്ടിസ്ഥിതി സംഹാര കാരണഭൂതമായി, കാലദേശങ്ങൾക്കു് അതീതമായി, ഇന്ദ്രിയങ്ങൾക്കും മനസ്സിനും ബുദ്ധിക്കും അതീതമായി, അണുവിൽവച്ചു് അണുവും മഹത്തിൽവച്ചു് മഹത്തും ആയി സച്ചിദാനന്ദസ്വരൂപമായിരിക്കുന്ന ആ ചൈതന്യത്തെ സാക്ഷാത്കരിക്കാൻ ശ്രമിക്കുക എന്നതായിരിക്കണം മനുഷ്യജന്മം കൊണ്ടു് സാധിക്കാനുള്ളതു്.

"അനിത്യംചാഽസുഖം ലോകം
ഇമംപ്രാപ്യ ഭജസ്വമാം" എന്നു ഗീത

പറയുന്നു. അനിത്യമായും അസുഖപ്രദമായും ഇരിക്കുന്ന ഈ ലോകത്തിൽ ജന്മമെടുത്താൽ ഈശ്വരസാക്ഷാത്ക്കാരമായിരിക്കണം ലക്ഷ്യം.

'ആസുപ്തേ, അമൃതേ കാലം
നയേത് വേദാന്ത ചിന്തയാ" എന്നു

ശാസ്ത്രം. ഉണന്നാൽഉറങ്ങുന്നതുവരെയും,ജനിച്ചാൽ മരിക്കുന്നതുവരെയും വേദാന്തചിന്തയിൽ കഴിയ ണമെന്നാണ് ഈ ഉത്ബോധനം. അമ്മ അടുക്കളയിൽ ജോലി ചെയ്യുമ്പോഴും തൊട്ടിലിൽ കിടക്കുന്ന കുഞ്ഞിനെപ്പററി സദാ വിചാരിച്ചു കൊണ്ടിരിക്കുന്നതുപോലെ ഇന്ദ്രിയങ്ങൾ കൊണ്ട് പ്രവൃത്തികൾ ചെയ്യുന്നുവെങ്കിലും മനസ് എപ്പോഴും ഈശ്വരചിന്തയിൽ ഉറച്ചിരിക്കണം.

"യത് കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസിയത്
യത് തപസ്യസി കൗന്തേയ
തത് കുരുഷ്വ മദർപ്പണം" — ഗീത

അല്ലയോ അജ്ജുനാ! നീ എന്തുചെയ്താലും, എന്തു ദാനം ചെയ്താലും എന്തു തപസ്സുചെയ്താലും അതെല്ലാം എനിക്ക് അപ്പണമായി ചെയ്യുക.

വിശ്വരൂപദർശനത്തിനുശേഷം അർജ്ജുനൻ ഭവാനോടു പറയുന്നു.

"സഖേതി മത്വാ, പ്രസഭം യദുക്തം
ഹേകൃഷ്ണ! ഹേയാദവ! ഹേസഖേതി
അജാനതാമഹിമാനം തവേദം
മയാ പ്രമാദാത് പ്രണയേന വാപി
യച്ചാവഹാസാർത്ഥമസത് കൃതോസി
വിഹാര ശയ്യാസന ഭോജനേഷു
ഏകോഥ വാപ്യച്യുത തത്സമക്ഷം
തത് ക്ഷാമയേ ത്വാ മഹമപ്രമേയം"

അല്ലയോ അച്യുതാ! അങ്ങയുടെ മഹത്വത്തെയും ഈ വിശ്വരൂപത്തെയും അറിയാത്ത എന്നാൽ അജ്ഞാനം കൊണ്ടോ സ്നേഹം കൊണ്ടോ സ്നേഹിതനെന്നു വിചാരിച്ച് ഹേ! കൃഷ്ണാ, യാദവാ, സ്നേഹിതാ എന്നിങ്ങനെ അലക്ഷ്യമായി എന്തെല്ലാം പറയപ്പെട്ടുവോ, കളിക്കുമ്പോഴും ഇരിക്കുമ്പോഴും കിടക്കുമ്പോഴും ഭക്ഷിക്കുമ്പോഴും തനിയെ ഇരിക്കുമ്പോഴും പലരുമുകൂടി ഇരിക്കുമ്പോഴും പരിഹാസ്യാത്മമായി എന്തെല്ലാം വിധത്തിൽ അങ്ങ് അപഹസിക്കപ്പെട്ടിട്ടുണ്ടോ അവയെല്ലാം അചിന്ത്യപ്രഭാവത്തോടുകൂടിയ അങ്ങ് ക്ഷമിക്കുന്നതിനു ഞാൻ പ്രാത്ഥിക്കുന്നു.

ഇതുപോലെ മനുഷ്യസമൂഹം അൽപ്പത്വം കൊണ്ടും അവിവേകം കൊണ്ടും ചെയ്തിരിക്കുന്ന തെററുകളെ എല്ലാം ക്ഷമിച്ച്, മാനവരാശിയെ ഈശ്വരസാക്ഷാത്കാരത്തിനു് അനുഗ്രഹിക്കണമെന്നു് ജഗദീശ്വരനോടു പ്രാത്ഥിച്ചു കൊണ്ട് ഈ മതമഹാസമ്മേളനം ഞാൻ ഉത്ഘാടനം ചെയ്തു കൊള്ളുന്നു.

ഓം ശാന്തിഃ! ശാന്തിഃ! ശാന്തിഃ!



# ★ ഹിന്ദുമത സമ്മേളന സ്മരണകൾ ★

## (എം. കെ. കേശവൻ അയിരൂർ)

സ്കൂളിൽപഠിക്കുന്ന കാലത്ത് മാരാമൺ കൺവെൻഷനുപോയിട്ടുവരുന്ന ക്രിസ്ത്യൻ കുട്ടികൾക്ക്, അതിനെപ്പററി സ്തുതിപാടുകയാണ് പിന്നെ കുറേദിവസത്തെ ജോലി. അപ്പോൾ ഞങ്ങൾ ഹിന്ദുകുട്ടികൾ, അതിനുബദലായി അയിരൂർ ഹിന്ദുമതസമ്മേളനത്തെപ്പററി വർണ്ണിച്ച് ഒരുവിധം അഭിമാനസംരക്ഷണം ചെയ്യുപോന്നു. അങ്ങനെയൊന്ന് ഇല്ലായിരുന്നെങ്കിൽ അക്കൂട്ടരുടെ മുൻപിൽ ഞങ്ങൾ തലതാഴ്ത്തേണ്ടി വരുമായിരുന്നു. അതോർക്കുമ്പോൾ, അയിരൂർ ഹിന്ദുമതസമ്മേളനത്തിനു നാന്ദികുറിച്ച നേതാക്കന്മാരെയും അവർക്കു മാർഗ്ഗദർശനം നല്കിയ സന്യാസി ശ്രേഷ്ഠന്മാരെയും കൃതജ്ഞതനിറഞ്ഞ ഹൃദയത്തോടുകൂടിയല്ലാതെ സ്മരിക്കാൻ സാദ്ധ്യമല്ല.

1085-ൽ രജിസ്ടർ ചെയ്ത അയിരൂർ നായർ സമാജത്തിന്റെ പ്രസിഡൻറ് തോട്ടാവള്ളിൽ നാരായണനാശാൻ, വൈസ്പ്രസിഡന്റ് പുല്ലുവിഴരാമപ്പണിക്കർ, സെക്രട്ടറി മണ്ണൂർത്താഴത്തേതിൽ നീലകണ്ഠപിള്ള വൈദ്യൻ മുതലായ മഹാശയന്മാരുടെ ഉത്സാഹത്തിലാണ് മതപ്രസംഗം ഇവിടെ ആരംഭിച്ചതു്.

അക്കാലത്തൊന്നും ഹിന്ദുക്കൾമതസമ്മേളനം നടത്തുന്ന പതിവില്ലായിരുന്നു. ഇപ്പോൾ പല സ്ഥലങ്ങളിലും കാണുന്ന ഹിന്ദുമത കൺവെൻഷനുകൾ നടപ്പായതും പരക്കെ ക്ഷേത്രോത്സവ പരിപാടിയിൽ മതപ്രസംഗം ഉൾപ്പെട്ടുത്തിയതുമൊക്കെ പിന്നെ എത്രയോ സംവത്സരങ്ങൾക്കു ശേഷമാണ്. ചുരുക്കത്തിൽ കേരളത്തിൽ ഹിന്ദുമതസമ്മേളനത്തിനു മാതൃക കാട്ടിയതു് അയിരൂർ മതകൺവെൻഷനാണെന്നു പറഞ്ഞാൽ അതിൽ തെററുണ്ടെന്നു തോന്നുന്നില്ല.

1088-ൽ ചെറുകോല്പുഴ മണൽപ്പുറത്തു് ഹൈന്ദവ മതസമ്മേളനം സമാരംഭിച്ചതു് കൊട്ടാരക്കര സദാനന്ദപുരം ആശ്രമത്തിന്റെ അധിപതിയായിരുന്ന സദാനന്ദസ്വാമിതിരുവടികളാണ്. അതിനു് ഒന്നു രണ്ടു വർഷം മുൻപുമുതൽ അദ്ദേഹത്തിന്റെ ശിഷ്യനായ മഹാപ്രസാദസ്വാമികൾ ഇവിടെ വന്നു് മതപ്രസംഗം നടത്തിയിരുന്നു. 1088- മുതൽ 1094-വരെ വാഴൂർ ആശ്രമാധിപതി തീർത്ഥപാദപരമഹംസസ്വാമികളും ഈ മതസമ്മേളനത്തിൽ സജീവമായി പങ്കെടുത്തിരുന്നു. ഈ മൂന്നു സന്യാസി വരേണ്യന്മാരുടെ സംഗമം ത്രിവേണിസംഗമം പോലെ ഈ നാടിനെ പരിപാവനമാക്കിത്തീർത്തു.

ഇവർ വരുമ്പോൾ തോട്ടാവള്ളിലായിരുന്നു താമസം. അവിടെ നിന്നു് മുത്തുക്കുടകൾ ചൂടിച്ച് കീർത്തനാലാപത്തോടെ ഘോഷയാത്രയായി പൗരമുഖ്യർ അകമ്പടി സേവിച്ചു് യോഗസ്ഥലത്തേയ്ക്കു് ഇവരെ ആനയിച്ചിരുന്ന കാഴ്ച അതേപടി ഇപ്പോഴും മനോമുകുരത്തിൽ തെളിഞ്ഞുനില്ക്കുന്നു.

സദാനന്ദ സ്വാമികളും മഹാപ്രസാദ സ്വാമികളും മേശപ്പുറത്തു് ചമ്രംപടിഞ്ഞിരുന്നാണ് പ്രസംഗിച്ചിരുന്നതു്. രണ്ടുപേരും മഹാപണ്ഡിതന്മാർ. ഗഹനമായ മതതത്വങ്ങളാണ് വിഷയം എത്ര നേരവും ഒരേ ഇരിപ്പിലിരുന്നു് ഉച്ചത്തിൽ പ്രസംഗിക്കുവാൻ അവക്ക് ഒരു പ്രയാസവും ഇല്ലായിരുന്നു. രാത്രി 10 മണിക്കു തുടങ്ങുന്ന പ്രസംഗം ചിലപ്പോൾ വെളുപ്പിനു് 5 മണിവരെ നീണ്ടുനില്ക്കും. ഉച്ചഭാഷണിയില്ല. സദസ്യർ ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരിക്കും. അതിനുള്ള പ്രധാനകാരണം പ്രസംഗത്തിന്റെ ആകർഷകത്വം തന്നെ. കൂടാതെ അന്നത്തെ ആളുകൾ ഇന്നത്തെ ആളുകളെ അപേക്ഷിച്ച് മത താല്പര്യവും ഈശ്വര വിശ്വാസവും പൊതുവേ മര്യാദയും അച്ചടക്കവും കൂടുതലുള്ളവരായിരുവെന്നതും ഒരു കാരണമായിരുന്നു.

തീർത്ഥപാദപരമഹംസർ അഗാധപണ്ഡിതനായിരുന്നു. എങ്കിലും സാമൂഹികവും സാമുദായികവുമായ വിഷയങ്ങൾകൂടി കലർത്തി ഉദ്ബോധകജനകമായ രീതിയിലായിരുന്നു. അദ്ദേ

ഹത്തിൻെറ പ്രസംഗം. മഹാപ്രസാദസ്വാമികൾ കൂടാതെ, സദാനന്ദസ്വാമികളുടെ മററു ശിഷ്യന്മാരായ ദയാനന്ദസ്വാമികളും ചിദാനന്ദസ്വാമികളും ഇവിടുത്തെ പതിവുപ്രസംഗകരായിരുന്നു.

സദാനന്ദാശ്രമത്തിൽ നിന്നു് പ്രസിദ്ധീകരിച്ചിരുന്ന 'നിത്യകർമ്മചന്ദ്രിക' 'വിഗ്രഹാരാധന' മുതലായ പുസ്തകങ്ങൾ സ്വാമിമാർ കൊണ്ടുവന്നിരുന്നു. ശ്രുതിസ്മൃതികളനുസരിച്ചുള്ള പ്രധാനാചാരങ്ങളെ ക്രോഡീകരിച്ചിട്ടുള്ള ഒരു പുസ്തകമാണു് പോക്കററു ബുക്ക വലിപ്പത്തിലുള്ള 'നിത്യകർമ്മചന്ദ്രിക.'

അവിടെനിന്നു പ്രസിദ്ധപ്പെടുത്തിയ ഒരു മാസികയാണ് സദാനന്ദവിലാസം.

സദാശയന്മാർക്കമതാദരസ്സുരാ —
ച്ചിദാത്മബോധം ബഹുധാ വളർത്തിടും
സദാവിപശ്ചിത് സമുദായസമ്മദ —
പ്രദാ സദാനന്ദവിലാസമാസികാ.

എന്ന കേരളവർമ്മവലിയകോയിത്തമ്പുരാൻെറ മംഗളശ്ലോകം മുഖമുദ്രയായി അണിഞ്ഞായിരുന്നു അതിൻെറ പുറപ്പാടു്. അതു മുടങ്ങിയ ശേഷം തുടങ്ങിയതാണു് 'കേരളധർമ്മം' മാസിക. വേദോപനിഷത്തുകളെയും മററു ധർമ്മശാസ്ത്രഗ്രന്ഥങ്ങളെയും വിശദീകരിക്കുന്ന ലേഖനങ്ങളാണു് രണ്ടു മാസികയിലും പ്രധാനമായുണ്ടായിരുന്നതു്. 'ഈശാവാസ്യോപനിഷത്തു്' ആദ്യമായി ഈ ലേഖകൻ കാണുന്നതു് 'സദാനന്ദവിലാസം' മാസികയിലാണു്. ബ്രാഹ്മണർ തങ്ങളുടെ കുത്തകയാക്കി വച്ചിരുന്ന വേദോപനിഷത്തുകളും മററും സാധാരണക്കാരുടെ ഇടയിൽ പ്രചരിപ്പിക്കാൻ ലേഖനങ്ങളും പ്രസംഗങ്ങളും വഴി അനവരതം പരിശ്രമിച്ച സദാനന്ദസ്വാമികളുടെയും ശിഷ്യന്മാരുടെയും ഹൃദയവിശാലതയെ എത്ര വാഴ്ത്തിയാലും മതിയാവുകയില്ല.

സന്യാസിമാരല്ലാതെയും പല പ്രസിദ്ധ വാഗ്മികളും ഇവിടെ വന്നു പ്രസംഗിച്ചിട്ടുണ്ടു്. പാലിയത്തു് ചെറിയകുഞ്ഞുണ്ണിയച്ചൻ, ടി. പി വേലുക്കുട്ടിമേനവൻ, സരസകവി മൂലൂർ. എസ് പത്മനാഭപ്പണിക്കർ തുടങ്ങിയവർ അക്കൂട്ടത്തിൽപ്പെടും. കവിതകൾ മനോഹരമായി ഉദ്ധരിച്ചുള്ള മേനവൻെറയും മൂലൂരിൻെറയും പ്രസംഗങ്ങൾ വിശേഷിച്ചും ഹൃദ്യങ്ങളായിരുന്നു.

ഈ കാലയളവിലാണെന്നു തോന്നുന്നു ഗോപാലഗിരി എന്നൊരു സന്യാസി പ്രസംഗകനായി വന്നിട്ടുണ്ടു്. മഞ്ഞ വസ്ത്രധാരിയായ അദ്ദേഹം ഏതാശ്രമത്തിലേതാണെന്നൊന്നും ഇപ്പോൾ ഓർക്കുന്നില്ല. അദ്ദേഹം വരുന്ന അവസരങ്ങളിൽ പ്രാർത്ഥനകളും കീർത്തനങ്ങളും അടങ്ങിയ ചില ചെറിയ പുസ്തകങ്ങൾ കൊണ്ടുവരുമായിരുന്നു നിത്യപാരായണത്തിനു് ഉതകുന്ന ആ പുസ്തകങ്ങൾ ഈ പ്രദേശത്തെ ഒട്ടെല്ലാഗൃഹങ്ങളിലും എത്തിച്ചേർന്നിരുന്നു.

അന്നു ബസ്സില്ല. റോഡുകൾ പോയിട്ടു് കാൽനടയായി സഞ്ചരിക്കാൻ പററിയ വഴികൾ പോലുമില്ല. ചെറുകോല്പുഴ യാത്രയ്ക്കു്, കിഴക്കുള്ളവർക്കു് അയ്യാട്ടുതോട്ടം, പടിഞ്ഞാറുള്ളവർക്കു് പന്ത്രാടിത്തോട്ടം ഓരോ വൈതരണി. അവിടങ്ങളിലെ തടിപ്പാലം കടക്കുകയെന്നതു് ഒരു തരം ഞാണിന്മേൽകളിപോലെ പണിയുള്ളവേല ടോർച്ചുലൈററില്ല വെട്ടം വേണമെങ്കിൽ ചൂട്ടുകത്തിച്ചു പിടിക്കണം. ഇപ്രകാരമുള്ള പരിതഃസ്ഥിതിയിൽ ദുർഘടംപിടിച്ച വഴികൾ താണ്ടി രാത്രിയിലും ചെറുകോൽപ്പുഴ മണൽപ്പുറത്തു പത്തുപന്തീരായിരം ആളുകൾ മത പ്രസംഗം കേൾക്കാൻ കൂടിയിരുന്നു എന്നു കേട്ടാൽ ആരാണു് അത്ഭുതപ്പെടാത്തതു് ?

1094–ാ മാണ്ടു മുതൽ തീർത്ഥപാദപരമഹംസർ വരാതെയായി. 1099–ൽ സദാനന്ദസ്വാമികൾ സമാധിയടഞ്ഞു. സമ്മേളന നടത്തിപ്പിൻെറ നട്ടെല്ലായിരുന്ന മണ്ണൂർത്താഴത്തേതിൽ നീലകണ്ഠപ്പിള്ളവൈദ്യൻെറ മരണവും 99–ൽ ആയിരുന്നു. ആ കൊല്ലത്തോടെ ആയാണ്ടു മുതൽ മത സമ്മേളന പ്രവർത്തനം തളർന്നു.

അതിനുശേഷം ആറന്മുള മണൽപ്പുറത്തു് ആനാട്ടുകാരുടെ നേതൃത്വത്തിൽ ഒരു മതസമ്മേളനം ആരംഭിച്ചു. 99–ലെ വെള്ളപ്പൊക്കത്തിനു് ആററിൽക്കൂടി ഒഴുകിച്ചെന്ന ചെറുകോല്പുഴ ഹിന്ദുസമ്മേളനത്തെ ആറന്മുളക്കാർ പിടിച്ചുകെട്ടിച്ചു വെന്നു് ചിലർ തമാശയായി അന്നു പറയാറുണ്ടായിരുന്നു. ആറന്മുളയിലെ സമ്മേളനം അധിക കാലം നീണ്ടു നിന്നില്ല. നടന്നിടത്തോളം ഭംഗിയായിത്തന്നെ നടന്നു. വാഗ്ഭടാനന്ദഗുരു, സ്വാമി ആര്യഭടൻ മുത

ലായവരുടെ പ്രസംഗം ഞാൻ ആദ്യമായി കേട്ടതു് അവിടെ വെച്ചാണ്.

ചെറുകോല്പുഴ സമ്മേളനം പിന്നെ തുടങ്ങിയതു് ഏതാണ്ടു് 112–ാ മാണ്ടോടു് അടുത്താണെന്നു തോന്നുന്നു. അന്നത്തെ ചില പ്രഭാഷകന്മാരെ ഓർക്കുന്നുണ്ടു്. ഒരാൾ സ്വാമിനാരായണൻ. കാഴ്ചയിൽ ഒരു കട്ടിയാന. നിറം കറുപ്പല്ലെന്നുമാത്രം അദ്ദേഹത്തിന്റെ പ്രസംഗം പമ്പയുടെ ഇരുകരകളിലും സിംഹഗർജ്ജനം പോലെ മാറ്റൊലിക്കൊണ്ടിരുന്നു. വേറൊരാൾ കൊല്ലം പെരുനാട്ടുകാരൻ പി. കെ. നാരായണനുണ്ണിത്താൻ അന്ധവിശ്വാസമെന്നു തോന്നാവുന്ന പല ആചാരങ്ങളുടെയും യുക്തിയുക്തതയും അർത്ഥവും ആധുനിക ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചു് വിലയിരുത്തുന്ന വയായിരുന്നു അദ്ദേഹത്തിന്റെ ഉജ്ജ്വല പ്രസംഗങ്ങൾ. അഴകാനന്ദൻ പണ്ഡിതനും വാഗ്മിയും ആത്മാർത്ഥതയുള്ള സാമൂഹ്യ പ്രവർത്തകനും ആയിരുന്നു. ചിറേടത്തു ശ്രീ ശങ്കുപ്പിള്ളയോടൊത്തു് വൈക്കം സത്യാഗ്രഹത്തിൽ പങ്കു കൊണ്ടിട്ടുണ്ടു്. ഇദ്ദേഹം ചെറുകോൽപുഴ മണൽപ്പുറത്തു ഹൃദയസ്പർശകമായ അനേകം പ്രസംഗങ്ങൾ ചെയ്തിട്ടുണ്ടു്. ആർ. സി. ദാസും ഈ കാലഘട്ടത്തിലെ ഒരു പ്രശസ്ത പ്രഭാഷകനായിരുന്നു. ഒരു വർഷം അദ്ദേഹം യേശുക്രിസ്തുവിനെപ്പററി ഒന്നിലധികം ദിവസങ്ങൾ നീണ്ടുനിന്ന ഒരു പ്രസംഗ പരമ്പരനടത്തി. ബാല്യകാലം കഴിഞ്ഞ് സുദീർഘമായ ഒരു കാലയളവ് യേശുക്രിസ്തു എവിടെ യായിരുന്നു വെന്നു് അറിഞ്ഞു കൂടാ എന്നു ചരിത്രകാരന്മാർ പറയുന്നുണ്ടല്ലോ. എന്നാൽ അത്രയും കാലം അദ്ദേഹം ഉത്തര ഭാരതത്തിലായിരുന്നുവെന്നും ബുദ്ധമതവും സനാതന ധർമ്മവും പഠിച്ചാണ് അദ്ദേഹം ജ്ഞാനിയായിത്തീർന്നതെന്നും ചരിത്രത്തെളിവുകളുടെ പിൻ ബലത്തോടെ സമർത്ഥിച്ചും, ഈ വാദമുഖത്തെ ഖണ്ഡിക്കാൻ ക്രിസ്തുമത പണ്ഡിതന്മാർ വെല്ലു വിളിച്ചും നടത്തിയ ആ പ്രസംഗം വളരെ ശ്രദ്ധേയമായിരുന്നു.

മതപരിവർത്തനം ലക്ഷ്യമാക്കി ക്രിസ്ത്യാനികൾ സ്വമതത്തെ സ്തുതിച്ചും ഹിന്ദുമതത്തെ ദുഷിച്ചും പ്രസംഗങ്ങൾ നടത്തുന്ന ഏർപ്പാട്ട് മൂർദ്ധന്യദശയെ പ്രാപിച്ചിരുന്ന ഒരു കാലം കേരളത്തിലുണ്ടായിരുന്നു. അന്നു് അക്കൂട്ടരുടെ ശക്തിദുർഗ്ഗങ്ങളിൽ പാഞ്ഞെത്തി ഉഗ്രമായ വാക്ശരങ്ങൾ കൊണ്ടു് അവരെ പറ പറപ്പിച്ച മഹാതാർക്കികനായ വാഗ്മിയായിരുന്നു കരുവാ കൃഷ്ണനാശാൻ. ചെറുകോൽപ്പുഴ മത സമ്മേളന കാലത്തു് അദ്ദേഹം വാർദ്ധക്യം മൂലം അവശനായിത്തീർന്നിരുന്നു. അതു നേരിട്ടറിഞ്ഞു കൊണ്ടുതന്നെ, അദ്ദേഹത്തെ ഒന്നു കാണുന്നതുപോലും ഉത്തേജകമാണെന്ന നിലയിൽ നമ്മുടെ സമ്മേളന ഭാരവാഹികൾ ആശാനെ ക്ഷണിച്ചു കൊണ്ടുവരികയുണ്ടായി. സമാജമന്ദിരത്തിൽ വിശ്രമാർത്ഥം ശയ്യാവലംബിയായി കഴിയുന്ന അവസ്ഥയിലാണ് അദ്ദേഹത്തെ ഈ ലേഖകൻ കണ്ടതു്.

ഏതാനും കൊല്ലങ്ങൾക്കകം സമ്മേളനം വീണ്ടും നിദ്രയിലാണ്ടു. അതുകഴിഞ്ഞ് ഉണർന്നെഴുന്നേററതു് 1955ലാണ്. ശ്രീ എം എൻ പത്മനാഭൻ നായർ വൈദ്യനും ശ്രീ കെ എൻ ഗോപാലപിള്ളയും കൺവീനർമാരായി പേരുവെച്ചു് 21–12–1954ൽ പരസ്യംചെയ്ത നോട്ടീസിൻ പ്രകാരം 1955 ജനുവരി 1 -ാം തീയതി ശനിയാഴ്ച അയിരൂർ N S S പ്രാദേശിക യൂണിയൻ മന്ദിരത്തിൽ ചേർന്ന ഹൈന്ദവ മഹായോഗമാണ് അതിന്നു് പുനരുജ്ജീവനം നൽകിയത്. ശ്രീ സി. എൻ. കൃഷ്ണപിള്ള (ചെറുകോൽ) പ്രസിഡന്റും ശ്രീ എം എൻ പത്മനാഭൻനായർ വൈദ്യൻ സെക്രട്ടറിയുമായുള്ള കമ്മററി രൂപവത്കൃതമായി. അയിരൂർ നായർ സമാജപ്രവർത്തകരുടെ ശ്രമത്തിൽ ആരംഭിച്ച് സമീപത്തുള്ള ചെറുകോൽ, മേലുകര മുതലായപല കരകളിലെയും നായർ സമുദായാംഗങ്ങൾകൂടി സഹകരിച്ച് നടത്തിപ്പോരുകയായിരുന്നു ഇതുവരെ മതസമ്മേളനം. ആ സ്ഥിതിമാറി ഇതരഹിന്ദുസമുദായങ്ങളിൽ നിന്നും അംഗങ്ങളെചേർത്തു് പ്രവർത്തക സമിതി പരിഷ്കരിക്കുകയും വിപുലീകരിക്കുകയും ചെയ്തു. ഹിന്ദുമതമഹാമണ്ഡലമെന്നായി പേരു്. അങ്ങനെ ഇതു് തികച്ചും ഹൈന്ദവ സമ്മേളനമായി. വേറെ ചിലപരിവർത്തനങ്ങളും ഉണ്ടായി. മതസമ്മേളനത്തിനുപുറമേ മററു പല സമ്മേളനങ്ങളും കലാപരിപാടികളും നടത്തിത്തുടങ്ങി. എന്നാൽ പുനർവിചിന്തനത്തിന്റെ ഫലമായി ആ സമ്മേളനങ്ങളിൽ ചിലതു കുറവു ചെയ്തു. അവസാനദിവസം രാത്രിയിലെ ഹരി

കഥ ഒഴികെയുള്ള കലാപരിപാടികൾ മുഴുവൻ വേണ്ടെന്നു വയ്ക്കുകയും ചെയ്തു.

ഇപ്പോൾ നടത്തുന്നവയിൽ ഏററവും പ്രയോജനകരവും ദൂരവ്യാപകമായ സത്ഫലം ഉളവാക്കുന്നതുമായിട്ടുള്ളതു് രവിവാരപാഠശാല സംബന്ധിച്ച സമ്മേളനവും പരിപാടിയുമാണ്. കുട്ടികളുടെയിടയിൽ മതബോധവും ഈശ്വരവിശ്വാസവും ഇല്ലാതായിരിക്കുന്നുവെന്നു് പരാതിപ്പെടുകയും പരിതപിക്കുകയും ചെയ്യാത്തവർ അധികം കാണുകയില്ലല്ലോ. ഈ ദുഃസ്ഥിതിയ്ക്കുള്ള ഒരേ ഒരു പരിഹാരമാർഗ്ഗം. കുട്ടികളിൽ മതബോധം ജനിപ്പിക്കുന്നതിനു് ആവശ്യമായ രവിവാരപാഠശാലാപ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കുകയാണ്. അതുകൊണ്ടാണ് ഹിന്ദുമണ്ഡലത്തിൽ നിന്ന് മേൽപറഞ്ഞ പരിപാടി നടത്തിപ്പോരുന്നതു്.

1955–മുതൽ മണ്ഡലത്തിനു മങ്ങലില്ല; ശുക്രദശയാണ്. വിശേഷിച്ചും ശ്രീ. ടി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ് പ്രസിഡൻറായുള്ള ഭാരവാഹികളുടെ ഭരണകാലം.

തീർത്ഥപാദപരമഹംസരുടെ ശിഷ്യനും വാഴൂർ ആശ്രമാധിപതിയുമായിരുന്ന ശ്രീ. വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ആദ്ധ്യാത്മിക ജ്ഞാനത്തെ സംബന്ധിച്ചിടത്തോളം മറുകരകാണാത്ത ഒരു മഹാസമുദ്രമായിരുന്നു. അദ്ദേഹത്തിനു് കരതലാമലകം പോലെയായിരുന്നു സർവഹിന്ദുമതഗ്രന്ഥങ്ങളും. മന്ദസ്മേരവദനനായി സ്വാമികൾ, ആർക്കും മനസ്സിലാകത്തക്കവണ്ണം ലളിതമായ ഭാഷയിൽ പ്രൗഢവിഷയങ്ങളെ വിശദീകരിച്ചിരുന്നതു് എത്ര അനായാസമായിട്ടായിരുന്നു! അദ്ദേഹം ഇവിടെ പ്രസംഗിക്കാൻ വന്നതോടുകൂടി മണ്ഡലത്തിൻെറ രക്ഷാധികാരിയായി അവരോധിക്കപ്പെട്ടു. സമാധിയാകുംവരെ അദ്ദേഹം യഥാർത്ഥത്തിൽ ഇതിൻെറ രക്ഷാകർത്താവു തന്നെയായിരുന്നു. അദ്ദേഹത്തിൻെറ രക്ഷാധികാരത്വം മണ്ഡലത്തിനു് ഒരു പ്രത്യേക മഹത്വം കൈവരുത്തിയിരുന്നു. അദ്ദേഹത്തിൻെറ വേർപാടു മൂലം ഹിന്ദുമണ്ഡലത്തിനുണ്ടായിട്ടുള്ളതു് തീരാനഷ്ടമാണ്.

ഈ കാലഘട്ടത്തിൽ, ഭരണതലത്തിൽ രാഷ്ട്രപതിവരെയുള്ള ഉന്നതസ്ഥാനീയരും. സാമുദായിക സാമൂഹിക സാംസ്കാരികരംഗങ്ങളിൽ വ്യക്തിമുദ്രപതിച്ചിട്ടുള്ള പ്രഗല്ഭനേതാക്കളും, മതപണ്ഡിതന്മാരായ പ്രശസ്തപ്രഭാഷകരും മണ്ഡലത്തിൻെറ സമ്മേളനത്തിൽ സംബന്ധിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ മതപ്രഭാഷകരിൽ യശശ്ശരീരനായ ചിലരെ സ്മരിക്കാതെ കടന്നുപോകാൻ സാദ്ധ്യമല്ല.

ആഗമാനന്ദസ്വാമികൾ ആ പേരിനു സർവഥാഅർഹനായിരുന്നു. പാണ്ഡിത്യത്തിൽ മാത്രമല്ല മതാഭിമാനത്തിലും അദ്വിതീയനായിരുന്നു അദ്ദേഹം. ഹിന്ദുമതത്തിന്മേൽ ഒരു ചെറു പോറൽപോലും ഏല്പിക്കാൻ മുതിരുന്നവരുടെ മേൽ വ്യാഘ്രത്തെ പോലെ അദ്ദേഹം ചാടിവീഴുമായിരുന്നു. ഒരു സംഭവം ഓർമ്മയിൽ വരുന്നു. ഹിന്ദുമത പ്രസംഗകനായ ജോൺ സ്വിയേഴ്സ് എന്നൊരു സായിപ്പ് അന്നു നമ്മുടെ നാട്ടിലുണ്ടായിരുന്നു. അദ്ദേഹമാണെന്നു തെററിദ്ധരിച്ച് ഒരു കൊല്ലം ജോൺധർമ്മതീർത്ഥരെ ഭാരവാഹികൾ ക്ഷണിച്ചു വരുത്തി അദ്ദേഹം ഹിന്ദുമതത്തിൻെറ ചില ന്യൂനതകളെപ്പററിയാണ് സംസാരിച്ചതു്. ധർമ്മതീർത്ഥരുടെ ഗ്രഹപ്പിഴയ്ക്കു് അടുത്ത പ്രസംഗകൻ ആഗമാനന്ദസ്വാമികളായിരുന്നു. സമാജമന്ദിരത്തിൽ വിശ്രമിച്ചിരുന്ന അദ്ദേഹം തീർത്ഥരുടെ പ്രസംഗം മൈക്കിൽ കൂടി കേട്ടുകൊണ്ടിരിക്കുകയായിരുന്നു. തീർത്ഥരുടെ പ്രസംഗം കഴിഞ്ഞ് സ്വാമികൾ ക്ഷുഭിതനായി പ്രസംഗവേദിയിലെത്തി. "ശ്രീനാരായണഗുരുവിൻെറ ശിഷ്യനായിരുന്നിട്ട് അദ്ദേഹത്തിൻെറ സമാധിയോടുകൂടി ക്രിസ്തുമതം സ്വീകരിച്ചു നടക്കുന്ന ഈ ധർമ്മതീർത്ഥരെ ഇവിടെ ക്ഷണിച്ചുവരുത്തിയതു് ആര് ? തീർത്ഥരെവിടെ ? അയാളെ വിളിക്കൂ." എന്നെല്ലാം സ്വാമികൾ ഗർജ്ജിച്ചു ധർമ്മതീർത്ഥരുടെ പൊടി പോലും അപ്പോൾ അവിടെങ്ങും ഇല്ലായിരുന്നു. അക്ഷരാർത്ഥത്തിൽ തന്നെ അദ്ദേഹം പമ്പകടന്നിരുന്നു. ഏതായാലും തീർത്ഥരോടുള്ള അമർഷം മൂലം സ്വാമികൾ അതിഗംഭീരമായി ഒരു പ്രസംഗമാണ് നടത്തിയതു്. ഹൈന്ദവർക്കു് ആധികാരികമായി സുരക്ഷിതത്വം ഉറപ്പുനല്കുന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രസംഗം.

തുമ്പു കെട്ടിപ്പുറകോട്ട് ഇട്ടിരിക്കുന്നമുടി. നീളൻ കൈയുള്ള വെള്ളയുടുപ്പ്, അതിന്മേൽ

നേര്യതു്. ഇപ്രകാരം ദീർഘകായനായ വിദ്വാൻ സി. ഐ. ഗോപാലപിള്ള നീണ്ടുനിവർന്നു നിന്നുകൊണ്ട്, രാഗാത്മകമായി കവിതകൾ ചൊല്ലി നടത്തുന്ന പ്രസംഗം, ക്ലാസ്സിൽ വിദ്യാർത്ഥികളെന്നവണ്ണം സദസ്യർ ശ്രദ്ധിച്ച് കേട്ട് ആസ്വദിച്ചിരുന്നു.

ഇക്കാലമായപ്പോഴേയ്ക്കു് മററു പല സ്ഥലങ്ങളിലും ഹിന്ദു മത കൺവെൻഷനുകൾ നടത്തിത്തുടങ്ങിയിരുന്നു. അതിൽ മിക്കയിടത്തും രക്ഷാധികാരിയെന്ന വണ്ണം കാണപ്പെട്ടയാളാണ് ധർമ്മാനന്ദ സ്വാമികൾ. പ്രസംഗത്തിനു് മറ്റാരും വേണമെന്നില്ല. എത്രപ്രസംഗങ്ങൾ വേണമെങ്കിലും ചെയ്യാൻ പോരുന്ന പഠിപ്പും തഴക്കവും സ്വാമിയ്ക്കുണ്ടായിരുന്നു. അദ്ദേഹം വന്നു കഴിഞ്ഞാൽ പ്രവർത്തകർക്ക സമാധാനമായി.

ഏതാണ്ട് ഇതുപോലെയായിരുന്നു ബോധാനന്ദസ്വാമികളും. ഉപനിഷത്തു്, ഗീത മുതലായവയിൽ നിന്നു് ഇത്രാം അദ്ധ്യായം ഇത്രാം ശ്ലോകം എന്നു് ക്ലിപ്തമായി പറഞ്ഞുകൊണ്ടാണ് ഉദ്ധരിക്കുക. അത്രയ്ക്കു് സൂക്ഷ്മമായിരുന്നു അദ്ദേഹത്തിൻെറ ഗ്രന്ഥപരിചയം. ഉറക്കമുണർത്തുന്ന പ്രസംഗമായിരുന്നു അദ്ദേഹത്തിൻേറതു്. യോഗാസനാചാര്യൻ കൂടിയായ സ്വാമികൾ കാഴ്ചയിൽ ഒരു കായികാഭ്യാസിയെപ്പോലെയായിരുന്നു.

ഏതു വിഷയത്തെപ്പററിയും സമഗ്രമായും വിശദമായും എത്ര നേരം വേണമെങ്കിലും രസകരമായി പ്രസംഗിക്കാൻ പാടവമുണ്ടായിരുന്ന യാളാണ് ആര്യഭടസ്വാമികൾ. ഫലിതവും കഥയും കവിതയുമൊക്കെ ചേർത്തു കോർത്തിണക്കി ചിട്ടപ്പെടുത്തിയ അദ്ദേഹത്തിൻെറ പ്രസംഗം, പ്രസംഗ കലയുടെ ഉത്തമ മാതൃകയായിന്നു. എല്ലാററിനും ഉണ്ടായിരുന്ന അസാധാരണമായ ക്രമീകരണവും വെടിപ്പും. അച്ചടിയെ വെല്ലുന്നതായിരുന്നു കൈയക്ഷരം. 90-ാംവയസ്സിനോടടുത്ത അന്ത്യകാലത്തും നിന്നു കൊണ്ടേ പ്രസംഗിക്കുമായിരുന്നുള്ളു. പ്രസംഗത്തിനിടയ്ക്കു് ഒരു തുള്ളി വെള്ളവും കുടിക്കാത്തതായി സ്വാമിയെപ്പോലെ വേറൊരു പ്രസംഗകനെ കാണുകയില്ല.

വസന്തം പുല്കിയ പൂന്തോപ്പിലേയ്ക്കു് ഒരു പൂങ്കുയിലിൻെറ വരവുപോലെയായിരുന്നു പ്രസംഗലോകത്തേയ്ക്കു മംഗളാനന്ദസ്വാമികളുടെ വരവ്. സാഹിത്യസുരഭിലമായ ഭാഷ, ഹൃദയഹാരിയായ സംഗീതം, ഇവ ചേർന്നിണങ്ങി ആകളകണ്ഠത്തിൽ നിന്നു നിർഗ്ഗളിക്കുന്ന സാരസ്വതമാധുരി നുകർന്ന് സദസ്യർ മതിമയങ്ങിക്കഴിഞ്ഞ എത്രയോ രാവുകളാണ് പുളകമണിഞ്ഞു കടന്നുപോയിട്ടുള്ളതു്! ആ മണിനാദം അകാലത്തിൽ നിലച്ചുപോയി! അതിൻെറ സ്മരണ ഒരു മോഹനസ്വപ്നം പോലെ ഹൃദയത്തിൽ തേൻ ചൊരിഞ്ഞു നില്ക്കുന്നു.

---

# ★ പ്രപഞ്ച സൃഷ്ടി ★

## ശ്രീമത് ആതുരദാസ് സ്വാമികൾ

ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമിതിരുവടികളുടെ അനുഗ്രഹാശിസ്സുകളോടു കൂടി ദീർഘകാലമായി ഉന്നതമാനദണ്ഡം പുലർത്തിക്കൊണ്ടു നടത്തിവരുന്ന ഹിന്ദുമതമഹാമണ്ഡലം, തിരുവടികളുടെ ശ്രുതികൾ (ശബ്ദസിദ്ധികൾ) മനുഷ്യമനസ്സുകളിലെങ്ങും മുഴങ്ങിക്കൊണ്ടിരിക്കത്തക്കവിധം "പാഞ്ചജന്യം" എന്ന പേരിൽ പ്ളാററിനം ജൂബിലിയോടനുബന്ധിച്ച് സ്മരണിക പ്രസിദ്ധീകരിക്കുന്നതു് അനുമോദനാർഹമാകുന്നു. ആണ്ടുതോറും ഹിന്ദുമതമഹാമണ്ഡലത്തിന്റെ ആഭിമുഖ്യത്തിൽ ചെറുകോല്പുഴ മണൽപ്പുറത്തു നടത്തിവരുന്ന സമ്മേളനങ്ങളിലെ സനാതനധർമ്മതത്വപ്രതിദ്ധ്വനികൾ മനുഷ്യമനസ്സുകളിലെ ആഴമേറിയ ഉപബോധസമുദ്രംവരെ എത്തിച്ചേരുന്ന, വററാത്ത, പമ്പാനദിപോലെയുള്ള വിജ്ഞാന ജലപ്രവാഹമാണ്. അത്ഭുത സിദ്ധരും ത്യാഗവര്യരും വിജ്ഞാനവൃദ്ധരും പണ്ഡിതശ്രേഷ്ഠരും ആയ മഹാത്മാക്കൾ ഉദ്ധരിച്ചു കഴിഞ്ഞിട്ടുള്ള തത്വചിന്തകളുടെ ഏതാണ്ടൊരു സംക്ഷിപ്തരൂപം ഈ ലേഖനത്തിൽ ചേർക്കാൻ ശ്രമിക്കുന്നു.

### പ്രപഞ്ചസൃഷ്ടി

**1 വേദോക്തി** "ഏതസ്മാദാകാശഃ, ആകാശാത്‌വായുഃ, വായോരഗ്നിഃ, അഗ്നേരാപഃ അബ്ഭ്യഃ പൃഥിവീഃ, പൃഥിവ്യാഓഷധയഃ, ഓഷധേരന്നഃ, അന്നാത്‌രേതസഃ, രേതസോപുരുഷഃ"

(അജ്ഞാതത്തിൽ നിന്നും ആകാശമുണ്ടായി. ആകാശത്തിൽനിന്നു് വായു ഉണ്ടായി. വായുവിൽനിന്നു് അഗ്നിയും അഗ്നിയിൽ നിന്നും ജലവും ജലത്തിൽനിന്നു ഭൂമിയും, ഭൂമിയിൽ നിന്നും സസ്യജാലങ്ങളും അവയിൽ നിന്നു ബീജവും ബീജത്തിൽ നിന്നുമനുഷ്യനും ഉണ്ടായി)

**2 പുരാണോക്തി** (ഭാഗവതംസൃഷ്ടിക്രമം) നാമരൂപങ്ങൾക്കതീതമായ സൂക്ഷ്മബ്രഹ്മം സൃഷ്ടിനടത്തണമെന്നു് "ഈക്ഷിച്ചതിന്റെ" ഫലമായി സ്വയംരൂപവും നാമവുമെടുത്തു സ്ഥൂലബ്രഹ്മം (സ്ഥൂലവിരാട്ടായി) ജന്മമെടുത്തു. തന്റെ നാഭിപത്മത്തിൽ സ്വയം ഉദിച്ച ബ്രഹ്മാവിനു് തന്റെ ഉത്ഭവം അസ്തിത്വം എവിടെ, എന്തിനു്, എന്തു് എന്നെല്ലാം പരിഭ്രമം ഉണ്ടായി, ബ്രഹ്മാവിന്റെ ഉള്ളിൽ "തപ, തപ, തപ," എന്ന ശബ്ദം മുഴങ്ങി. അതിന്റെ ഫലമായി ദീർഘമായ തപസ്സ് (സാധന) അനുഷ്ഠിച്ചു കഴിഞ്ഞപ്പോൾ തന്റെ അസ്തിത്വം സൂക്ഷ്മബ്രഹ്മം സ്ഥൂലവിരാട്ടായിത്തീർന്നതിന്റെ അംശമാണ് എന്ന ബോധം വന്നു. അതായതു് മഹാവാക്യങ്ങളിലെ ഉപദേശവാക്യമായ 'തത്വമസി'യുടെ ബോധമുണ്ടായി. അനന്തരം സൃഷ്ടിനടത്തുവാൻ ബ്രഹ്മാവിനെ അധികാരപ്പെടുത്തി.

**3 മഹാവാക്യങ്ങൾ** 84 കോടി ജീവരാശികളെ സൃഷ്ടിച്ചതിൽ മനുഷ്യൻ (മനനം ചെയ്യുന്നവൻ – തത്വവിചാരം ചെയ്യുന്നവ) മാത്രം മോക്ഷത്തിനർഹനും ധർമ്മാധർമ്മ വിവേചനം ചെയ്യുവാൻ വിവേകമുള്ളവനും ആയിത്തീർന്നു. ബ്രഹ്മാവിന്റെ ആദ്യമനുഷ്യ സൃഷ്ടികളിൽപ്പെട്ട വസിഷ്ഠനു് ബ്രഹ്മാവുതന്നെ തത്വബോധം ഉപദേശിച്ചു കൊടുത്തു. ആതത്ത്വബോധം നാലു വേദങ്ങളിലും ഉള്ള നാലുമഹാവാക്യങ്ങളായി നിലനില്ക്കുന്നു.

(i) ഋഗ്വേദത്തിൽ ഐതരേയോപനിഷത്തിലെ "പ്രജ്ഞാനം ബ്രഹ്മ"– (മനനവാക്യം)

(ii) യജുർവ്വേദത്തിൽ ബൃഹദാരണ്യകോപനിഷത്തിലെ "അഹം ബ്രഹ്മാസ്മി"– (അനുഭവവാക്യം)

(iii) സാമവേദത്തിൽ ഛാന്ദോഗ്യോപനിഷത്തിലെ "തത്വമസി" —(ഉപദേശവാക്യം)

(iv) അഥർവവേദത്തിൽ മാണ്ഡൂക്യോപനിഷത്തിലെ "അയമാത്മാബ്രഹ്മ" — (മനനവാക്യം) എന്നിവ

വേദങ്ങളിൽ എന്തൊക്കെപ്പറഞ്ഞിരുന്നാലും അതിൻെറ അവസാനതീർപ്പ് തത്ത്വവിചാരഭാഗമായ ഉപനിഷത്തുകളാണ്. ആ നാലു വേദങ്ങളും ഉൾക്കൊള്ളുന്ന ഉപനിഷത്തുക്കളിലെ സംക്ഷിപ്തതത്ത്വങ്ങളുടെ സമാഹാരമാണ് മഹാവാക്യങ്ങൾ ആ വാക്യങ്ങളെ ആദിശേഷ നാരായണൻ (ആദ്യത്തെ സൃഷ്ടിയായി ശേഷിച്ച) തൻെറ നാഭീപത്മത്തിൽ ഉത്ഭൂതനായ ബ്രഹ്മാവിൻെറ ഹൃദയത്തിൽ ശബ്ദിച്ചു (ഉപദേശിച്ചു) ബ്രഹ്മാവു തൻെറ വിശിഷ്ട സൃഷ്ടിയായ മനുഷ്യ സമൂഹം ബോധവത്തായിരിക്കുന്നതിനു വേണ്ടി വസിഷ്ഠമഹർഷിക്കുപദേശം കൊടുത്തു. വസിഷ്ഠൻ തൻെറ ശിഷ്യപരമ്പരയിലെ ശക്തിമുനിക്കും അദ്ദേഹം പരാശരനും ഉപദേശിച്ചു. അവിടെ നിന്നു് വ്യാസനും വ്യാസൻെറ ശിഷ്യൻ ശുകബ്രഹ്മർഷിക്കും, അദ്ദേഹത്തിൻെറ ശിഷ്യപരമ്പരയിലെ ഗൗഡപാദർക്കും, അടുത്തപരമ്പരാചാര്യനായ ഗോവിന്ദപാദർക്കും, ഗോവിന്ദപാദരുടെ ശിഷ്യൻ ശ്രീ ശങ്കരാചാര്യസ്വാമികൾക്കും, ശ്രീശങ്കരൻ രൂപീകരിച്ച ദശനാമി സമ്പ്രദായത്തിലെ "തീർത്ഥ, ആശ്രമ, വന, ആരണ്യ, ഗിരി, പർവ്വത, സാഗര, പുരി, ഭാരതി, സരസ്വതി-സന്യാസി പരമ്പരകൾക്കും വഴിവഴിയായി മേൽ വിവരിച്ച സനാതന ധർമ്മതത്വസംഹിതലഭിച്ചു. അതു് ഇന്നും നിലനിൽക്കുന്നു. ഇപ്രകാരം ദശനാമി സമ്പ്രദായത്തിൽ തുടർന്നുവന്ന ആധുനികകാലത്തെ പാരമ്പര്യ ആചാര്യന്മാരാണ് ഭാരതത്തിൽ ആദ്ധ്യാത്മികമായും, സാമൂഹ്യമായും പരിവർത്തനവും ഉത്തേജനവും നൽകിയവർ. ഉത്തരേന്ത്യയിൽ ശ്രീരാമകൃഷ്ണ പരമഹംസർ, ദയാനന്ദ സരസ്വതി വിവേകാനന്ദ സ്വാമികൾ മുതലായവരും ദക്ഷിണേന്ത്യയിൽ ശ്രീചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു സ്വാമികൾ തുടങ്ങിയവരും ഇവരിൽ പ്രമുഖരാണ്. ഇവരുടെയെല്ലാം ഉപദേശങ്ങളുടെ സാരം ആകെക്കൂടെ ശങ്കരസമ്പ്രദായത്തിലെ അദ്വൈത സിദ്ധാന്തത്തിൽ വേരൂന്നിയിരിക്കുന്നു. ലോകത്തിൻെറ എല്ലാഭാഗങ്ങളിലും ഇന്നു് ഈ പരമ്പരകളിൽ പെട്ട സന്യാസിവര്യന്മാരും, പണ്ഡിതശ്രേഷ്ഠൻമാരും: ഹൈന്ദവ തത്വസിദ്ധാന്തങ്ങൾ പ്രചരിപ്പിച്ചു കൊണ്ടിരിക്കുന്നു. ഒരു മതത്തിൻെറ പേരിലല്ലെങ്കിൽ തന്നെ ആ തത്വസംഹിതകൾ ലോകത്തിൻെറ എല്ലാകോണുകളിലും മററുമത വിഭാഗങ്ങളിൽ തന്നെയും അത്ഭുതകരമാംവണ്ണം അംഗീകരിക്കപ്പെട്ടുവരുന്നു സനാതനം എന്നാൽ എന്നും നിലനില്ക്കുന്നതു് എന്നർത്ഥമാണല്ലോ മതത്തിൻെറ പേരിലല്ലെങ്കിലും സനാതനധർമ്മം നിലനില്ക്കുകയും ആഗോളം വികസിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ശ്രീരാമകൃഷ്ണപരമഹംസൻ, ദശനാമിയാൽ പുരി വിഭാഗത്തിലും (അദ്ദേഹത്തിൻെറ ഗുരുതോദാപുരി) ആര്യസമാജസ്ഥാപകനായ സ്വാമി ദയാനന്ദസരസ്വതി, സരസ്വതിസമ്പ്രദായത്തിലും ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുസ്വാമികളും തീർത്ഥസമ്പ്രദായത്തിലും പെട്ടവരാണ്. ചട്ടമ്പിസ്വാമിതിരുവടികളുടെ അദ്വൈതചിന്താപദ്ധതി, വേദാധികാരനിരൂപണം, നിജാനന്ദവിലാസം, ശ്രീ നാരായണഗുരുസ്വാമികളുടെ ആത്മോപദേശശതകം മുതലായ കൃതികളും ഉപദേശസമ്പ്രദായങ്ങളും എല്ലാം പാരമ്പര്യാധിഷ്ഠിതമായ മഹാവാക്യങ്ങൾ ഉൾക്കൊള്ളുന്ന തത്വങ്ങളെ ആവഹിക്കുന്നു.

"നാരായണം പത്മഭവം വസിഷ്ഠം
ശക്തിം ചതത്പുത്ര പരാശരംച
വ്യാസംശുകം ഗൗഡപദം മഹാന്തം
ഗോവിന്ദ യോഗീന്ദ്ര മഥാസ്യശിഷ്യം

ശ്രീശങ്കരാചാര്യ മഥാസ്യ പത്മപാദം ചഹസ്താമലകം ച ശിഷ്യ,
തംത്രോടകം വാർത്തികകാരമന്യാൻ
അസ്മദ്ഗുരു,സന്തതമാനതോസ്മി"

എന്ന ഗുരുസ്മരണയിൽ പ്രപഞ്ചകടാഹങ്ങളുടെ ആകമാനം സൃഷ്ടിസ്ഥിതിലയകാരണമായ പരബ്രഹ്മവസ്തുവിൽ നിന്നു തന്നെ ശബ്ദിച്ചുയർന്ന ശ്രുതി (തത്വം) ഉൾക്കൊള്ളേണ്ടിവരും ആപാരമ്പര്യത്തിൽ ബന്ധപ്പെടേണ്ടവരുമാണ് നാമെല്ലാം.

## 4 സ്മൃതികൾ

മേല്‌വിവരിച്ച ശ്രുതി അദ്ധ്യാത്മനിഷ്ഠമാണ്. അതിനുപിന്നാലെ ആചാര്യന്മാർ രചിച്ച ജീവിതാചാര നിയമസംഹിതകൾ സ്മൃതി എന്നു കരുതപ്പെടുന്നു. മനുസ്മൃതിയാണ് ആദ്യത്തേതെങ്കിലും, പിന്നീട്ട കാലത്തിൻെറയും ലോകവ്യവസ്ഥിതി മുടെയും ഭാരാമനുസരിച്ച്

സ്മൃതികൾക്കും പരിഷ്കാരം വരുത്തിയിട്ടുണ്ട്. യാജ്ഞവല്ക്യൻ, പരാശരൻ, ശ്രീശങ്കരൻ തുടങ്ങിയ ആചാര്യശ്രേഷ്ഠന്മാർ സ്മൃതികൾ പുതുക്കിപ്പണിച്ചു. ആധുനികലോകത്തിന്റെ മാററമനുസരിച്ച് മുൻസ്മൃതികളിലെ വ്യവസ്ഥകൾക്കു വേണ്ടിടത്തോളം പരിഷ്കാരം വരുത്തി ജനഹൃദയങ്ങളിലെത്തിച്ചു കൊടുത്ത ആധുനികസ്മൃതികാരന്മാരാണ്. വാസ്തവത്തിൽ ശ്രീരാമകൃഷ്ണ പരമഹംസൻ, ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരുസ്വാമികൾ, ദയാനന്ദസരസ്വതി തുടങ്ങിയ ആധുനികാചാര്യന്മാർ. അവരിൽനിന്നുമുള്ള പ്രചോദനം ഉൾക്കൊള്ളുന്ന മനുഷ്യസമൂഹമാണ് ഈ പുണ്യമണല്ത്തരികളുടെ മേൽ തടിച്ചുകൂടി ആണ്ടുതോറും ഈ കൺവെൻഷൻ പന്തലിൽ തീർത്ഥാടനം ചെയ്തു ശാന്തിയും ശുദ്ധിയും സമാധാനവും ഉൾക്കൊണ്ടു് സംതൃപ്തരായി മടങ്ങുന്നതു്.

ഈ ''പാഞ്ചജന്യം'' ആചാര്യമഹദ്വചനങ്ങളായി ലോകമെങ്ങും മുഴങ്ങുമാറാകട്ടെ.



'ഓം നമോ നാരായണായ''

''ലോകാസ്സമസ്താസ്സുഖിനൊഭവന്തു''

# ശ്രീ നാരദാശ്രമം

## (ശ്രീമത് ചിൽസ്വരൂപതീർത്ഥപാദസ്വാമികൾ)

ഈശ്വരാനുഗ്രഹത്താലും പരമഭട്ടാര വിദ്യാധിരാജ ശ്രീചട്ടമ്പി സ്വാമിതിരുവടികളുടെ അനുഗ്രഹത്താലും പത്തനം തിട്ട ജില്ല യില്ലുള്ള അയിരൂർ ചെറുകോൽപ്പുഴ ഹിന്ദു മത മഹാ മണ്ഡലത്തിന്റെ ''പ്ളാറ്റിനം ജൂബിലി'' 1987- ഫെബ്രുവരി മാസത്തിൽ ആഘോഷിക്കുവാൻ തീരുമാനി ച്ചിരിക്കു കയാ ണെന്നും അപ്പോൾ ''പാഞ്ചജന്യം'' എന്ന പേരോടു കൂടി ഒരു സ്മരണിക പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നു വെന്നും അതിൽ ചേക്കുവാൻ ഒരു ലേഖനം അയച്ചു കൊടുക്കണമെന്നും കാണിച്ചു്, പ്രസ്തുത പാഞ്ചജന്യം സ്മരണികയുടെ എഡിറ്റർ ശ്രീ. വി. ജി. ശ്രീധരപ്പണിക്കർ ഈ സാധുവിന്റെ പേർക്കു് എഴുതുകയുണ്ടായി. പാഞ്ചജന്യം എന്ന ശബ്ദം ശ്രീകൃഷ്ണ ഭഗവാനെ സ്മരിക്കുവാൻ സന്ദർഭമുണ്ടാക്കി. ഇപ്രകാരം എല്ലാ മനുഷ്യർക്കും പാർത്ഥസാരഥിയായ തിരുവാറന്മുള അപ്പനേ- ശ്രീകൃഷ്ണ ഭഗവാനെ-സ്മരിക്കുവാൻ ''പാഞ്ചജന്യം'' എന്ന ശബ്ദത്തിനുള്ള ശക്തിയേ ഓർമ്മിച്ചു് ആനന്ദ സാഗരത്തിൽ ആറാടുക തന്നെ ചെയ്തു.

ശ്രീകൃഷ്ണഭഗവാന്റെ - ഗുരുവായൂരപ്പന്റെ-തിരുവാറന്മുളഅപ്പന്റെ-തൃക്കയ്യിൽ ധരിച്ചിരിക്കുന്ന ശംഖിന്റെ പേരാണല്ലോ പാഞ്ചജന്യം എന്നതു്. സ്മരണികക്കു് ഈ പേരിട്ടതുകൊണ്ടു്, സ്മരണികയുടെ പേരു് കേൾക്കുമ്പോൾ തന്നെ ശ്രീ കൃഷ്ണസ്മരണ മനസ്സിലുണ്ടായി മനുഷ്യരുടെ മനസ്സ് പരിശുദ്ധമാകും. തദ്വാരാ അസൂയയും, കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സര്യ, ഡംഭ, അഹങ്കാരാദികളും മനസ്സിൽനിന്നു് ഓടിഒളിക്കും. തന്നിമിത്തം മനുഷ്യരുടെ മനസ്സിൽ വിശ്വസാഹോദര്യം അതായതു് വിശ്വപ്രേമം ഉണ്ടായി യുദ്ധമില്ലാത്ത ഒരു ലോകം സംജാതമാകും. മഹാത്മാഗാന്ധിജിയുടെ ഭാവനയും ഇങ്ങനെയുള്ള ഒരു ശ്രീരാമരാജ്യമായിരുന്നല്ലോ? നാമത്തിന്റെ ശക്തി—പേരിന്റെ ശക്തി—അത്ഭുതമത്ഭുതമത്ഭുതം എന്നല്ലാതെ എന്താണു്——പറയുക. ഇതാണു് മായാശക്തി. പമ്പാതീർത്ഥക്കരയിൽ, അയിരൂർചെറുകോൽപ്പുഴ ഹിന്ദുധർമ്മമഹാമണ്ഡലം നടക്കുന്നതിനടുത്തു്, പരമഭട്ടാര വിദ്യാധിരാജബ്രഹ്മശ്രീ ചട്ടമ്പി സ്വാമിതിരുവടികളുടെ നാമത്തിൽ പ്രസ്തുത മണ്ഡലത്തിനു് ലഭിച്ചിരിക്കുന്ന പതിനഞ്ചു് സെന്റു് സ്ഥലത്തിനു് തൊട്ടടുത്തു് സ്ഥിതി ചെയ്യുന്ന ഹിന്ദുധർമ്മസ്ഥാപനമാകുന്നു ''ശ്രീ നാരദാശ്രമം''

വീണാപാണിയായ ശ്രീ നാരദമഹർഷീശ്വരന്റെ അനുഗ്രഹത്താൽ, എല്ലാമനുഷ്യരും ശ്രീകൃഷ്ണഭഗവാന്റെ തിരുനാമങ്ങൾ ജപിച്ചും ജപിപ്പിച്ചും, കലിബാധകൂടാതെ, അവരവരുടെ വീടുകളിൽ സുഖമായി ജീവിച്ചു് സുഖമായി മരിക്കുന്നതിനാകുന്നു ശ്രീ നാരദാശ്രമം സ്ഥാപിച്ചതു്. പാർത്ഥസാരഥിയായ തിരുവാറന്മുളഅപ്പന്റെ—ശ്രീ കൃഷ്ണഭഗവാന്റെ ഗരുഢധ്വജ പൊന്നിൻ കൊടിമരത്തിന്റെ ചുവട്ടിൽ വീണാപാണിയായ ശ്രീനാരദമഹർഷീശ്വരന്റെ ദിവ്യ മംഗളവിഗ്രഹം നമുക്കു് ദർശിച്ചു് ആനന്ദിക്കാം. ശ്രീ നാരദമഹർഷീശ്വരൻ, സർവ്വലോകങ്ങളിലും വീണാപാണിയായി സഞ്ചരിച്ചു് സർവ്വചരാചര ജീവന്മാരെയും സുഖികളാക്കുന്നു. നിത്യസുഖികളാക്കിത്തീർക്കുന്നു. ഈശ്വരതിരുനാമസങ്കീർത്തനത്താൽ.

അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമതമഹാമണ്ഡലത്തിന്റെ ''പ്ളാറ്റിനം ജൂബിലി'' ആഘോഷിക്കുന്ന ഈ സന്ദർഭത്തിൽ പമ്പാതീർത്ഥക്കരയിൽ മണ്ഡലത്തിനു് ലഭിച്ചിരിക്കുന്ന പതിനഞ്ചു്സെന്റു് സ്ഥലത്തു് പരമഭട്ടാരവിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ അതിമനോഹരമായ ഒരു സ്മാരകസൗധം നിർമ്മി

ക്കുവാൻ മണ്ഡലാംഗങ്ങൾക്ക് അത്യാഗ്രഹമുണ്ടാകുവാൻകൂടി ഈ സാധു, ശ്രീ നാരദമഹർഷീശ്വരനോട്, സാഷ്ടാംഗം നമസ്കരിച്ച് അപേക്ഷിക്കുന്നു. ഈ സാധുവിന്റെ തന്നെ ഗുരുനാഥനായ ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമി തിരുവടികൾ പ്രസ്തുതസ്ഥലത്ത് സ്മാരകമന്ദിരത്തിനു വേണ്ടി ശിലാസ്ഥാപനവും നടത്തിയിട്ടുണ്ട്. സത്യാന്വേഷകന്മാരായ മനുഷ്യർ, വേദപുരാണേതിഹാസങ്ങൾ പഠിക്കുമ്പോൾ അവിടെല്ലാം ശ്രീനാരദമഹർഷീശ്വരനെ കാണാം. ബാലന്മാരായ ധ്രുവനേയും, പ്രഹ്ളാദനേയും മറ്റെല്ലാ ഈശ്വരഭക്തന്മാരെയും ജന്മമൃത്യുജരാ, വ്യാധ്യാദികളുടെ അടിമത്വത്തിൽനിന്നും രക്ഷിച്ച് പരിപൂർണ്ണ സ്വതന്ത്രന്മാരാക്കിത്തീർത്ത ജീവന്മുക്തന്മാരാക്കിത്തീർത്ത --ഈശ്വരദർശികളാക്കിത്തീർത്ത-മോക്ഷപാദത്തിലെത്തിച്ച ശ്രീനാരദമഹർഷീശ്വരനെ, ഹിമാലയത്തിലുള്ള ശ്രീനാരദാശ്രമത്തിലും സഹ്യനിലുള്ള ശ്രീ നാരദാശ്രമത്തിലുംഅയിരൂർ ചെറുകോൽപ്പുഴയിൽ പമ്പാതീർത്ഥക്കരയിൽസ്ഥിതിചെയ്യുന്ന ശ്രീനാരദാശ്രമത്തിൽകൂടിയുംമറ്റുള്ള എല്ലാ ശ്രീനാരദാശ്രമങ്ങളിൽക്കൂടിയും ദർശിച്ച്, അവിടുത്തെ പരിപാവനമായ തൃപ്പാദദ്വന്ദങ്ങളിൽ നമുക്കൊരുമിച്ച് ദണ്ഡനമസ്കാരം ചെയ്ത് മനുഷ്യജന്മംസഫലമാക്കാം. വീണാപാണിയായ ശ്രീ നാരദമഹർഷീശ്വരന്റെ അനുഗ്രഹത്തിനു വേണ്ടിയുള്ള സ്മരണയോടുകൂടി ലേഖനംസമർപ്പിക്കുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സർവ്വലോകക്ഷേമാശംസി ചിത്സ്വരൂപതീർത്ഥപാദസ്വാമികൾ.

---



പാഞ്ചജന്യം സ്മരണികക്കമ്മററി



വിദ്യാധിരാജനഗർ, 1986



വിദ്യാധിരാജമന്ദിരം



K. ആനന്ദൻനായർ
എഞ്ചിനീയർ



എ. ജി. ശ്രീധരൻപിള്ള
വിദ്യാധിരാജ മന്ദിരനിർമ്മാണ
കമ്മററി കൺവീനർ

# വിവേകാനന്ദ ശിലാസ്മാരകം

## ഒരു ആദ്ധ്യാത്മിക ദീപസ്തംഭം

**ഡോ. എം. ലക്ഷ്മികുമാരി**

സ്വാമി വിവേകാനന്ദന്റെ ജന്മശതാബ്ദിയോടനുബന്ധിച്ച് കന്യാകുമാരിയിൽ സ്ഥാപിക്കപ്പെട്ട സ്മാരകത്തിനെയും, സ്വാമിജിയുടെ ജീവിതവീക്ഷണങ്ങളെയും, വിവേകാനന്ദകേന്ദ്രത്തിന്റെ അഖിലേന്ത്യാ അദ്ധ്യക്ഷയായ ലേഖിക പരിചയപ്പെടുത്തുന്നു. **(കടപ്പാട് – കൈരളീസുധ)**

**1963**-ൽ സ്വാമി വിവേകാനന്ദന്റെ ജന്മദിന ശതാബ്ധി ആഘോഷങ്ങൾ നാടെങ്ങും നടന്നു കൊണ്ടിരുന്ന സമയം. ആധുനികഭാരതത്തിന്റെ ശില്പിവര്യന്മാരിൽ ഒരാളെന്ന് നിസ്സംശയം എഴുതിച്ചേർക്കാവുന്നആ വ്യക്തി പ്രഭാവത്തിന് ഒരു സ്മാരകം നിർമ്മിക്കുകയോ ? എവിടെ, എങ്ങിനെ, എന്നെല്ലാം ചോദ്യങ്ങൾ ഉയർന്ന സമയം. അപ്പോഴാണ് രാജ്യത്തിന്റെ മുഴുവൻ ശ്രദ്ധയും കന്യാകുമാരി മുനമ്പിൽ നിന്നും 550 മീററർ അകലെ സ്ഥിതിചെയ്യുന്ന വിവേകാനന്ദപാറയിൽ ചെന്നെത്തിയത്. ശ്രീബുദ്ധന്റെ ജീവിതത്തിൽ ബോധിവൃക്ഷത്തിനുള്ള സ്ഥാനമല്ലേ, വിവേകാനന്ദ സ്വാമികളുടെ ജീവിതത്തിൽ ഈ പാറയ്ക്കുമുള്ളത് ? അദ്ദേഹത്തിന്റെ ആത്മീയ ചൈതന്യത്തിന്റെ മുമ്പിൽ കൈത്തിരി കൊളുത്തുവാൻ ഇതിലും മഹത്തായഒരു സന്നിധി ഉണ്ടോ? ഈ പാറമേലാണ് 1892 ഡിസംബർ മാസം 25, 26,27 തീയതികളിൽ അദ്ദേഹം തപസിനിരുന്നതും തനിക്കു് ഏററവും പ്രിയപ്പെട്ട ഭാരതമാതാവിന്റെ മുൻകാലത്തെ സുവർണ്ണ ചരിത്രവും തൽക്കാലത്തെ അധോഗതിയും അദ്ദേഹത്തിന്റെ മനസിൽ മാഞ്ഞുമറഞ്ഞതും, അതിനെ തുടർന്നു മഹത്തായഒരു ആന്തരിക പ്രചോദനം ലഭിച്ച് ഭാരതമാതാവിന്റെ, ആർഷസംസ്കാരത്തിന്റെ, വിഭൂതികളെലോകം മുഴുവൻ പരത്തുമെന്നും, അതുവഴി ആർഷഭാരതത്തിന്റെ സനാതനവും, ലോകോത്തരവുമായ സന്ദേശത്തെ ലോകർക്ക് മുമ്പിൽ കാഴ്ചവെയ്ക്കുമെന്നും, അദ്ദേഹം നിശ്ചയിച്ചുറച്ചു. അതിനെതുടർന്നാണ് അമേരിയ്ക്കൻ ഐക്യനാടുകളിലേക്കുള്ള അദ്ദേഹത്തിന്റെ യാത്രയും വിശ്വവിഖ്യാതമായ 'ചിക്കാഗോ' ലോകമതസമ്മേളനവും അതിന്റെ പ്രാരംഭദിനത്തിൽ തന്നെ ഒരുചെറു പ്രസംഗത്തിൽ കൂടി ശ്രീരാമകൃഷ്ണദേവന്റെപ്രിയശിഷ്യനായനരേന്ദ്രൻ ലോകൈകവന്ദ്യനായ പ്രവാചകനും, ഗുരുവും സർവരാലുംസമാരാധ്യനുമായ വിവേകാനന്ദസ്വാമിയായി മാറി. ഈ സംഭവങ്ങളെല്ലാം ഭാരതചരിത്രത്തിൽ ഒരിക്കലും മായാത്ത തങ്കലിപികളാൽ എഴുതി ചേർക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു .

അമേരിക്കയിലും, ഇംഗ്ലണ്ടിലും, യൂറോപ്പിലും തന്റെ മാതൃഭൂമിയുടെ വിശ്വോത്തരമായ സന്ദേശത്തെ പ്രചരിപ്പിക്കാൻ അധികദിനപ്രയത്നം ചെയ്ത് 4½ വർഷത്തിന് ശേഷം ഇന്ത്യയിൽ തിരിച്ചെത്തിയ ആഗുരുവന്ദ്യനെ എത്രമാത്രം ആഹ്ളാദവും, അഭിമാനവും ചേർന്നാണ് ഭാരതീയർ എതിരേററത്. കൊളംബോമുതൽ അൽമോറവരെ ചെയ്തതന്റെ പ്രസംഗപരമ്പരകളിൽകൂടി ഭാരതത്തിന്റെ നവോത്ഥാനം തുടങ്ങിവെച്ച, സ്വരാജ്യ സ്നേഹികളിൽ അഗ്രഗണ്യനായ ആ ഋഷിപുംഗവന് എന്തൊരു ആദരാജ്ഞലിയാണ് അർപ്പിക്കേണ്ടത് എന്ന ചിന്തയിൽ നിന്ന് രൂപം കൊണ്ടതാണ് ഇന്ന് കന്യാകുമാരി മുനമ്പിൽ നിന്നുവിട്ട് നില്ക്കുന്ന വിവേകാനന്ദ പാറയിലെ അതിമനോഹരമായ വിവേകാനന്ദ ശിലാസ്മാരകം. അദ്ദേഹത്തിന്റെ തന്നെ ജീവിതത്തിന്റെ ഒരു പ്രതിബിംബമായി, ആ ആത്മീകസാക്ഷാത്കാരത്തിന്റെ പ്രതീകമായി, ആ

പാറമേലിരുന്നു ചെയ്ത തപസിന്റെ ശക്തി തരംഗങ്ങൾ ഇന്നും പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഒരു തപസ്സരണിയായി, ആ ശിലാസ്മാരകം രൂപം കൊണ്ടിരിക്കുന്നു. ജാതി മതഭേദമെന്യേ ഭാരതീയർക്കെല്ലാം അഭിമാനിക്കാവുന്ന ഒരു ശില്പസൃഷ്ടിയായി അത് ഇന്ന് വിരാജിക്കുന്നു.

സൂക്ഷ്മമായി പരിശോധിച്ചാൽ സ്വാമിജിയുടെ സന്ദേശങ്ങൾ ആ സ്മാരകത്തിൽ തന്നെ രൂപംകൊണ്ടിരിക്കുന്നതായി കാണാം. ഓരോ ആത്മാവിലും പരിപൂർണ്ണമായ ആത്മീക ചൈതന്യം കുടികൊണ്ടിരിക്കുന്നു. അതിനെ പുറത്തേയ്ക്കാവാഹിക്കലാണ് ഒരു മതത്തിന് ചെയ്യാനുള്ളത്. അത് പ്രവൃത്തിയിൽ കൂടിയോ, ആരാധനകളിൽ കൂടിയോ, ജ്ഞാനോപാസനയിൽ കൂടിയോ, രാജയോഗത്തിൽ കൂടിയോ, സാധിപ്പിക്കാൻ വഴി കാട്ടുകയാണ് ഒരു മതത്തിന്റെ ഉദ്ദേശം'. ഈ സത്യമല്ലേ ശിലാസ്മാരകത്തിൽ നാം കാണുന്നത്. ശിലാസ്മാരകത്തിലേക്ക് നോക്കൂ. എവിടെയോ നിന്ന് കൊണ്ടുവന്ന കരിങ്കല്ലുകൾ. ആകൃതിയിലും പ്രകൃതിയിലും വ്യത്യസ്തമായ ആ കല്ലുകളെ തേയ്ച്ചുമായ്ച്ച്, ഉരച്ച്, മിനുക്കി എടുത്ത് മാർബിളിന്റെ മിനുസത്തിലും മോടിയിലും ചേർത്തുവെച്ചിരിക്കുന്നു. മനുഷ്യപ്രയത്നത്താൽ കരിങ്കല്ലിനെ മാർബിളിനു സമമാക്കി മാറ്റാൻ കഴിയുമെങ്കിൽ അതേ പ്രയത്നത്തിന് മനുഷ്യമനസിനെ ദിവ്യത്വത്തിലേക്ക് ഉയർത്താൻ കഴിയുകയില്ലേ, എന്ന് ഓരോ കല്ലും വിളിച്ചുചോദിക്കുന്നു. മുക്കും മൂലയും മിനുസപ്പെടുത്തിയ ആ കല്ലുകൾ എത്ര കലാഭംഗിയിൽ അടുക്കിവെച്ചിരിക്കുന്നു. നാനാത്വത്തിലും വൈവിധ്യത്തിലും ഉള്ള ഏകത്വമല്ലേ അത് കാണിക്കുന്നത്. ശിലാസ്മാരകം വെറും ഒരു കൗതുക വസ്തുവല്ല. നൂററാണ്ടുകളായി ഭാരതം പ്രവചിച്ചുകൊണ്ടിരിക്കുന്ന, മനുഷ്യനിലെ പൂർണ്ണതയേയും ദിവ്യത്വത്തേയും ഉത്ഘോഷിക്കുന്ന ഒരാധുനിക ക്ഷേത്രമാണത്. അതിനുള്ളിലുള്ള വിവേകാനന്ദ സ്വാമികളുടെ മൂർത്തിയാകട്ടെ സ്വാമിജിയുടെ മാത്രമല്ല, ഓരോ വ്യക്തിയിലും അന്തർലീനമായി കിടക്കുന്നതും സ്വപ്രയത്നത്താൽ ആർക്കും സ്വാത്മീകരിച്ച് തന്നെത്താൻ ഉയർത്താനും 'തദ്വാര' പ്രകാശിപ്പിക്കുവാൻ കഴിയുന്നതുമായ ദൈവീകത്വത്തിന്റെ പ്രതിച്ഛായ കൂടിയാണിത്. മനുഷ്യന് സ്വപ്രയത്നത്തിലുള്ള ആത്മവിശ്വാസം നശിയ്ക്കാത്തിടത്തോളം കാലം അവന് രക്ഷാമാർഗം ഉണ്ട്. ആത്മവിശ്വാസം ഇല്ലാത്തവന് മറേറതുമാർഗം സ്വീകരിച്ചാലും ഒരു പരിധിക്കപ്പുറം കടക്കാനാവില്ല. ആധുനികയുഗത്തിൽ നാസ്തികനെന്ന് പറയാവുന്നതു, സ്വാമിജിയുടെ വാക്കുകളിൽ, 'ദൈവവിശ്വാസം ഇല്ലാത്തവനെയല്ല, മറിച്ച് ആത്മവിശ്വാസം ഇല്ലാത്തവനെയാണ്".

ഒമ്പത് വർഷത്തെ അശ്രാന്തപരിശ്രമം കൊണ്ട് അവിടുന്ന് നമ്മുടെ നാട്ടിൽ ഒരു പുതുയുഗത്തിന്റെ 'നാന്ദി' കുറിച്ചുവെച്ചു. 1902 ജൂലൈ 4-ാം തിയതി മഹാസമാധിയടയുന്ന സന്ദർഭത്തിലും അദ്ദേഹത്തിന്റെ മനസിൽ ഒരേയൊരു വിചാരമാണുണ്ടായിരുന്നത്. എനിക്ക് മുക്തി ആവശ്യമില്ല. കൈവല്യം ആവശ്യമില്ല, ഞാൻ വീണ്ടും വീണ്ടും ജനിക്കാൻ ആഗ്രഹിക്കുന്നു എത്ര കടപ്പാടുകൾ വേണമെങ്കിലും സഹിക്കാൻ ഞാൻ തയ്യാറാണ്. മനുഷ്യരാശികളിൽ ഓരോരുത്തനും അവനിൽ അന്തർലീനമായിരിക്കുന്ന ആത്മീയശക്തിയെ ഉണർത്തി മുക്തിക്ക് പാത്രമാകുന്നതുവരെ ഞാൻ ഈ ദേഹം വിട്ടുപോയതിനുശേഷവും അനേകായിരം ദേഹങ്ങളിൽ കൂടി പ്രവർത്തിച്ചുകൊണ്ടുതന്നെയിരിക്കും,

സന്യാസജീവിതത്തിന് പാരമ്പര്യാഗതമായ അർത്ഥത്തിൽനിന്ന് കവിഞ്ഞൊരർത്ഥം സ്വാമിജി നല്കി. സംസാരബന്ധങ്ങളിൽ നിന്നും വേർപെട്ട് കാട്ടിലോ, ഗുഹയിലോ കേറിപ്പാറി തപസും സാധനയും ചെയ്ത് സ്വമുക്തി നേടൽ എന്ന അർത്ഥത്തെ മാററി ജഗത്ഹിതത്തിന് വേണ്ടി, സകല ചരാചരങ്ങളുടെയും നന്മക്കുവേണ്ടി. പ്രയത്നപ്പെടുക എന്നൊരർത്ഥം സ്വാമിജി കൊടുത്തു. അവിടുന്നു തുടങ്ങിവെച്ച ശ്രീരാമകൃഷ്ണ മഠത്തിന് 'ആത്മനോ മോക്ഷാർത്ഥം, ജഗത്ഹിതായച' എന്ന മനോഹരമായ മുദ്രാവാക്യമാണ് സ്വാമിജി തിരഞ്ഞെടുത്തത്. അതിനെ തുടർന്ന് അവിശ്വസനീയമായ മാററങ്ങളാണ് നമ്മൾ ഭാരതത്തിൽ കാണുന്നത് സന്യാസിമാരും ബ്രഹ്മചാരികളും ആർത്തരും അവശരും, ദീനരും ദുഃഖിതരും, ദരിദ്രരും, നിരാലംബരുമായ ജനലക്ഷങ്ങളുടെ സേവക്കുവേണ്ടി പ്രയത്നിക്കാൻ തയ്യാറെടുത്തു. തുടങ്ങി. സേവന പാരമ്പര്യത്തിൽ സന്യാസി സംഘങ്ങൾ ഇന്ന് പുതിയചരിത്രം തന്നെസൃഷ്ടിക്കുവാൻ തുടങ്ങിയിരിക്കുന്നു അവനവനിലുള്ള ആത്മീയ ശക്തിയെ ഉണർത്തി ശക്തിപ്പെടുത്തിയെടുത്താൻ അത് തന്റെ സ്വാർത്ഥതാല്പര്യങ്ങൾക്കുമാത്രം വേണ്ടി ഉപയോഗിക്കാതെ സമുദായോന്നമനത്തിനുവേണ്ടിയുള്ള സേവനോന്മുഖമായ പ്രവർത്തികളിൽ വ്യാപരിപ്പിച്ച് തന്നെയും സമുദായത്തെയും ഉന്നമനത്തിലേക്ക്

നയിക്കുവാൻ കഴിയൂ. അതാണ് സ്വാമിജിയുടെ 'മാനവസേവ മാധവസേവ', 'പ്രവർത്തിയിൽ കൂടി ആരാധന' എന്നീ പ്രായോഗിക പദ്ധതികളുടെപാശ്ചാത്തലമായി നിലകൊള്ളുന്നത്. ഭാരതീയരുടെ ചിന്താസരണിയിൽ അനവധി സുവർണ്ണ രേഖകൾ സ്വാമിജിയുടെ പ്രായോഗിക വേദാന്തം ചെയ്തുചേർത്തു.

ഇത്തരം ഒരു നവോദ്ധാരണത്തിന് ഭാരത സംസ്ക്കാരം വെമ്പൽ കൊള്ളുകയായിരുന്നു. 'ത്യാഗേനൈകെ അമൃതത്വമാനശു' എന്ന ഋഷിവാക്യത്തെ അവഗണിച്ചു് ഭാരതീയർ പാശ്ചാത്യരെ അനുകരിച്ചു് പലവിധ ഭോഗോപാധികളിൽ കൂടി തന്നെത്തന്നെ മതി മറന്ന് പരമ്പരാഗതമായ സംസ്ക്കാരത്തെയും, ജീവിതമൂല്യങ്ങളെയും തികച്ചും വകവെയ്ക്കാതെ ജീവിക്കുവാൻ തുടങ്ങിയ കാലമായിരുന്നു 19ാം-നൂററാണ്ടു്.—പ്രത്യേകിച്ചും അതിൻെറ ഉത്തരാർദ്ധം. അഭ്യസ്ഥവിദ്യർ എന്നഭിമാനിക്കുന്നവർ പാശ്ചാത്യസംസ്ക്കാരത്തിൻെറ ബാഹ്യമോടികളിൽ ഭ്രമിച്ച് അവയെ അനുകരിച്ച് അതിൽ അഭിമാനം കൊണ്ടിരുന്നു എന്നുമാത്രമല്ല, ഭാരതീയമായത്, പ്രത്യേകിച്ചും ഹിന്ദുധർമ്മാനുസൃതമായതെന്തും പുച്ഛരിച്ചു തള്ളിക്കളഞ്ഞിരുന്നകാലം. പാശ്ചാത്യ തത്വചിന്തകന്മാർ, എഴുത്തുകാർ, ശാസ്ത്രജ്ഞന്മാർ, എന്നിവരെല്ലാമായിരുന്നു ഇക്കൂട്ടരുടെ ആരാധനാമൂർത്തികൾ. നരേന്ദ്രനാഥ്ദത്തയും ഇതിനൊട്ടും പിന്നോക്കമായിരുന്നില്ല. പക്ഷേ ഭാരതമാതാവിൻെറ സുകൃത വൈഭവം കൊണ്ട്, ഹിന്ദുധർമ്മത്തിൻെറ മഹിമ എന്നു പറയട്ടെ. ചെറുപ്രായത്തിൽനിന്നുതന്നെ തികച്ചും ഒരു സത്യാന്വേഷിയും സത്യാനുവർത്തിയും ആയി വളർന്നു നരേന്ദ്രൻ. അതുകൊണ്ടു തന്നെയായിരിക്കണം പാശ്ചാത്യ വിദ്യാഭ്യാസത്തിൽ മുഴുകിയിരുന്നപ്പോഴും ആ മനസ്സ 'ഈശ്വരനുണ്ടോ'? 'ഈശ്വരനെ കാണാൻ കഴിയുമോ'? മനുഷ്യജീവിതത്തിൻെറ ഉദ്ദേശമെന്ത്'? എന്നിങ്ങനെയുള്ള അഗാധ സത്യങ്ങൾ ചുഴ്ന്നറിയാൻ വെമ്പൽ കൊണ്ടിരുന്നതും. ശ്രീരാമകൃഷ്ണദേവനെ നരേന്ദ്രൻ ആദ്യം സമീപിച്ചതും, അവരുടെ ആദ്യത്തെ കൂടികാഴ്ചയും, ഭാരത ചരിത്രത്തിൽ, ഹിന്ദുധർമ്മത്തിൻെറ ചരിത്രത്തിൽ മറക്കാനാവാത്ത ഒരു സംഭവമാണ്.

'ഞാൻ ഈശ്വരനെ കാണുന്നു, നിന്നെ കാണുന്നതിലും ശക്തിയും, വ്യക്തവും ആയ രൂപത്തിൽ' എന്ന ശ്രീരാമകൃഷ്ണദേവൻെറ തിരുമൊഴികളാണ് മിക്കവാറും നിരീശ്വരവാദിയായിതീർന്നിരുന്ന നരേന്ദ്രനെ ആസ്തികൃത്തിലേക്കും, തുടർന്ന് തത്വചിന്തയിലേക്കും ആത്മസാക്ഷാത്കാരത്തിലേക്കും ആകർഷിച്ചെടുത്തത്.

ഇന്ന് വിവേകാനന്ദശിലാസ്മാരകവും അതിൽ നിന്നു ജന്മമെടുത്ത, സ്വാമിജിയുടെ തത്വചിന്തകളെ പകർത്തുവാനും, പ്രായോഗിക ജീവിതത്തിലേക്ക് പകർത്തി ജനങ്ങളെ ഉത്ബുദ്ധരാക്കുവാനും, സദാചാര, ത്യാഗം, സേവ, എന്നീ പാരമ്പരാഗതമായ ജീവിതമാർഗ്ഗങ്ങളിൽ കൂടി നിഷ്ക്കാമകർമ്മോന്മുഖമായ ഒരു പുതിയ തലമുറ സൃഷ്ടിച്ചെടുക്കുവാനും പ്രയത്നപ്പെട്ടുകൊണ്ടിരിക്കുന്ന വിവേകാനന്ദ കേന്ദ്രവും സേവന പാരമ്പര്യത്തിന് ഒരു പുതിയ ചരിത്രം സൃഷ്ടിക്കാൻ തുടങ്ങിയിരിക്കുന്നു.

എല്ലാ ഭാരതീയരും വിവേകാനന്ദശിലാസ്മാരകം സന്ദർശിക്കൽ ഒരു ജീവിതവ്രതമാക്കണം. വെറും ഒരു കാഴ്ച കാണാനല്ല, ഒരു തീർത്ഥസ്ഥാനമെന്ന നിലക്ക്. അതിൻെറ പിന്നിലുള്ള വ്യക്തി പ്രഭാവത്തിൽ സനാതനമായ ആർഷസംസ്ക്കാരത്തിൻെറ മുഴുവൻ വൈഭവവും ദർശിക്കണം. അതിൻെറ ഒരു അണുവെങ്കിലും സ്വായത്തമാക്കി സ്വജീവിതത്തിൽ ഒരു പരിവർത്തനം വരുത്താൻ ശ്രമിക്കണം. അങ്ങനെ ഒരു സ്വാർത്ഥലോഭകളങ്കമേലക്കാത്ത ത്യാഗത്തിൻെറയും സേവയുടെയും പരിവേഷമണിഞ്ഞ് ഒരു പുതിയ തലമുറ വളർത്തി എടുത്ത് അതിൽനിന്നുവേണം നമ്മുടെ രാഷ്ട്രശക്തി പുനരുദ്ധിതമാകാൻ. ഭാരതമാതാവിൻെറ വ്രണങ്ങളെ കഴുകി കെട്ടി ആശ്വാസവും സ്വാന്തനവും നൽകാൻ. വൃദ്ധയെങ്കിലും നിത്യയൌവനയുക്തയായ അ അമ്മയെ വീണ്ടും സർവാലങ്കാരഭൂഷയായി സിംഹാസനത്തിലേക്കാനയിക്കാൻ. ഏതുനിമിഷവും പൊട്ടിത്തെറിച്ച് സർവോന്മൂലനത്തിന് തയ്യാറായി നില്ക്കുന്ന അണുസ്ഫോടനങ്ങളിൽ നിന്ന് മാനവരാശിയെ രക്ഷിക്കാൻ സർവമത സമന്വയം സാധിക്കാൻ, സാർവലൗകിക സഹോദരത്വം സ്ഥാപിച്ച് എല്ലാ ഗുരുവര്യന്മാരും സ്വപ്നം കണ്ടിരിക്കുന്ന ഒരു ജാതി, ഒരു മതം, ഒരു ദൈവം എന്ന മഹത്തായ ഏകീകരണം തികച്ചും സ്വാർത്ഥകമാക്കാൻ മനുഷ്യനെ അവൻെറ മൃഗീയതകളിൽ നിന്ന് പിന്തിരിപ്പിച്ച് മനുഷ്യനായി മാററാൻ.

**ഉത്തിഷ്ഠത! ജാഗ്രത!**
**പ്രാപ്യവരാൻ നിബോധത!**



# "ശ്രീ മഹാഭാരതത്തിന് ഒരു ആമുഖം"

മഹാഭാരതത്തെ, വേദമെന്നോ, ശാസ്ത്രമെന്നോ,
പുരാണമെന്നോ, ഇതിഹാസമെന്നോ, സ്മൃതി
യെന്നോ, ഏതുപേരിൽ വേണമെങ്കിലും
വ്യവഹരിക്കാം. എല്ലാവ്യവഹാരങ്ങളും
ആ മഹാഗ്രന്ഥത്തെ സംബന്ധി
ച്ചിടത്തോളം സാർത്ഥകമത്രേ!
എന്തെന്നാൽ പതി
നാലു വിദ്യകളുടേയും
സാരസർവസ്വമാണ്
മഹാഭാരതം

**കലാരത്നം പ്രൊഫ: അമ്പലപ്പുഴ ഗണപതിശർമ്മാ**

"നമോഽസ്തുതേ വ്യാസ! വിശാല ബുദ്ധേ!
ഫുല്ലാരവിന്ദായത പത്രനേത്ര!
യേനത്വയാഭാരത തൈലപൂർണ്ണഃ
പ്രജ്ജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ!

വ്യാസം വസിഷ്ഠനപ്താരം ശക്തേഃപൗത്രമകല്മഷം
പരാശരാത്മജം വന്ദേ ശുകതാതം തപോനിധിം!

നാരായണം നമസ്കൃത്യ നരംചൈവനരോത്തമം
ദേവീംസരസ്വതീംവ്യാസം തതോജയമുദീരയേത്

"ജയോ" നാമേതിഹാസോഽയം ശ്രോതവ്യോവിജിഗീഷുണാ."

### മഹത്വം

മഹനീയവും അനിർവചനീയവുമായ ഭാരത സംസ്കാരത്തിന്റെ വിശദവും വിപുലവുമായ വിവരണമാണ്, "മഹാഭാരതം ഋക്കു, യജുസ്, സാമം, അഥർവം, എന്നീ വേദങ്ങൾക്കു സമശീർഷമാണ്. ആ മഹാഗ്രന്ഥം. "ഭാരതം പഞ്ചമോവേദ," എന്നാണ് പ്രമാണം

"ഭാരതവ്യപദേശേന ഹ്യാമ്നായാർത്ഥശ്ച
ദർശിതം"

"ഭാരതം" എന്ന പേരിൽ വേദാർത്ഥമാണ് പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നത്", എന്നു വ്യാസഭഗവാൻ തന്നെ വ്യക്തമായി പറയുന്നു. എന്നുമാത്രമല്ല. ഗ്രന്ഥരചനാരംഭത്തിൽത്തന്നെ പ്രതിപാദ്യമെന്തെന്ന്, സൂചിപ്പിക്കുന്നുമുണ്ട്.

"കൃതം മയേദം ഭഗവൻ! കാവ്യം പരമപൂജിതം
ബ്രഹ്മൻ! വേദരഹസ്യം ച യച്ചാന്യത്സ്ഥാ
പിതം മയാ"

പരമപൂജിതമായ ഈ കാവ്യത്തിൽ വേദരഹസ്യവും ഉപനിഷത്സാരവും സകലശാസ്ത്ര സാരസംഗ്രഹവും നിബന്ധിക്കപ്പെട്ടിരിക്കുന്നു.

''വിദ്യാശ്ചതുർദശ'' വിദ്യകൾആകെ പതിനാല്. ഋക്കു, യജുസ്, സാമം, അഥർവം, എന്ന നാലുവേദങ്ങൾ; മീമാംസ, തർക്കശാസ്ത്രം, അർത്ഥശാസ്ത്രം, പുരാണം എന്ന നാലുഉപവേദങ്ങൾ; ശിക്ഷ, കല്പം, വ്യാകരണം, നിരുക്ത, ഛന്ദസ്, ജ്യോതിഷം; എന്ന ആറുശാസ്ത്രങ്ങൾ (വേദാംഗങ്ങൾ) ഇവയാണ് പ്രസിദ്ധങ്ങളായ ചതുർദശവിദ്യകൾ. ഈ ഗഹനങ്ങളും ഗൂഢങ്ങളുമായ വിദ്യകളുടെ സാരസംഗ്രഹമാണ് 'മഹാഭാരതം' എന്നാണ് പണ്ഡിതമതം, അക്കാരണത്താൽ തന്നെ ആ ഗ്രന്ഥത്തെ, വേദമെന്നോ ശാസ്ത്രമെന്നോ, പുരാണമെന്നോ, ഇതിഹാസമെന്നോ, സ്മൃതിയെന്നോ, കാവ്യമെന്നോ, ഏതു പേരിൽ വേണമെങ്കിലും വ്യവഹരിക്കാം. എല്ലാവ്യവഹാരങ്ങളും സാർത്ഥകമാണുതാനുംഅവസാന ഭാഗത്ത് ഗ്രന്ഥകാരൻ സാഭിമാനം പറയുന്നത്

''ധർമ്മേചാത്ഥേ ചകാമെ ചമോക്ഷേച ഭരതർഷഭ!
യദിഹാസ്തി തദന്യത്ര, യന്നേഹാസ്തി.
നതത് കചിത്''

മഹാഭാരതത്തിൽ പ്രതിപാദിച്ചിട്ടുള്ള ധർമ്മാർത്ഥ, കാമ, മോക്ഷ, സാധനകൾമററു ഗ്രന്ഥങ്ങളിൽ കണ്ടു, എന്നു വരും; എന്നാൽ മഹാഭാരതത്തിലില്ലാത്തത് മററൊരു ഗ്രന്ഥത്തിലും കാണുന്നതല്ല.

നമ്മുടെ ആർഷഗ്രന്ഥങ്ങളിൽ, മററെന്തു വേണമെങ്കിലും നശിച്ചുകൊള്ളട്ടെ; മഹാഭാരതം ഒന്നുമാത്രം അവശേഷിച്ചാൽമതി, നമ്മുടെ സംസ്കാരം എന്നെന്നും നിലനിൽക്കും. പ്രാപഞ്ചികവ്യവസ്ഥിതി നിലനിൽക്കുന്നിടത്തോളം കാലം, മഹാഭാരതം ലോകരാൽ ആദരിക്കപ്പെടുകയും, അംഗീകരിക്കപ്പെടുകയും ചെയ്യും; എന്നുള്ളതിൽ സംശയമില്ല. ദേശകാലാതീതമായ സനാതനമായ, ജീവിതസത്യത്തെയാണല്ലോ വെളിവാക്കിയിരിക്കുന്നത് ആ ഉത്തമഗ്രന്ഥം.

## ഇതിഹാസം

ഭാരതം ഇതിഹാസമാണ്. ഭക്തിയോടും യുക്തിയോടുംകൂടി അനുഗ്രഹിക്കേണ്ടതാണ്. ''ഭക്ത്യായുക്ത്യാച ഭാരതം' 'ഇതിഹ'' എന്നാൽ പുരാവൃത്തം ''ഇതിഹ ആസ്തേ ഇതി ഇതിഹാസം'' ചരിത്രവസ്തുതകൾ ഇതിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ''ഇതിഹാസം' എന്ന പേരുണ്ടായി

''ധർമ്മാർത്ഥകാമമോക്ഷാണ, മുപദേശസമന്വിതം
പൂർവവൃത്തം കഥായുക്തം ഇതിഹാസം പ്രചക്ഷതേ.'

ധർമ്മാർത്ഥകാമ മോക്ഷങ്ങളെപ്പററിയുള്ള ഉപദേശം, ചരിത്രസംഭവങ്ങളോടുക്കൂടി ചേർന്നത് പറയുന്നത് ''ഇതിഹാസം' എന്നാണ് ലക്ഷണകല്പന. 5000 കൊല്ലങ്ങൾക്കുമുൻമ്പുള്ള ഭാരതത്തിലെ രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവുമായ വ്യവസ്ഥിതിയുടെ വർണ്ണന വർണ്ണശബളമായ ചിത്രങ്ങളിലൂടെ, വ്യാസൻ ഇതിൽ നിർവചിച്ചിരിക്കുന്നു വ്യാസനാണെങ്കിൽ മഹാമതിയാണ്, സത്യവാക്കാണ് ''സത്യവാദിമഹാമതി'' എന്നും ''സത്യവാക്ദൃഢനിശ്ചയ' എന്നും, ആ മഹാനുഭാവനെ സമകാലികർ പ്രശംസിച്ചുകാണുന്നു. 5000 കൊല്ലങ്ങൾക്കുമുൻപുള്ള ലോകവ്യവഹാരങ്ങളുടെ വിവിധമണ്ഡലങ്ങളിൽ തെളിഞ്ഞു കണ്ടിരുന്ന യഥാർത്ഥവും സമഗ്രവുമായ ചരിത്രരേഖയാണ് ഭാരതം, എന്നു എല്ലാവരും സമ്മതിക്കുന്നു. നമ്മുടെ പുരാതനാചാര്യന്മാർ, രാഷ്ട്രീയ, സാമുദായിക, സാമ്പത്തിക പ്രശ്നങ്ങളിൽ വേണ്ടത്ര പരിജ്ഞാനം നേടിയവരല്ല, എന്നുള്ളവാദത്തിനു ശരിയായ സമാധാനമാണ്. മഹാഭാരതം നൽകുന്നത്. അതുകൊണ്ടു ആ ഗ്രന്ഥത്തിനു ശാശ്വതികവും വിശ്വവ്യാപകവുമായ പ്രശസ്തികൈവന്നിരിക്കുന്നു.

## ഭാഗവതവും ഭാരതവും.

വ്യാസമഹർഷിക്കു നാലുപുത്രന്മാരാണുള്ളത്. വിദുരൻ, ധൃതരാഷ്ട്രൻ, പാണ്ഡു, ശ്രീശുകൻ ഇവരിൽ ആദ്യത്തെ മൂന്നു പേരും പരകളത്രത്തിൽ ജനിച്ചവരാണ്.

നാലാമത്തെ പുത്രനായ ശുകബ്രഹ്മർഷി സ്വന്തം ആത്മജാതനുമത്രേ. വിദുരൻ ധർമ്മത്തിന്റെയും ധൃതരാഷ്ടർ അർത്ഥത്തിന്റെയും, പാണ്ഡുകാമത്തിന്റെയും ശുകൻ മോക്ഷത്തിന്റെയും പ്രതീകങ്ങളാണ്. അർത്ഥകാമ

ളാണ് ഭാരതത്തിലെകഥാബീജം. അർത്ഥകാമങ്ങൾ ത്യാജ്ജ്യങ്ങളാണെന്ന് ആരും പറയുന്നില്ല.

''ധർമ്മാവിരുദ്ധ; ഭൂതേഷ്ഠ കാമോഽസ്മി
ഭരതർഷഭ!''

ധർമ്മാനുസൃതമായ കാമം ഞാൻ തന്നെയാണ്, എന്ന് ഭഗവാൻ സമ്മതിക്കുന്നു. ധർമ്മാവിരോധേന അർത്ഥാർജ്ജനം, ധർമ്മാർത്ഥാവിരോധേന കാമാർജ്ജനം (ധർമ്മത്തിനു അനുസരണമായി അർത്ഥാർജ്ജനം, ധർമ്മാർത്ഥാനുസരണമായി കാമാർജ്ജനം) എന്നാണ് ശാസ്ത്രവിധി. ആ വിധിക്കനുസരണമായി പാണ്ഡവരുടെ ജീവിതവും അതിനുവിരുദ്ധമായി കൌരവരുടെ ജീവിതവും വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഭാരതത്തിൽ ഒട്ടുമിക്കവാറും ഭാഗങ്ങളിൽ വിദുരൻ (ധർമ്മം) പ്രത്യക്ഷപ്പെടുന്നുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ സാരോപദേശങ്ങൾ കൌരവരിൽ വിലപ്പോകുന്നില്ല. പാണ്ഡവർ അതു സ്വീകരിച്ച് ജീവിതത്തിൽ പകർത്തുന്നു. അർത്ഥകാമങ്ങളിൽ മുഴുകിക്കഴിയുന്നവർക്കു ധർമ്മത്തിന്റെ ഉൽഘോഷണം ശ്രവണാരുന്തുദമായിത്തീരുകയല്ലേ ഉള്ളൂ.

ഒന്നുനോക്കിയാൽ വ്യാസന്റെ കുടുംബകഥയാണ് 'ഭാരതം' എന്നുപറയാം. എന്നാൽ അതു ലോകചരിത്രമായി ഗണിക്കപ്പെടുന്നു. കാരണം ''വസുധൈവകുടുംബക''ന്മാരാണല്ലോ നമ്മുടെ പൂർവികരായകാരണവന്മാർ.

ഭാഗവതത്തിൽ വ്യാസപുത്രൻമാരിൽ, വിദുരനും ശ്രീശുകനും മാത്രമേഗണ്യമായ സ്ഥാനമുള്ളൂ. വിദുരമൈത്രേയ സംവാദത്തോടെ വിദുരന്റെ രംഗം അവിടെ അവസാനിക്കുന്നു. ശ്രീശുകനാകട്ടെ, ആചാര്യനായി ആദ്യന്തം പ്രശോഭിക്കുന്നു. ഭക്തിയിൽ കൂടി ജ്ഞാനത്തിലേക്കുള്ള പ്രയാണം ദശമം അവസാനം വരെകാണാം. ഏകാദശത്തിൽ ജ്ഞാനവും ദ്വാദശത്തിൽ മുക്തിയും [ആശ്രയം] പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു. ആവിധത്തിൽ ഭാരതവും ഭാഗവതവും പരസ്പരം പൂരകങ്ങളാണെന്നു വ്യക്തമാണ്.

**ജയം**

മഹാഭാരതത്തിന് 'ജയം' എന്നുപേരുണ്ട്. ''ജയോനാമേതിഹാസോയം'' എന്നും ''തതോജയമുദീരയേത്'' എന്നുള്ള ശ്ലോകങ്ങളിൽ ''ജയ'' ശബ്ദത്തെത്തന്നെ പ്രയോഗിച്ചു കാണുന്നു. ധർമ്മത്തിന്റെ ജയമാണ് ഭാരതത്തിന്റെ മുഖ്യവിഷയം. യുദ്ധത്തിനു പുറപ്പെടുന്ന പതിനെട്ടു ദിവസവും, തന്നെ വന്ദിച്ചസുയോധനനോടു സതീരത്നമായ ഗാന്ധാരീദേവിപറഞ്ഞത്

''യതോ ധർമ്മസ്തതോജയ'' എന്നാണ്. ഭീഷ്മപിതാമഹൻ സുയോധനനു അതു ഒന്നും കൂടി വിശദീകരിച്ചു കൊടുക്കുകയുണ്ടായി.

''യതോ ധർമ്മസ്തത: കൃഷ്ണാ യത. കൃഷ്ണ
സ്തതോ ജയാ''

എവിടെ ധർമ്മമുണ്ടോ അവിടെ ഭഗവാനുണ്ട്, എവിടെ ഭഗവാനുണ്ടോ, അവിടെ വിജയം സുനിശ്ചിതം. ''ധർമ്മേരതിർ ഭവതു വസ്സതതോത്ഥിതാനാം

സോഽഹ്യേക ഏവ പരലോകഗതസ്യബന്ധു:
അർത്ഥാ സ്ത്രിയശ്ചനിപുണൈ രപി
സേവ്യമാനാ

നൈവാപ്ത ഭാവമുപയാന്തിനയ സ്ഥിരത്വം'

ധർമ്മത്തിൽ നിങ്ങൾക്കു ആസക്തിയുണ്ടാകട്ടെ, അതു ഒന്നുമാത്രമാണ് പരലോകത്തിലേക്കു കൊണ്ടുപോകാവുന്നത് ധനത്തേയും സ്ത്രീകളേയും എത്രകണ്ടുനൈപുണ്യത്തോടു കൂടി സമ്പാദിച്ചാലും, നമുക്കുവേണ്ട കാലത്തു ഉതകുന്നില്ല;അവശാശ്വതവുമല്ല.

''ധർമ്മ ഏഷഹതോഹന്തി, ധർമ്മോ രക്ഷതി
രക്ഷിത:'

ധർമ്മത്തെ മുറകെപ്പിടിച്ചാൽ, ധർമ്മം നമ്മെ രക്ഷിക്കും, ധർമ്മത്തെ വെടിഞ്ഞാൽ അതുനാശഹേതുകമാകും ഭാരതരാഷ്ട്രത്തിലെ ഭരണാധിപന്മാരുടെ മുഖമുദ്രതന്നെ''ധർമ്മോഽസ്മത്കുലദൈവതം'' എന്നാണ് അതിനുള്ള പ്രചോദനം മഹാഭാരതമാണ് നൽകീട്ടുള്ളത്.

അക്ഷരസംഖ്യകണക്കാക്കിയാൽ 'ജയ' എന്ന ശബ്ദത്തിനു 18 എന്നസംഖ്യകിട്ടും. 18 മഹാഭാരതത്തിൽ പരമപ്രാധാന്യമർഹിക്കുന്ന സംഖ്യയാണ്. പതിനെട്ടു ദിവസത്തെ മഹാഭാരത യുദ്ധം. പതിനെട്ടു അക്ഷൌഹിണിസേനകൾ പതിനെട്ടുപർവ്വങ്ങൾ തുടങ്ങിയവ

"ജയോ" നാമേതിഹാസോയം ശ്രോതവ്യോ വിജിഗീഷുണാ,

ജയം എന്നുപേരുള്ള ഈ ഇതിഹാസം വിജയം ലഭിക്കാൻ ആഗ്രഹിക്കുന്നവർ കേട്ടു പഠിക്കേണ്ടതാണ്.

സനത്സുജാതീയം, ഭഗവത്ഗീത. വിഷ്ണുസഹസ്രനാമം ഭീഷ്മോപദേശം തുടങ്ങിയഅതിവിശിഷ്ടങ്ങളും ആത്മനിർവൃതിജനകങ്ങളുമായ ഭാഗങ്ങൾ മഹാഭാരതത്തിൽ ഉൾക്കൊള്ളുന്നത്, ആകൃതിയെ സർവ്വോത്തരവും സർവാദരണീയവുമാക്കിത്തീർത്തിരിക്കുന്നു. സർവജ്ഞനും സർവതന്ത്രസ്വതന്ത്രനും സർവാരാദ്ധ്യനുമായ വ്യാസൻ ഭഗവദംശഭൂതനാണെന്ന് മഹാഭാരതം വ്യക്തമാക്കുന്നു "വ്യാസസ്തു ഭഗവാൻ സ്വയം., മുനിനാമപൃഥാ വ്യാസ എന്നീവചനങ്ങൾ എത്രയും പ്രാമാണികങ്ങളാണ്. സത്യംവദ് "ധർമ്മംചര" എന്ന വൈദികസിദ്ധാന്തങ്ങളെ ജീവിതത്തിൽ സാക്ഷാത്കരിക്കാൻ മഹാഭാരതം പോലെ ഉതകുന്ന മറെറാരുമഹാഗ്രന്ഥം ഇല്ലെന്നുതന്നെപറയാം അതുകൊണ്ടു ഭാരതസംസ്കാരത്തിന്റെ പരമാചാര്യനാണ് വ്യാസമഹർഷി എന്നുതീർത്തുപറയാം.

'യത്ര ഗത്വാ(?) ഭാരതംമഹത് ശ്രീയ; കീർത്തിശ്ച വിദ്യാചഭവന്തിമുദിതാ സ്സദാ'.

എവിടെ ജയമെന്നു പേരുള്ള മഹാഭാരതം പാരായണം ചെയ്യപ്പെടുന്നുവോ, അവിടെ ഐശ്വര്യവും കീർത്തിയും വിദ്യയും എന്നെന്നും കളിയാടുന്നു.

'മഹാ ഭാരതമാഖ്യായ സർവ്വ പാപൈപ്രമുച്യതേ.'

മഹാഭാരതപാരായണം കൊണ്ടു സർവപാപങ്ങളിൽ നിന്നും മോചനം ലഭിക്കുന്നു. മഹാഭാരതത്തിലെ പ്രതിപാദ്യത്തിന്റെ രത്നച്ചുരുക്കമിതാണ്,

'വാസുദേവസ്യ മാഹാത്മ്യം, പാണ്ഡവാനാാം ച സത്യതാം, ദുർവൃത്തം കൌരവേയാനാം മുക്തവാൻ ഭഗവാനൃഷി.'

ഭഗവാനായ വ്യാസമഹർഷി ശ്രീകൃഷ്ണന്റെ മാഹാത്മ്യവും, പാണ്ഡവന്മാരുടെ സത്യസന്ധതയും, കൌരവന്മാരുടെ ദുർവൃത്തിയും ഭാരതത്തിൽ എടുത്തു കാണിച്ചിരിക്കുന്നു.

## രാജധർമ്മം

രാജധർമ്മവും ഭരണതന്ത്രവും വ്യക്തമാക്കപ്പെട്ടിട്ടുള്ള മഹാഭാരതം പതിവായി ശ്രവണം ചെയ്യുക, രാജാക്കന്മാരുടെ ദിനചര്യകളിൽ അവിഭാജ്യഘടകമായി അംഗീകരിക്കപ്പെട്ടിരുന്നു. രാജാക്കന്മാർ ക്ഷേത്രദർശനത്തിനു എഴുന്നെള്ളുമ്പോൾ ക്ഷേത്രത്തിൽ പതിവായി ഭാരതം വായിക്കുന്നതിനു പണ്ഡിതന്മാരെനിയമിച്ചിരുന്നു. അവർക്കു 'ഭാരതപ്പട്ടർ' എന്നാണ് പേരു കല്പിച്ചിരുന്നത്. ഭാരതപ്പട്ടരുടെ സ്ഥാനത്തിരുന്നുള്ള ഭാരതവായനയിൽകൂടിയാണല്ലോ മേല്പത്തൂർ ഭട്ടതിരിയെ ചെമ്പകശ്ശേരി പൂരാടംതിരുനാൾ തമ്പുരാൻ തിരിച്ചറിഞ്ഞത്. അമ്പലപ്പുഴയിൽ ആ സ്ഥാനം ഇന്നും തുടർന്നു വരുന്നു.

## വ്യാസനും ഗണപതിയും

വ്യാസൻ ലക്ഷത്തിൽപരം ഗ്രന്ഥങ്ങളുൾക്കൊള്ളുന്ന മഹാഭാരതം നിർമ്മിക്കാൻ നിശ്ചയിച്ചപ്പോൾത്തന്നെ പറയുന്നതു കേട്ടു കുറിച്ചെടുക്കാൻ ഒരു സ്റെറനോഗ്രാഫർ വേണമെന്നായി. അതിനുപററിയയോഗ്യനെ കണ്ടുപിടിക്കാനായി ബ്രഹ്മദേവനെ സമീപിച്ചു അദ്ദേഹത്തിന്റെ ഉപദേശപ്രകാരം മഹാഗണപതിയെ തെരഞ്ഞെടുത്തു. ഗണപതിസമ്മതിച്ചു. പക്ഷേ, ഒരുവ്യവസ്ഥ മുന്നോട്ടുവെച്ചു വ്യാസൻ "താൻശ്ലോകം ചൊല്ലിക്കൊടുത്തുകൊണ്ടിരിക്കുമ്പോൾ, ഇടക്കുകയറി"ഒന്നുകൂടിപറയണം" (once more) എന്ന് ചോദിച്ചു പോകരുത് കേൾക്കുന്നമാത്രയിൽ ഗ്രഹിച്ചു

കൊള്ളണം" ഗണപതിയും വിട്ടില്ല. അങ്ങോട്ടൊരു വ്യവസ്ഥ നിർദ്ദേശിച്ചു "എന്റെ എഴുത്തിനു ഒരിക്കലും കാലവിളംബം വരുത്തരുത് അങ്ങു ആലോചിച്ചുകൊണ്ടിരിക്കുകയും ഞാൻ എഴുതാൻ വകയില്ലാതെ ചുമ്മാതിരിക്കാനിടവരികയും, ഇതുരണ്ടും സംഭവിച്ചു പോകരുത്, അങ്ങനെ സംഭവിച്ചു പോയാൽ എഴുത്തുവടി താഴെവെച്ച്, ഞാൻ എന്റെ പാട്ടിനുപോകും' വ്യാസൻ അതിനിണങ്ങി. അങ്ങനെ വ്യാസനും ഗണപതിയും തങ്ങളുടെ വ്യവസ്ഥകൾ പാലിച്ചുകൊണ്ടു തന്നെ എഴുതിതീർത്തതാണ് മഹാഭാരതം.

ഭാഗവതവും ഭാരതവും വ്യാസനിർമ്മിതമാണല്ലോ! അവപരസ്പരം മറ്റൊരുവിധത്തിലും ബന്ധപ്പെട്ടിരിക്കുന്നു. ഭാഗവതം ഋഷിശാപത്തിൽ തുടങ്ങുന്നു. ഋഷിശാപത്തിൽത്തന്നെ അവസാനിക്കുന്നു. ഭാരതമാകട്ടെ, പട്ടിയുടെ ശാപത്തിൽ തുടങ്ങുന്നു. പട്ടിയുടെ അനുഗ്രഹത്തിൽ കലാശിക്കുന്നു.

## ജനമേജയന്റെ യാഗം

പരീക്ഷിത്ത് മഹാരാജാവ് സ്വർഗ്ഗാരോഹണം ചെയ്തതോടുകൂടി പുത്രനായ ജനമേജയൻ സിംഹാസനാരൂഢനായിത്തീർന്നു. അദ്ദേഹത്തിനു മൂന്നു അനുജന്മാരുണ്ടായിരുന്നുവത്രേ. പ്രജാഹിതം മുൻനിറുത്തിരാജ്യം ഭരിച്ചിരുന്ന പരീക്ഷിത്ത് അശ്വമേധം നടത്താൻവേണ്ട ഒരുക്കങ്ങൾകൂട്ടി. അപ്പോൾ 'സരമ' എന്ന ദിവ്യശക്തിയുള്ള പട്ടിയുടെ ഓമനപ്പുത്രൻ "സാരമേയൻ" യാഗശാലയിൽ കടന്നുചെന്നും. അതുകണ്ടുമാത്രയിൽ രാജസഹോദരന്മാർ അതിനെ പൊതിരെ തല്ലിയോടിച്ചു. ദേഹംമുഴുവനും മുറിഞ്ഞ്, രക്തമൊലിച്ച്, തേങ്ങിക്കരഞ്ഞുകൊണ്ട് വിവശനായിവന്ന തന്റെ പുത്രനെക്കണ്ടു വ്യസനാക്രാന്തമായ അമ്മ കാരണമാരാഞ്ഞു ശുനകപോലൻ ഗദ്ഗദകണ്ഠനായ്പറഞ്ഞു.

"അമ്മേ! ഞാൻ ഒരു കുററവും ചെയ്തില്ല. ജനമേജയ രാജാവിന്റെ യാഗശാലയിൽ കയറിച്ചെന്നു, അത്രേയുള്ളൂ. അവിടെ ഒരു സാധനത്തേയും മണത്തു നോക്കുകപോലും ചെയ്തില്ല. ഒന്നിനെയും തൊട്ടു അശുദ്ധമാക്കിയതുമില്ല. ഒരു അപരാധവും ചെയ്യാത്ത എന്നെ, രാജസഹോദരന്മാർ ഒന്നുചേർന്ന് മർദ്ദിച്ച് അവശനാക്കി."

അതുകേട്ടതും സരമകോപിച്ചു. ഭാവം പകർന്നു. നേരെയാഗശാലയിൽ പാഞ്ഞു ചെന്നു. രാജാവിനെ നോക്കി' തീപ്പൊരിപാറുന്ന കണ്ണുകളോടുകൂടി, ഗർജ്ജിച്ചു.

—'യാതൊരു കുററവും ചെയ്യാത്ത എന്റെ കുഞ്ഞിനെ തല്ലിയതു ധർമ്മമല്ല. അങ്ങനെ അധർമ്മം പ്രവർത്തിച്ച നിങ്ങൾക്കു വലുതായ അനർത്ഥങ്ങളുണ്ടാകട്ടെ. നിങ്ങൾ തുടങ്ങുന്ന കർമ്മങ്ങൾക്കു പ്രതിബന്ധങ്ങളുണ്ടാകട്ടെ.' —

എന്നു ശപിച്ചുകൊണ്ട്, തിരിഞ്ഞു നോക്കാതെ, ഓടിമറഞ്ഞു. 'ഇനി എന്തനർത്ഥം സംഭവിക്കും?' എന്നറിയാതെ, ജനമേജയൻ വിഷണ്ണനായിത്തീർന്നു. അങ്ങനെയിരിക്കെ, ഉദങ്കൻ' എന്നഋഷികുമാരൻ യജ്ഞവാടത്തിൽ കടന്നുചെന്നു.

ഉദങ്കനു തക്ഷകനൊടു എന്തെന്നില്ലാതെ പകയുണ്ടായി. ആ വൈരനിര്യാതനത്തിനുള്ള പുറപ്പാടാണ്. ഗുരുവിൽനിന്നും എല്ലാ ശാസ്ത്രങ്ങളും യഥാവിധി പഠിച്ച ഉദങ്കൻ ഗുരുദക്ഷിണയായി, ഗുരുപത്നിയുടെ ആവശ്യമനുസരിച്ച് പൌഷരാജാവിന്റെ പട്ടമഹിഷിയുടെ രത്നകുണ്ഡലങ്ങൾ വാങ്ങിക്കൊണ്ടുവരുമ്പോൾ, തക്ഷകൻ എന്ന സർപ്പരാജൻ കപടരൂപം ധരിച്ചു അവ അപഹരിച്ച് കടന്നുകളഞ്ഞു. എന്നാൽ, ഗുരുവിന്റെ അനുഗ്രഹത്താൽ, ആ കുണ്ഡലങ്ങൾ തിരികെ കിട്ടി. ക്ലിപ്ത സമയത്തിനുള്ളിൽത്തന്നെ ഉദങ്കൻ ആ കുണ്ഡലങ്ങളെ ഗുരുപത്നിക്കു സമർപ്പിച്ച്, അനുഗ്രഹങ്ങൾ വാങ്ങികൃതകൃത്യനായിത്തീർന്നു.

എങ്കിലും, ഉദങ്കനു 'തക്ഷകനോടു പ്രതീകാരം ചെയ്തേഅടങ്ങൂ' എന്ന വാശി മുഴുത്തു. തക്കംനോക്കി ജനമേജയരാജാവിനെ സമീപിച്ച്, ആശിർവദിച്ച്. രാജസൽക്കാരങ്ങളെല്ലാം സ്വീകരിച്ചശേഷം, യുക്തിയുക്തമായി രാജാവിനോടുപറയാനുതുടങ്ങി

ഉദങ്കൻ– അല്ലയോ! രാജപുംഗവ! അങ്ങു സർവോർക്കുമോടെ വിജയിച്ചാലും അങ്ങുപെ

ദ്ധിസമ്പന്നനാണ്. ക്ഷാത്രവീര്യം വെട്ടിത്തിളങ്ങുന്നവനാണ്. ഈ അവസരത്തിൽ അങ്ങു തുടങ്ങുത് അശ്വമേധമല്ല, സർപ്പസത്രമാണ്. അങ്ങയുടെ ആഭിവന്ദ്യനായ പിതാവിനെ, നിരപരാധിയായ ആ മഹാനുഭാവനെ, എട്ടും പൊട്ടും കെട്ട ഒരു കുട്ടിയുടെ വാക്കിനെ കണക്കിലെടുത്ത് ദുഷ്ടനായ തക്ഷകൻ കടിച്ചുകൊന്നില്ലേ! അതുമാത്രമോ, സർപ്പവിഷമിറക്കി ആ രാജർഷിയെ വിഷബാധയേൽക്കാതെ രക്ഷിക്കാൻ സന്നദ്ധനായിവന്ന കൌശിക ബ്രാഹ്മണനെ പ്രലോഭനം ചെയ്ത് സ്വാധീനിച്ചു മടക്കിഅയച്ചില്ലേ ഈ വഞ്ചനയ്ക്കു, ഈ കൊടും ക്രൂരതക്ക്, പ്രതികാരം ചെയ്യേണ്ടത്, പുത്രനായ അങ്ങയുടെ ഒഴിച്ചുകൂടാൻ പാടില്ലാത്തകടമയത്രേ. അല്ലെങ്കിൽ, പിതാവിനോടുള്ള ആനൃണം തീർക്കാത്ത ആപാവം അങ്ങുവന്നു ചേരും നരകത്തിൽ പതിക്കേണ്ടിവരും അശ്വമേധമൊന്നം അതിനുപരിഹാരമാവില്ല അതുകൊണ്ടു, സർപ്പസത്രം നടത്തി തക്ഷകനടക്കം എല്ലദുഷ്ട സർപ്പങ്ങളുടെയും ഉന്മൂലനാശം വരുത്തിയാലും അതു അങ്ങു ചെയ്യുന്ന വലിയ ധർമ്മമായിരിക്കും ലോകത്തിൻെറ നന്മക്കു വേണ്ടി ചെയ്യുന്ന കർമ്മമാണല്ലോ ധർമ്മം. ധർമ്മാനുഷ്ഠാനം രാജധർമ്മത്തിൻെറ അവിഭാജ്യഘടകവുമാണല്ലോ.

ഉദങ്കൻെറ പ്രേരണയനുസരിച്ച്, ജനമേജയൻ സർപ്പസത്രം ആരംഭിച്ചു സർപ്പങ്ങൾ ആബാലാവൃദ്ധം ഹോമാഗ്നിയിൽ വീണു ശരീരം വെടിഞ്ഞുതുടങ്ങി തക്ഷകനെ ആഹൂതിചെയ്യാനാരംഭിച്ചപ്പോൾ ഇന്ദ്രനെ ആശ്രയിച്ചിരുന്നു ആ സർപ്പരാജൻ ഇന്ദ്രനോടുകൂടി ത്തന്നെ അഗ്നിയെ സമീപിച്ചു അപ്പോഴേക്കും "ആസ്തികൾ" എന്ന യുവ താപസൻ അവിടെ പ്രത്യക്ഷപ്പെട്ടു 'സർപ്പസത്രം' ഉടൻനിറുത്തണം എന്നാവശ്യപ്പെട്ട സർപ്പങ്ങളുടെ രക്ഷക്കുവേണ്ടി ജനിച്ച രജത്ക്കാരുപുത്രനും വാസുകിയുടെ സഹോദരിപുത്രനുമാണ് ആസ്തികൻ. ജനമേജയനുടൻ യാഗം നിറുത്തി തക്ഷകൻ രക്ഷപ്പെട്ടു.

സർപ്പാഹൂതിനടത്തിയ പാപത്തിനുപരിഹാരമായി അതിവിശിഷ്ടങ്ങളായ യാഗകാര്യങ്ങളിൽ വ്യാപരിച്ചിരുന്ന ജനമേജയനെ വ്യാസൻെറ കല്പനയനുസരിച്ച് ശിഷ്യനായ വൈശമ്പായനൻ എന്ന മഹർഷിയും ഗവൻ മഹാഭാരതം ചുരുക്കി പറഞ്ഞുകേൾപ്പിക്കുന്നു. അതുകേട്ട് രാജാവ് തൻെറ പൂർവികന്മാരുടെ വൃത്താന്തങ്ങൾ വിസ്തരിച്ചു പറഞ്ഞുകേൾപ്പിക്കണമെന്ന് അപേക്ഷിക്കുകയുണ്ടായി അങ്ങനെ സവിസ്തരം വൈശമ്പായനൻ ജനമേജയനൊടുപറഞ്ഞു കേൾപ്പിക്കുന്ന ഇതിഹാസമാണ് "മഹാഭാരതം"

## വ്യാസൻ

മഹാഭാരതത്തിൻെറ കർത്താവു വ്യാസമഹർഷിയാണല്ലോ? അദ്ദേഹം ഭഗവാൻെറ ആദ്യവതാരമത്രേ. മഹാഭാരതത്തിൻെറ കർത്താവു മാത്രമല്ല അദ്ദേഹം ഭാരതവംശത്തിൻെറ തന്നെ കുലകൂടസ്ഥനുമാണ്, അദ്ദേഹത്തിൽ നിന്നാണ് കൌരവപാണ്ഡവ വംശങ്ങൾ ജന്മം കൊള്ളുന്നതും. കഥാഗതിയുടെ മർമ്മ സ്ഥാനങ്ങളിൽ അദ്ദേഹം പ്രത്യക്ഷപ്പെടുന്നുമുണ്ട് കഥാഗതിയെ യുക്തംപോലെ ഉചിതമായ മാർഗ്ഗത്തിലൂടെ നയിക്കുന്ന അദ്ദേഹത്തിൻെറ ധിഷണാവൈഭവം അനിതരസാധാരണമത്രേ അദ്ദേഹത്തിൻെറകാലോചിതമായ ഉപദേശങ്ങൾ പാണ്ഡവന്മാരിൽ ഫലിക്കുന്നു കൌരവന്മാരിലാകട്ടെ വിഫലമായിത്തിരുകയാണ്. അങ്ങനെ വ്യാസനെ ഭാരതകഥയിൽ അങ്ങോളമിങ്ങോളം കാണാം

## വ്യാസൻെറ ഉല്പത്തികഥ

സ്വന്തം ജനനകഥയെ ആരംഭത്തിൽ ത്തന്നെ വ്യാസൻ സ്വയം വിശദമാക്കുന്നുണ്ട്. അതു ശ്രദ്ധിക്കാം. "ഉപരിചരവസു" എന്ന അത്യുന്നതനായ ഒരു രാജാവുണ്ടയിരുന്നു അദ്ദേഹം രാജ്യഭരണത്തിൽ മാത്രമല്ല തപസ്ചരണത്തിലും അത്യന്തം തല്പരനായിരുന്നു വിശ്വാസ്തരും വിചക്ഷണരുമായ അമാത്യരിൽ ഭാരണഭാരം നിക്ഷേപിച്ച് അദ്ദേഹം ഏകാന്തമായ തപസ് അനുഷ്ഠിക്കാനായി വനാന്തരത്തിൽ താമസമുറപ്പിച്ചു. ഇന്ദ്രപദം കയ്യടക്കാൻ രാജാവ് തുനിയുകയാണെന്നുകരുതി, ഇന്ദ്രൻ അദ്ദേഹത്തിൻെറ മുൻപിൽ പ്രത്യക്ഷപ്പെട്ടു ഇപ്രകാരമുപദേശിച്ചു.

"രാജൻ" രാജധർമ്മം വിധിപോലെ അനുഷ്ടിച്ചു ഭരണം നടത്താൻ അങ്ങുപ്രാപ്തനാണ് തപസനുഷ്ഠിച്ചു കഴിയേണ്ട ആളല്ല. അങ്ങു ചേരിരാജ്യം ഭരിച്ച് അനശ്വരമായകീർത്തി സമ്പാദിച്ച് യശശരീരനായ, എന്നെന്നും ജനങ്ങളാൽ ആരാധിക്കപ്പെടേണ്ടവനത്രേ അങ്ങയിൽ ഞാൻ സംപ്രീതനായിരിക്കുന്നു. സ്ഫടികനിർമ്മിതമായ ഒരുവിമാനം ഞാനിതാ അങ്ങക്കുതരുന്നുണ്ട്. അതിൽ കയറി അങ്ങ് യഥേഷ്ടം ലോകംമുഴുവനും ചുററിസഞ്ചരിച്ചുകൊള്ളുക. ഒരു മാലയും തരും അതുധരിച്ചാൽ യുദ്ധത്തിൽ ശത്രുബാണങ്ങൾ ഏററ് ശരീരത്തിൽ മുറിവോ, ചതവോ ഉണ്ടാകുന്നതല്ല കൂടാതെ സജ്ജനപരിപാലനത്തിനുതകുന്ന ഒരു മുളവടിയും തരും തപസിൽനിന്നും പിൻവാങ്ങിയശേഷം ഈ വിമാനത്തിൽ കയറി ആകാശത്തിൽക്കൂടി സഞ്ചരിച്ചു തുടങ്ങുന്ന അങ്ങേക്കു ജനങ്ങൾ "ഉപരിചരൻ" എന്ന ബഹുമതികൂടി ബഹുമാനപുരസരം നൽകുന്നതാണ് ആ വിധത്തിൽ 'ഉപരിചരവസു എന്നപേരിൽ അങ്ങുലോകമെങ്ങും പ്രഖ്യാതനായിത്തീരും

ഇന്ദ്രനാൽ അനുഗ്രഹിക്കപ്പെട്ട വേദിരാജൻ സഭവാധിദേവനെ വണങ്ങി, സമ്മാനങ്ങളെല്ലാം സ്വീകരിച്ച് കൊട്ടാരത്തിലേക്കുമടങ്ങി. വിധിയാംവണ്ണം രാജ്യഭരണം ആരംഭിച്ചു. "ഗിരിക" എന്ന രാജകന്യകയെ പരിഗ്രഹിച്ച് ഗൃഹസ്ഥ ജീവിതത്തിലുമേർപ്പെട്ടു.

അങ്ങനെകഴിയവേ വസന്തകാലത്തിന്റെ ആരംഭമായി മാദകമായപരിസരം "ഗിരിക" ഋതുസ്നാതയായി ഭർത്തൃസമാഗമത്തിൽ ഉൽക്കണ്ഠയോടുകൂടി വർത്തിക്കുന്നു. രാജാവും കാമാദിഭൂതനായി സ്വദാരസംഗമത്തിൽ ആവേശം പൂണ്ടിരിക്കുകയാണ് ആ സന്ദർഭത്തിൽ ഗ്വേതാനം ഋഷിഗവന്മാർ രാജസന്നിധിയിൽ എത്തിചേർന്നു. മഹാരാജാവിനാൽ ഉപചാരപൂർവ്വം സൽകൃതരായന്നവർ അറിയിച്ചു.

"അല്ലയോ! ചേദിരാജാവേ! അവിടുന്നു സർവ്വാത്മക്കർഷേണ വിജയിച്ചാലും പ്രജകളാകെ അങ്ങയുടെ ഭരണത്തിൽ സംതൃപ്തരാണ്" എന്നാൽ, അടുത്തകാലത്തായ് ഞങ്ങളുടെ ആശ്രമപരിസരങ്ങളിൽ ഹിംസ്രമൃഗങ്ങളുടെ സ്വൈരവിഹാരങ്ങളാൽ, ഞങ്ങളുടെ ജീവിതം അപകടത്തിലായിരിക്കുന്നു, അല്പംപോലും താമസിക്കതെ, അങ്ങുഞങ്ങളോടൊപ്പംവന്നു, ദുഷ്ടമൃഗങ്ങളെകൊന്ന് മുറിച്ചു ഞങ്ങളെ രക്ഷിച്ചാലും. ഇതു അറിയിക്കാനാണ് ഇത്രതിടുക്കത്തിൽ ഞങ്ങൾ ഇവിടെ എത്തിച്ചേർന്നത് രാജാക്കന്മാരുടെ സംരക്ഷണയിലാണ് തപസ്വിവൃന്ദം സ്വച്ഛന്ദ ജീവിതം നയിക്കുന്നത് എന്നുള്ളവസ്തുത അങ്ങക്കു അറിവില്ലാത്തതല്ലല്ലോ!

ഇത്രയും കേട്ട ഉടൻതന്നെ പരതന്ത്രനായ രാജാവ്, അന്തപുരത്തിൽചെന്നു പത്നിയെ സാകൂതം ഒന്നുനോക്കി വിവശനായി മൃഗീയക്കു ഒരുങ്ങിപുറപ്പെട്ടു. ക്ഷണനകാലംകൊണ്ട് വന്യമൃഗങ്ങളെയെല്ലാംകൊന്ന് ആശ്രമവാസികൾക്കു ആശ്വാസമരുളി, അവരിൽ അനുഗ്രഹിതനായി ഒരു വൃക്ഷത്തണലിലിരുന്നു വിശ്രമിക്കുകയാണ്. പൂത്തുനിൽക്കുന്ന വല്ലരികളും, സുഗന്ധം വീശുന്ന ഇളംമാരുതനും പാറിപ്പറക്കുന്ന കിളികളുടെ കളകൂജനങ്ങളും പേടകളുമൊന്നിച്ചു ഉരുമ്മിനടന്നു രസിക്കുന്ന കലമാൻക്കൂട്ടങ്ങളും കണ്ട് മദനോന്മഥിതനായിത്തീർന്ന ഉപരിചരവസുവിന്റെ വീര്യം താനേസ്രവിച്ചുപോയി, അതു വൃഥാവിലാക്കുന്നതല്ല അത്രകണ്ടു തപശ്ശക്തി മുററിയതാണ്. അതുകൊണ്ടു അതിനെ സാവധാനം ഒരു ഇലക്കുമ്പിളിലാക്കി, ഒരു പരുന്തിന്റെ വശം കൊടുത്ത് രാജപത്നിയുടെ അടുക്കൽ എത്തിക്കാൻ ഏർപ്പാടുചെയ്തു. പരുന്താകട്ടെ, അതുകൊത്തിഎടുത്തുകൊണ്ടു പറന്നുപോകുമ്പോൾ, മറെറാരു പരുന്ത് അതു തീററിസാധനമായിരിക്കാം എന്നു കരുതി എതിർത്തു ഈ മൽപ്പിടിത്തത്തിൽ ആദ്യത്തെപരുന്തിന്റെ ചുണ്ടുകളിൽനിന്നും ഇലക്കുമ്പിൾ യമുനാനദീജലത്തിൽ പതിച്ചു. നദിയിൽ കിടന്നിരുന്ന ഒരു പെൺമത്സ്യം അതുഭക്ഷിച്ചു "അദ്രിക" എന്നഅപ്സരസ്ത്രീ ബ്രഹ്മശാപത്താൽ അവിടെ മത്സ്യരൂപത്തിൽ കിടക്കുകയായിരുന്നു രണ്ടുമനുഷ്യക്കുഞ്ഞുങ്ങളെ പ്രസവിക്കുന്നതോടുകൂടി ശാപമോചനപ്പെടുമെന്ന് ബ്രഹ്മാവിൽ നിന്നും വരവും ലഭിച്ചിരുന്നു മത്സ്യമനുഷ്യക്കുഞ്ഞുങ്ങളെ പ്രസവിക്കുകയോ അതുതന്നെഭാഗ്യം "തനിക്കുഇങ്ങനെതന്നെ ജീവിതാവസാനംവരെ കിടക്കേണ്ടിവരും" എന്ന് അദ്രിക മനസുനൊന്ത് കഴിഞ്ഞുകൂടുകയായിരുന്നു.

ഏതായാലും, ഒരു ദാശരാജാവിന്റെ വലയിൽ ആ മൽസ്യം അകപ്പെട്ടു. ഗർഭംധരിച്ചിരുന്ന ആ മൽസ്യത്തെ മുറിച്ചുനോക്കിപ്പോൾ തേജസികളായ മനുഷ്യരൂപത്തിലുള്ള ഒരു ആൺകുഞ്ഞിനേയും, പെൺകുഞ്ഞിനേയുമാണ് കാണാനിടയായത്. മൽസ്യത്തിന് മോക്ഷംകിട്ടി അദ്രിക സ്വന്തംരൂപം ധരിച്ചു; സ്വധാമത്തിലേക്കുയർന്നു. ആശ്ചര്യ ഭരിതനായ ദാശൻ രണ്ടുകുഞ്ഞുങ്ങളേയും ഭരണാധിപനായ ഉപരിചരവസുവിനു സമർപ്പിച്ചു. ആ പുത്രനായ രാജാവിന് ഇതിൽപരം ഒരുസന്തോഷമുണ്ടാവാനില്ല. ആൺകുഞ്ഞിനെ അദ്ദേഹം സ്വീകരിച്ചു. പെൺകുഞ്ഞിനെ ദാശനുതന്നെ കൊടുത്തു. ആ ആൺകുട്ടിയിൽ നിന്നാണ് മൽസ്യ രാജവംശമുത്ഭവിച്ചത്' മൽസ്യഗന്ധത്തോടു കൂടിയ പെൺകുട്ടിക്ക് 'കാളി' എന്നനാമകരണം ചെയ്തു. 'മൽസ്യഗന്ധി' എന്നും വിളിച്ചു വന്നിരുന്നു യമുനാനദിയിലെ കടത്തുവഞ്ചിക്കാരിയായി അവളെ ദാശൻ നിയോഗിച്ചു. ക്രമേണ യൗവനം പ്രാപിച്ചഅവൾ, അത്യന്തം ഹൃദയഹാരിണിയായി വളർന്നുവന്നു.

ഒരിക്കൽ മഹാതപസ്വിയായ പരാശര മുനിയെ കടത്തു വഞ്ചിയിൽ കയററി ദാശ കന്യ മറുകരകടുത്തുകയായിരുന്നു. ജിതേന്ദ്രിയനായ മാമുനി, വിധിബലത്തിൽകടത്തുകാരിയിൽ ആസക്തനായിത്തീർന്നു. അവളോടു പ്രണയാഭ്യർത്ഥനയുമായി അടുത്തു, തപസ്വികളോടു അഹിതമാചരിക്കുന്നത് അനർത്ഥത്തിനുകാരണമാകും, എന്ന അറിഞ്ഞിരുന്ന കാളി, വിനയത്തോടുകൂടി തന്റെ പരാധീനത അറയിച്ചു. എന്റെ അച്ഛൻ ഈ അവിവേകം അറിഞ്ഞാൽ കോപിക്കും, കൂടാതെ നദിക്കരയിൽ സ്ത്രീ പുരുഷന്മാർ തിങ്ങികൂടി ദിനചര്യകൾ അനുഷ്ഠിക്കുന്നുമുണ്ട്, ഇനി ഞാൻ ഗർഭിണിയായിത്തീർന്നാലോ, അച്ഛൻ എന്നെ വീട്ടിൽ നിന്നും ആട്ടിപ്പുറത്താക്കും ഞാനനാഥയായിതീരും.

''അതിനെല്ലാ പരിഹാരമുണ്ടാകാം നിനക്കു ജനിക്കുന്ന പുത്രൻ വിശ്വവിഖ്യാതനായിതീരും അതോടൊപ്പം നിന്റെ പ്രശസ്തിയുംവർദ്ധിക്കും'' എന്നു മഹർഷി അവളെ ആശ്വസിപ്പിച്ചു. മൽസ്യഗന്ധിയായ അവളെ തപശക്തികൊണ്ടു സുഗന്ധശാലിനിയാക്കിത്തീർത്തു. മൂടൽ മഞ്ഞുകൊണ്ടു ഒരു മറസൃഷ്ടിച്ചു. സംയോഗമാത്രയിൽ തേജിസ്വിയായ ഒരു ബാലൻ ജനിച്ചു. മൽസ്യഗന്ധി പ്രസവശേഷം കന്യകാത്വം നശിക്കാതെ തന്നെ വർത്തിച്ചു, ജനിച്ച മാത്രയിൽ കുഞ്ഞ്കൌമാരാപ്രായത്തിലെത്തി ഉടനെ വിരക്തനായ പരാശരൻയാത്രതിരിക്കയുംചെയ്തു. ഇങ്ങനെ പരാശരനു ദാശകന്യകയിൽ ജനിച്ച പുത്രനാണ് വ്യാസൻ. കറുത്തനിറത്തോടു കൂടിയവനായതുകൊണ്ടും ദ്വീപത്തിൽ ജനിച്ചതുകൊണ്ടും കൃഷ്ണദ്വൈപായനൻ, എന്ന പേരിൽ അറിയിപ്പെട്ടുതുടങ്ങി ദേശങ്ങളെ നാലായി വ്യസിച്ചത് കൊണ്ട് വേദവ്യാസനായി, വസുവിന്റെ പുത്രിയിൽ (വാസവിയിൽ) നിന്നും ജന്മംപൂണ്ടതുകൊണ്ട് വ്യാസവിസുതൻ' എന്നുപറയപ്പെടുന്നു.

അമ്മ എപ്പോൾ സ്മരിക്കുന്നുവോ, അപ്പോൾ വന്നുചേർന്നുകൊള്ളാമെന്നു അമ്മയെ സമാധനപ്പെടുത്തി, അമ്മയുടെ അനുഗ്രഹവും വാങ്ങി വ്യാസൻ തപസിനായി പുറപ്പെട്ടു.

അങ്ങനെ ഭാരതീയ സംസ്കാരത്തിൻറെ തീനാളം തെളിഞ്ഞു, സുഗന്ധിനിയായിത്തീർന്നകാളി 'സത്യവതി' എന്നപേരിൽ ബഹുമാനിതയായിത്തീർന്നു. ഭാരതരാഷ്ട്രവും മഹാഭാതവും ഉള്ളകാലത്തോളം വ്യാസനും വ്യാസകൃതികളും അനശ്വരപ്രതിഭകളായി പ്രകാശിച്ചുനിൽക്കും.

''പാരാശര്യവചഃസരോജമമലം ഗീതാർഥ ഗന്ധോൽക്കരം
താനാഖ്യാനക കേസരം ഹരികഥാസംബാധനാബോധിതം
ലോകേ സജ്ജനഷട്പദൈരഹരഹഃപേപീയമാനാമുദാ
ഭൂയാത് ഭാരതപങ്കജം കാലിമലപ്രദ്ധ്വാസിനട്ട ശേയസേ''

അമ്പലപ്പുഴ ഗണപതിശർമ്മ,
ശ്രീകൃഷ്ണ വിലാസ്,
അമ്പലപ്പുഴ 688561, ആലപ്പുഴ ഡിസ്ട്രിക്ട



# ധീരസമീരേ പമ്പാതീരേ

പ്രൊഫ. ഹരീന്ദ്രനാഥക്കുറുപ്പ്



പുണ്യപയസ്വിനീ
നിന്നപദാനങ്ങൾ
പണ്ടേനുകർന്നു
വളർന്നവനാണിവൻ
നല്ലനിലവിള
ക്കിൻതെളിനാളങ്ങൾ
മെല്ലെജ്ജ്വലിക്കുന്ന
സായന്തനങ്ങളിൽ
രാമാനുജന്റെ
കിളിമകൾപാടിയ
രാമായണത്തിൻ
വരികളിലൂടവേ
പമ്പാസരസ്തടം
ലോകമനോഹരം
സമ്പ്രാപ്യവിസ്മയം
പൂണ്ടരുളീടിനാർ
ക്രോശമാത്രം വിശാലം
വിശദാമൃതം
ക്ലേശവിനാശനം
ഋതുപൂർണ്ണസ്ഥലം

പുഷ്പലതാപരി—
വേഷ്ടിതപാദപ-
സൽഫലസേവിതം
സന്തുഷ്ടജന്തുകം"
കണ്ടുകൗതൂഹലം പൂണ്ടും
മനസ്സിലെ—
യിണ്ടലെത്തീർത്തും
സുഖിച്ചിരുന്നീടിനാൻ
ആചാര്യപാദ
പ്രതിഭയിലൂറിയോ-
രാ ചാരു രാമായണ
കഥപോലവേ
പുണ്യനദീ, തുംഗ
സഹ്യസാനുക്കളിൽ
നിന്നുമൊഴുകി—
യിറങ്ങിപ്പരശ്ശതം
ജീവനിൽ, ജീവ—
ജാലങ്ങളിൽ, നവ്യമാം
ജീവജലത്തിനാ—
ലുൾക്കുളിരേകിയും
അത്യന്തഭൗതിക
ചിന്തയിൽപ്പോലുമ-
ങ്ങധ്യാത്മചിന്താ—
രഹസ്യമുണർത്തിയും
തീരനിവാസിക—
ളാകും മനുഷ്യരിൽ
ധീരസമീരനാ—
ലുൾക്കുളിരേകിയും
ആദിയുമന്തവു—
മില്ലാതനശ്വര—
കാലമായ് നീയൊഴു
കുന്നു, നിൻനീരിലെ
പോളപോൽ ഞങ്ങൾ
മനുഷ്യരൊടുങ്ങുന്നു.



ലേഖനം

# വിദ്യാധിരാജനഗറിൽ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

## (തെള്ളിയൂർ ഗോപാലകൃഷ്ണൻ)

നാല്പത്തൊന്നു വ്രതവും മണ്ഡലപൂജയും കേരളത്തിലും. ദക്ഷിണഭാരതമൊട്ടാകെയും വളരെ പ്രാധാന്യത്തോടെ ആചരിയ്ക്കുന്നു. എന്നാൽ മദ്ധ്യതിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളം അതിലും പ്രധാനപ്പെട്ട വേറൊരു മണ്ഡലക്കാലമുണ്ട്. അയിരൂർ-ചെറുകോല്പുഴയിലെ ''ഹിന്ദുമതമണ്ഡല''ക്കാലം! ഉജ്ജയിനി, ജഗന്നാഥപുരി, കാശി, നാസിക്ക്, കാളിഘട്ട്, കുരുക്ഷേത്രം, ഗഢ്മുക്തേശർ തുടങ്ങിയ സ്ഥലങ്ങളിൽ ചെറുകോല്പുഴയിൽ നടക്കുന്നതിനേക്കാൾ വിപുലമായ തോതിൽ മത സമ്മേളനങ്ങൾ നടക്കുന്നുണ്ടാവാം. അതൊക്കെ കുംഭമേളയോടോ, ഗംഗാസ്നാനത്തോടോ, സംക്രമത്തോടോ അനുബന്ധിച്ചു നടത്തുന്ന 'മേള'യുടെ ഒരു ഭാഗം മാത്രമാണ്. സനാതനമതതത്വങ്ങൾ വെളിപ്പെടുത്തുക എന്ന ഒരേ ലക്ഷ്യങ്ങൾ ഇത്ര വിപുലമായ തോതിൽ അച്ചടക്കത്തോടും ചിട്ടയോടും നടത്തുന്ന ഒരേഒരു മതസമ്മേളനം അയിരൂർ—ചെറുകോല്പുഴയിലേതു മാത്രമാണെന്നുള്ളതാണ് അതിന്റെ പ്രാധാന്യം.

തിരുവാറന്മുളക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ പാർത്ഥസാരഥിയെ ആരാധിച്ചുകൊണ്ട് പമ്പാനദിയുടെ ഇരുകരകളിലുമുള്ള പതിനെട്ടുകരക്കാർ ആറന്മുള കേന്ദ്രീകരിച്ച് ദേവകാര്യങ്ങളും ദേശകാര്യങ്ങളും നിർവ്വഹിച്ചുപോന്നു. എ. ഡി, 1811—ാംമാണ്ട് മൺറോസായിപ്പ് ദേവസ്വങ്ങൾ തിരുവിതാംകൂർ സർക്കാരിന്റെ റവന്യൂഡിപ്പാർട്ടുമെൻറിൽ ലയിപ്പിയ്ക്കുന്നതുവരെ ആറന്മുളക്ഷേത്രത്തിന്റെ ഭരണം ഈ പതിനെട്ടു കരക്കാരിൽ നിക്ഷിപ്തമായിരുന്നു. പുല്ലാട്ട്, കുറിയന്നൂർ തുടങ്ങിയ ഗ്രാമപ്രദേശങ്ങൾ ഉൾപ്പെട്ടആ 'കൂട്ടായ്മ'യിൽ ഐശ്വര്യപ്രധാനമായ അയിരൂരിനു സർവ്വപ്രധാന്യം നല്കിയിരുന്നു. ആറന്മുള പ്രദേശത്തെ കരപ്രധാനി തോട്ടാവള്ളിൽ ആശാനായിരുന്നു. അവിടെ പ്രശസ്തരായ പണ്ഡിതന്മാരും ജീവിച്ചിരുന്നു. 'ആറന്മുളആശാൻ' എന്നു സുവിദിതനായിരുന്ന നെടുമ്പയിൽ കൊച്ചുകൃഷ്ണനാശാൻ, അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയിൽപെട്ട പോച്ചപ്പറമ്പിൽ ആശാൻ തുടങ്ങിയ മനീഷികൾക്കും ജന്മം നല്കിയ നാടാണ് ആപ്രദേശങ്ങൾ. മഹാകവി ഉള്ളൂരിനും 'കേരളസാഹിത്യചരിത്ര'ത്തിൽ ഉൾക്കൊള്ളിയ്ക്കാനായി നെടുമ്പയിൽ ആശാന്റെ ജീവചരിത്രം എത്തിച്ചുകൊടുത്ത യശശ്ശരീരനായ അയിരൂർ രാമൻപിള്ളയെയും ബഹുമാനപൂരസ്സരം സ്മരിച്ചുകൊള്ളുന്നു.

ഹിമാലയത്തിലെ 'ഗോമുഖി'യിൽ നിന്നു തുടവിയ്ക്കുന്ന ഗംഗാനദി ഹരന്റെയും ഹരിയുടെയും പാദങ്ങളെ തഴുകിക്കൊണ്ട് 'ഹരന്മാർ' സമതലത്തിൽ പ്രവേശിയ്ക്കുമ്പോൾ മനുഷ്യമനസ്സ് പ്രകൃതിദൃശ്യത്തിൽ ലയിച്ചു ഈശ്വരനുമായി സാത്മ്യം പ്രാപിയ്ക്കുന്നതുപോലെ, ശബരിമല ധർമ്മശാസ്താവിന്റെ പൂങ്കാവനത്തിൽ ശബരീപീഠത്തെയും ശ്രീരാമപാദങ്ങളെയും ശിരസ്സിലേറ്റുന്ന നീലശൈലത്തിന്റെ പാദം കഴുകിയ തീർത്ഥവുമായെത്തുന്ന പമ്പാനദിയെ കാട്ടൂരിലൂടെകൂട്ടിക്കൊണ്ടുവന്നു് മദ്ധ്യതിരുവിതാംകൂറിന്റെ ഇടനാട്ടിലേക്കു വച്ചുകാൽ വയ്പിച്ച് അയിരൂർ പ്രദേശം 'കുടിവയ്പ്പ്' നടത്തുന്നു. 'ദക്ഷിണേന്ത്യയിലെ ഹരദ്വാർ' എന്നു ചെറുകോല്പുഴയിലെ വിദ്യാധിരാജനഗറിനെ വിശേഷിപ്പിക്കുന്നതിൽ തെററില്ല. ഏകഭാരതബോധത്തിനും സംസ്കാരസമന്വയത്തിനുമുള്ള തീർത്ഥസ്ഥലങ്ങൾ തീർത്ഥങ്കരന്മാരുടെ സങ്കേതങ്ങളായിഭവിച്ചതുപോലെ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികളുടെയും, അവിടുത്തെ ശിഷ്യന്മാരായ തീർത്ഥപാദപരമഹംസസ്വാമികളുടെയും നീലകണ്ഠതീർത്ഥപാദസ്വാമികളുടെയും പ്രശിഷ്യനായ വിദ്യാനന്ദതീർത്ഥപാദ സ്വാമികളുടെയും പാദസ്പർശമേൽക്കുകാൽ ചെറുകോല്പുഴയിലെ പമ്പാസരസ്സും

പുളിനവും പവിത്രാൽ പവിത്രമായ തീർത്ഥസ്ഥലങ്ങളാകുന്നു.

* 'യദധ്യാസിത മർഹഭ്ഭിസ്തദ്ധി തീർത്ഥം പ്രചക്ഷതേ'' അർഹന്മാർ നിവസിയ്ക്കുന്ന സ്ഥലമാണു തീർത്ഥം.

''സ്പൃഷ്ടം ഹിയദ്യദ്ഗുണവദ്ഭിരംഭ:
തത്തത് പ്രഥിവ്യാം യദി തീർത്ഥമിഷ്ടം
തസ്മാദ് ഗുണാനേവ പരൈമിതീർത്ഥാ
ആപസ്തു നിസ്സംശയമാപ ഏവ.''

(ഗുണവാന്മാരോടു ബന്ധമുള്ളതെല്ലാം തീർത്ഥമാണ് ഗുണമാണ്, തീർത്ഥം. വെള്ളം, വെള്ളം മാത്രം.

കേരളത്തെ സംബന്ധിച്ചിടത്തോളം, അബ്രാഹ്മണരായ ഹിന്ദുക്കളുടെ നവോത്ഥാനത്തിന്റെ പ്രഭവസ്ഥാനം ചട്ടമ്പി സ്വാമിതിരുവടികളാണ്. അവിടുത്തെ തിരുഅവതാരമുണ്ടായതു് കൊല്ലവർഷം 1029 ചിങ്ങമാസം 11-ാം തീയതി ഭരണി നാളിലാണ്. ത്രൈവർണ്ണികളുടെ മേധാവിത്വത്തിൽ ശൂദ്രരായും അസ്പൃശ്യരായും പഞ്ചമന്മാരായും അടിച്ചമർത്തപ്പെട്ട നായർ—ഈഴവ—അധഃകൃത വർഗ്ഗങ്ങൾക്കു തങ്ങളുടെ പൂർവ്വമഹിമ മനസ്സിലാക്കികൊടുക്കുകയും അവരെ ആദ്ധ്യാത്മികമായ ഉയർന്ന തലത്തിലേക്കു നയിക്കുകയും ചെയ്ത പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ പവിത്രനാമത്തോടുബന്ധപ്പെടുത്തിയാണ് അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമതസമ്മേളനത്തിനു ''വിദ്യാധിരാജനഗർ'' എന്നു സംജ്ഞചെയ്തിരിയ്ക്കുന്നതു്.

ചട്ടമ്പിസ്വാമികൾ ശൈവസമയാചാര്യന്മാരുടെ (ജ്ഞാനസംബന്ധർ, അപ്പർ, സുന്ദരമൂർത്തി തുടങ്ങിയവർ) സിദ്ധാന്തത്തിലും ആദിശങ്കരാചാര്യരുടെ ബ്രഹ്മാദ്വൈത സിദ്ധാന്തത്തിലും അഗാധമായ വൈദഗ്ദ്ധ്യവും അത്ഭുതകരമായ അനുഭൂതിയും കൈവരിച്ചിരുന്നതിനാൽ രണ്ടുമതത്തിന്റെയും സാര സർവ്വസ്വമായ ജ്ഞാനയോഗത്തിനാണു പ്രാധാന്യം നല്കിയതു്.

''തീർത്ഥാശ്രമ വനാരണ്യ-ഗിരിപർവ്വത സാഗരാഃ
സരസ്വതീ ഭാരതീ ച പരിർനാമയതേർദശ''

എന്നുള്ള ''മഠാമ്നായ'' വചനമനുസ്സരിച്ച് സന്ന്യാസികൾക്കു വിധിച്ചിട്ടുള്ള ദശനാമങ്ങളിൽ, ശ്രീചട്ടമ്പിസ്വാമികളുടെ പരമ്പര ''തീർത്ഥ'' നാമമാണ് അംഗീകരിച്ചിരിയ്ക്കുന്നതു്. തീർത്ഥപാദപരമ്പര ശൃംഗേരി മഠത്തിനെയും ആശ്രയിച്ചിരിയ്ക്കുന്നു.

''ത്രിവേണീ സംഗമേ തീർത്ഥേ
തത്വമസ്യാദി ലക്ഷണേ
സ്നായത്തത്വാർത്ഥഭാവേന
തീർത്ഥ നാമാ സ ഉച്യതേ''

'തത്', 'ത്വം', 'അസി' ഇവയാകുന്ന ഗംഗയുടെയും, യമുനയുടെയും, സരസ്വതിയുടെയും സംഗമസ്ഥാനമായ ത്രിവേണിയിൽ അതിന്റെ തത്വാർത്ഥഭാവത്തോടു കൂടി ആരു സ്നാനം ചെയ്യുന്നുവോ അവൻ 'തീർത്ഥൻ' എന്നപേരിൽ അറിയപ്പെടുന്നു.



ചട്ടമ്പിസ്വാമികളുടെ സഹയാത്രികനായിരുന്ന നാരായണഗുരുസ്വാമികൾ ഈഴവ സമുദായോദ്ധാരണത്തിൽ ശ്രദ്ധിച്ചപ്പോൾ ശിഷ്യപ്രധാനിയായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ 'അദ്വൈത പാരിജാതം,' 'ഹഠയോഗ പ്രദീപിക' 'സ്തവരത്നഹാരം' തുടങ്ങിയഗ്രന്ഥരചനയിലൂടെ പ്രഖ്യാതിനേടി. അദ്ദേഹത്തിന്റെ സംസ്കൃത ഭാഷയിലുള്ള കൃതികൾക്ക് വടക്കേ ഇൻഡ്യയിലും ജർമ്മനിയിലുമൊക്കെ പ്രചുരപ്രചാരം സിദ്ധിച്ചു. മററൊരു ശിഷ്യനായ തീർത്ഥപാദപരമഹംസസ്വാമികൾ കൊല്ലവർഷം 1087-ാം മാണ്ട് വൃശ്ചികമാസം പതിനൊന്നാം തീയതി വാഴൂർ തീർത്ഥപാദാശ്രമം സ്ഥാപിച്ചു. ഗുരുനാഥനായ ചട്ടമ്പിസ്വാമികളുടെ ഷഷ്ടി പൂർത്തിസ്മാരകമായി 1089 ചിങ്ങം 8-ാംതീയതി ഭരണിനാളിൽ എഴുമററൂർ പരമഭട്ടാരാശ്രമവും ഉത്ഘാടനംചെയ്യപ്പെട്ടു. ആ ആശ്രമത്തിന്റെ ഉത്ഘാടനചടങ്ങു നിർവ്വഹിയ്ക്കുവാൻ എഴുമററൂരിലേക്കുപോകുന്ന വഴിയാണ് 1089 ചിങ്ങം 6-ാം തീയതി ചട്ടമ്പിസ്വാമി തിരുവടികൾ അയിരൂർ തോട്ടാവള്ളിൽ കടവിൽ ആഗതനായതു്. കൊല്ലത്തുനിന്നു കന്നാഗപ്പള്ളിവഴി വള്ളത്തിലാണ് തോട്ടാവള്ളിൽ കടവിലെത്തിയതു്. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, പന്നിശ്ശേരി നാണുപിള്ള കൊററിനാട്ടുനാരായണപിള്ള തുടങ്ങിയ ശിഷ്യൻമാരും അദ്ദേഹത്തെ അനുഗമിച്ചിരുന്നു.

* എം. പി. ശങ്കുണ്ണിനായർ. മാതൃഭൂമി ആഴ്ചപ്പതിപ്പ് ലക്കം 13– 1985 ജൂൺ

തോട്ടാവള്ളിൽ നാരായണനാശാൻ, പുല്ലു വിഴരാമപ്പണിക്കർ തുടങ്ങിയ കരനാഥൻമാർ സ്വാമിജിയ്ക്കും ശിഷ്യൻമാർക്കും ഉജ്ജ്വലമായ വരവേല്പു നല്കി. തോട്ടാവള്ളിൽ ഭവനത്തിൽ സജ്ജീകരിച്ചിരുന്ന ഭദ്രാസനങ്ങളിൽ യതിവര്യന്മാരെ 'ആസനസ്ഥരാക്കി. അയിരൂർ നിവാസികൾക്ക് സ്വാമിജിയുടെ പാദസ്പർശനം സിദ്ധിയ്ക്കുവാൻ അങ്ങിനെയാണ് ഭാഗ്യമുണ്ടായതു്.

1087-ാമാണ്ടു് മേടമാസം 29-ാം തീയതി പകൽ പത്തുമണിയ്ക്കാണ് അയിരൂർ നായർസമാജത്തിന്റെ ഉൽഘാടനം കൊട്ടാരക്കര അവധൂതാശ്രമസ്ഥാപകനായ സദാനന്ദസ്വാമികൾ നിർവ്വഹിച്ചതു്. ആ യോഗത്തിൽ പ്രസംഗിയ്ക്കുവാൻ വാഴൂരിൽ നിന്നും തീർത്ഥപാദപരമഹംസസ്വാമികളും എത്തിയിരുന്നു. പമ്പാനദി തീരവാസികളായ ഭക്തജനങ്ങൾ ആയിരക്കണക്കിനു് അവിടെ തടിച്ചുകൂടി. അദ്ധ്യാത്മികതലത്തിൽ പതിനായിരങ്ങളുടെ സംഗമസ്ഥലമായി ചെറുകോല്പുഴ അതോടെ പരിവേഷമണിഞ്ഞു, പടേണിയോടും കാപ്പൊലിയോടും വിട പറഞ്ഞുകൊണ്ടു്. 1088-ാമാണ്ടു മുതൽ അയിരൂർ ചെറുകോല്പുഴയിൽ മതസമ്മേളനം എല്ലാവർഷവും മുറയ്ക്കു നടന്നു കൊണ്ടിരുന്നു.

അക്കാലത്തു കേരളത്തിലെ നായന്മാരുടെ സംഘടന രണ്ടായി ഭിന്നിച്ച് മത്സരത്തിൽ ഏർപ്പെട്ടു തുടങ്ങിയിരുന്നു. ശ്രീ സി. കൃഷ്ണപിള്ളയുടെ നേതൃത്വത്തിൽ 'സമസ്തകേരളനായർ സമാജവും', ശ്രീ സി. വി. രാമൻപിള്ളയുടെ നേതൃത്വത്തിൽ കേരളീയനായർ സമാജവും പ്രവർത്തിച്ചു പോന്നിരുന്നു. ശ്രീ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, ശ്രീ മന്നത്തുപത്മനാഭപിള്ള തുടങ്ങിയ നേതാക്കന്മാർ സമസ്ത കേരളനായർ സമാജത്തിൽ ഉറച്ചു നിന്നുകൊണ്ടു ഉജ്ജ്വസ്വലമായ സേവനങ്ങൾ നടത്തി. ശ്രീ 'സി. കെ പി' യുടെ മരണാനന്തരം രണ്ടുകക്ഷികളെയും യോജിപ്പിച്ച് 1903-ൽ ഹൈക്കോടതി ജഡ്ജി ദിവാൻ ബഹദൂർ ശ്രീ എം. ഗോവിന്ദപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽ സദാനന്ദ സ്വാമികളും തീർത്ഥപാദപരമഹംസസ്വാമികളും പങ്കെടുത്തു. വിദ്യാധിരാജ നഗറിൽ നടന്ന ചരിത്രപ്രാധാന്യമുള്ള ഒരു സമ്മേളനമായിരുന്നു അതു്.

പിന്നീടും വർഷം തോറും അയിരൂർ ചെറുകോല്പുഴയിൽ ഹിന്ദുമത മഹാസമ്മേളനം നടന്നു കൊണ്ടിരുന്നു. തോട്ടാവള്ളിൽനാരായണനാശാൻ, പുല്ലുവിഴരാമപ്പണിക്കർ മണ്ണൂർ താഴത്തേതിൽ നീലകണ്ഠപ്പിള്ളവൈദ്യൻ, പോച്ചപ്പറമ്പിൽ നാരായണപിള്ളആശാൻ, മാലക്കര കൊച്ചു രാമൻപിള്ളവൈദ്യൻ തുടങ്ങിയവർ സംഘാടകരിൽ പ്രധാനികളായിരുന്നു. മതസമ്മേളനങ്ങളിലൂടെ ആദ്ധ്യാത്മികത വളർത്തിക്കൊണ്ടുവരുവാൻ സർവ്വഥാ, സർവ്വദാ ശ്രമിച്ചിരുന്ന തീർത്ഥപാദപരമഹംസസ്വാമികൾ കൊല്ലവർഷം 1114 ചിങ്ങമാസം 24-ാംതീയതി മഹാസമാധിയായി. അധികകാലം കഴിയുന്നതിനുമുമ്പ് വാഴൂർ തീർത്ഥപാദാശ്രമത്തിന്റെ മഠാധിപതിയായും ആചാര്യനായും അവിട്ടത്തെ പ്രിയശിഷ്യൻ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ അവരോധിക്കപ്പെട്ടു. കുറച്ചുകാലമായി മുടങ്ങിക്കിടന്നിരുന്ന അയിരൂർ ചെറുകോല്പുഴയിലെ ഹിന്ദുമതമഹാസമ്മേളനം മക്കപ്പുഴ വാസുദേവൻ പിള്ള, ടി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ് തുടങ്ങിയവരുടെ നേതൃത്വത്തിൽ 1950-കളുടെ ആദ്യപാദത്തിൽ പുനരുദ്ധരിക്കപ്പെട്ടു. അതിന്റെ രക്ഷാധികാരികളിൽ ഒരാളായും, വഴികാട്ടിയായും അന്നു മുതൽ സമാധിയാകുന്നതിനു മുമ്പു വരെ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഒരാദ്യവസാനക്കാരനെപ്പോലെ മതസമ്മേളനത്തിൽ പങ്കുകൊണ്ടും പ്രഭാഷണങ്ങൾ നടത്തിയും അനുഗ്രഹവർഷം ചൊരിഞ്ഞുകൊണ്ടിരുന്നു.

* * *

1964 ഫെബ്രുവരി മാസത്തിൽ ചെറുകോല്പ്പുഴ നടന്ന മത മഹാസമ്മേളനത്തിലാണ് ഇതെഴുതുന്ന ആൾക്ക് വിദ്യാനന്ദ തീർത്ഥപാദസ്വാമികളെ ആദ്യം സന്ദർശിക്കുവാനുള്ള സന്ദർഭമുണ്ടായതു്. ഇന്ത്യയുടെവടക്കുകിഴക്കൻ ദേശങ്ങളിൽ ആറേഴുവർഷം ജോലി ചെയ്തതിനു ശേഷം ഞാൻ നാട്ടിൽ മടങ്ങിയെത്തിയിരുന്നതേയുള്ളു. മതസമ്മേളനത്തിൽ നടക്കുന്ന പ്രസംഗങ്ങൾ എഴുതിയെടുത്തു് സൂക്ഷിയ്ക്കുവാനുള്ള ഭാരവാഹികളുടെ നിർദ്ദേശം ഞാൻ ശിരസാവഹിച്ചു. എന്റെ ബാല്യകാലത്തു അയിരൂർചെറുകോല്പ്പുഴ സമ്മേളനം മുടങ്ങിക്കിടക്കുകയായിരുന്നു.

ധർമ്മ പ്രചാരകനായും ഭാഗവതാചാര്യനമായി ഇന്നു് അറിയപ്പെടുന്ന

പ്രൊഫ: പി. ആർ. നായർസാർ അക്കാലത്തു് എഴുമറ്റൂരിലുള്ള ചുഴന പ്രദേശത്തു്ഒരു ഹിന്ദുമത സമ്മേളനംവിപുലമായ തോതിൽ നടത്തുന്നുണ്ടായിരുന്നു. കരുണനാടകം, മന്നത്തുപത്മനാഭൻെറ പ്രസംഗം, ആര്യഭടൻെറയും ആഗമാനന്ദസ്വാമികളുടെയും മതപ്രസംഗങ്ങൾ; എം.പി മന്മഥൻെറ കഥാപ്രസംഗംഎന്നീപരിപാടികളിൽസംബന്ധിക്കുവാൻ അന്നത്തെ ആളുകൾക്കു് അതീവതാല്പര്യമുണ്ടായിരുന്നുതാനും. ഉറങ്ങിക്കിടന്നിരുന്ന നാട്ടിൻപുറങ്ങൾ ഒന്നോടെ ഉണർന്നുവരികയായിരുന്നു. ചുഴനയിലെ മതപ്രസംഗങ്ങൾകേൾക്കാൻ എൻെറ അച്ഛൻ എന്നെ കൂട്ടിക്കൊണ്ടുപോകുമായിരുന്നു ആഗമാനന്ദസ്വാമികളുടെ പ്രസംഗങ്ങൾ എൻെറ ഭാവിജീവിതത്തിൽ വെളിച്ചം തെളിച്ചുതന്നു. വിദേശങ്ങളിൽ ബുദ്ധിമുട്ട് സഹിച്ചു ജീവിക്കുമ്പോൾ അദ്ദേഹത്തിൻെറ ഉപദേശവും അനുഗ്രഹവുംആശംസകളും ഞാൻ കത്തുകളയച്ചതിനൊക്കെ ആശ്വാസ വചനങ്ങൾ നിറഞ്ഞമറുപടി ഉപദേശരൂപേണ എനിക്കു കിട്ടിക്കൊണ്ടിരുന്നു. തടിയൂർ ഹൈസ്ക്കൂളിലെ അദ്ധ്യാപകനായിരുന്ന പി. ആർ. സാറിൻെറ വാത്സല്യ പൂർവ്വമായ അനുഗ്രഹവും എനിക്കു് സിദ്ധിക്കയുണ്ടായി. ചെറുകോൽപ്പുഴയിലെ മത സമ്മേളനവും എനിക്കു് അനുഗ്രഹമാകുമെന്നു തന്നെ ഞാൻ തീർച്ചപ്പെടുത്തി.

ചെറുകോൽപ്പുഴയിലെ കരയോഗമന്ദിരത്തിങ്കൽ നിന്നുകൊണ്ടു് സമ്മേളനം നടക്കുന്ന വിശാലമായ മണൽപ്പുറത്തേക്കു ഞാൻ കണ്ണോടിച്ചു. പമ്പഴമണൽപ്പുറത്തെ ഉത്സവക്കച്ചവടത്തിൻെറ പ്രതീതിജനിപ്പിക്കത്തക്കവണ്ണം ചെറുകോൽപ്പുഴ മണൽപ്പുറത്തും കൽച്ചട്ടി, മൺകലം തുടങ്ങിയ വീട്ടുസാമാനങ്ങളും ചിന്തിക്കടകളും പൊന്തിവന്നിരിക്കുന്നു. അതുവഴി നടന്നു പോയപ്പോൾ നാന്മണലിൽ കാലുപൂതഞ്ഞുകൊണ്ടിരുന്നു. വിദ്യാധിരാജനഗറിൻെറ മുഖ്യ കവാടത്തിലെത്തി അതാ, ഓങ്കാരാങ്കിതമായ പതാക ധ്വജത്തിൽ തൂങ്ങിക്കിടന്നു ലാസ്യനൃത്തമാടുന്നു. പ്രദോഷ ദീപാവലികണ്ടുകൊണ്ടു് പാശ്ചാത്യ ദിക്കിലേക്കു ഗമിച്ച ആദിത്യൻ ആകാശത്തിൽ അഭ്രഖണ്ഡങ്ങളെ കാവിമുക്കിയിട്ടിരിക്കുന്നു. സ്വച്ഛന്ദമായ പമ്പാസരസ്സ് ആ നിറം ഏറ്റുവാങ്ങി 'പ്രതിച്ഛായ' വദ്ധിപ്പിക്കുന്നു. പന്തലിൻെറ നടപ്പാതയിലൂടെ വേദിയുടെ സമീപമെത്തി. പത്രപ്രതിനിധികൾക്കു് ഇരിക്കുവാനുള്ള സ്ഥലം കാലിയായിരുന്നു. കടലാസ്സുചുരുൾ നിവർത്തി പ്രസംഗം എഴുതിയെടുക്കാനുള്ള തയ്യാറെടുപ്പോടെ ഞാൻ അവിടെ ചെന്നിരുന്നു. എട്ടുമണിയോടുകൂടി അതാ ഒരു യോഗീവര്യൻ സ്റ്റേജിലേക്കു നടന്നുവരുന്നു. "ഗൌരവഭാവം ഭസ്മം തിലകം ഗൌരീശങ്കര രുദ്രാക്ഷം!" എന്ന വൈലോപ്പള്ളിയുടെ കവിതാശകലം ഞാൻ മൂളിക്കൊണ്ടിരുന്നു. ആ ആഗമക്കാതൽ സ്റ്റേജിൽ ആഗതനായപ്പോൾ ഗൌരവഭാവത്തിനു പകരം സാത്വികമായ ശാന്തതആണ് ആ മുഖത്തു തിളങ്ങുന്നതു് കണ്ടതു്. ഗോതമ്പിൻെറ നിറം. അഞ്ചരയടിയിൽ കൂടുതൽ ഉയരം തോന്നുകയില്ല. വട്ടമുഖത്തു തടിച്ച ഫ്രെയിമും റോൾഡു ഗോൾഡു പൂശിയതുമായ കണ്ണട. തലമൂണ്ഡനം ചെയ്തിരിക്കുന്നു. വേഷം കാവിവസ്ത്രം തന്നെ. വേദിയിൽ ഋഷിപുംഗവനായ ചട്ടമ്പി സ്വാമിതിരുവടികൾ യോഗാസനത്തിലിരിക്കുന്ന ഛായാചിത്രം പൂമാലകൊണ്ടു് അലങ്കരിച്ചുവച്ചിട്ടുണ്ടായിരുന്നു. മുമ്പിൽ ഭദ്രദീപവും പുണ്യപുരുഷനായ ചട്ടമ്പിസ്വാമികളെ നമിച്ചുകൊണ്ടു് പ്രശിഷ്യൻ വേദിയിൽ ആസനസ്ഥനായി. സ്വാഗതപ്രാസംഗികൻെറ "പുറപ്പാടും മേളപ്പദവും" കഴിഞ്ഞു. അതാ വിദ്യാധിരാജനഗറിൽ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ പ്രസംഗിക്കുവാൻ തുടങ്ങുന്നു.

വേദമന്ത്രോച്ചാരണങ്ങൾക്കു ശേഷം സ്വാമിജിയുടെ പ്രസംഗം ആരംഭിച്ചു കഴിഞ്ഞു. വിഷയം "ഗീതാ പ്രവചനം" അതോ "ശ്രീകൃഷ്ണനും ഗോപികാപ്രേമവു"മോ? ഇപ്പോൾ നല്ല ഓർമ്മയില്ല. സാധാരണക്കാർക്കും മനസ്സിലാകുന്ന ലളിതമായഭാഷയിൽ ഗഹനങ്ങളായ വേദാന്ത വിഷയങ്ങൾ അവിടുന്നു് പ്രഭാഷണത്തിലൂടെ അവതരിപ്പിക്കുന്നു! മംഗളാനന്ദസ്വാമികളുടെ സംഗീതാത്മകതയോ ആര്യഭടൻെറ വാഗ്വിലാസമോ ആ പ്രസംഗശൈലിക്കില്ല. വിദ്യാനന്ദ തീർത്ഥപാദരുടെ പ്രസംഗത്തെ വിദ്യാനന്ദ തീർത്ഥപാദരുടെ പ്രസംഗത്തോടു മാത്രമേ താരതമ്യപ്പെടുത്താൻകഴിയുകയുള്ളൂ. "സാഗരം സാഗരോപ"മം.

രണ്ടുമണിക്കൂർ നേരത്തെ പ്രസംഗം കഴിഞ്ഞു സ്വാമിജി സ്റ്റേജുവിട്ടിറങ്ങിയപ്പോൾ നിവർത്തിപ്പിടിച്ച കടലാസ്സുമായി ഞാൻ അദ്ദേഹ

ത്തിൻെറ മുമ്പിൽ തൊഴുതുകൊണ്ടുനിന്നു. ''പ്ര സംഗാവസരത്തിൽഅവിടുന്നു് ഉദ്ധരിച്ച സംസ്കൃതശ്ലോകങ്ങൾ എനിയ്ക്കു പൂർണ്ണമായി എഴുതിയെടുക്കാൻ കഴിഞ്ഞില്ല. ഒന്നുകൂടി പറഞ്ഞുതന്നിരുന്നെങ്കിൽ—'' എന്നു ഞാൻ സവിനയം അപേക്ഷിച്ചു. ''ആ ഇവിടിരുന്നു് ഇതൊക്കെ എഴുതിയെടുക്കുകയായിരുന്നോ? എഴുതിയതൊന്നു വായിക്കൂ കേൾക്കട്ടെ.''

എഴുതിയതു ഞാൻ വായിച്ചു കേൾപ്പിച്ചു. സംസ്കൃതശ്ലോകങ്ങളൊഴികെയുള്ള പ്രസംഗഭാഗങ്ങൾ ഏതാണ്ട് പൂർണ്ണമായി ഞാൻ ലോങ്ങ് ഹാൻഡിൽതന്നെഎഴുതിയെടുത്തിരുന്നു. സ്വാമിജിയ്ക്കു സന്തോഷമായെന്നു് അവിടുത്തെ മുഖഭാവം കണ്ടപ്പോൾ മനസ്സിലായി ''എന്താണു സാറിൻെറ പേരു്'' ? സ്വാമിജി ചോദിച്ചു.

''ഞാൻ തുച്ഛനായ ഒരു മനുഷ്യനാണ്. അവിടുന്നു് എന്നെ അങ്ങിനെ സംബോധന ചെയ്യാതിരിക്കാൻ ദയവുണ്ടാകണം'' ഞാൻ എൻെറ പേർ പറഞ്ഞു.
''സന്യാസിയായ ഞാൻ ബഹുമാനപൂർവ്വമേ ആരോടും സംസാരിയ്ക്കുയുള്ളൂ'' ''സ്വദേശം എവിടെയാണ്''? സ്വാമിജി വീണ്ടും അന്വേഷിച്ചു.
ഇതിനടുത്തുള്ള ഒരു കുഗ്രാമമാണ്.
''ഏതാണ് ആ ഗ്രാമം.'' ?
ഞാൻ എൻെറ ഗ്രാമത്തിൻെറ പേര് പറഞ്ഞു.
''മാതൃഭൂമി ആഴ്ച്ചപ്പതിപ്പിൽ കണ്ടിട്ടുള്ള പേരുകാരനാണോ'' ?
''അവിടുത്തെ അനുഗ്രഹമുണ്ടാകണം. ആ പേരുകാരൻ തന്നെയാണ്''!

അത്രയ്ക്കൊന്നും ആരുടെയും ശ്രദ്ധയിൽപ്പെടാത്ത എന്നെ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ തിരിച്ചറിഞ്ഞിരിയ്ക്കുന്നു എൻെറ ഉള്ളിൽ ആദ്യമായി അഭിമാനബോധമുണ്ടായി. മലയാളത്തിലും ഹിന്ദിയിലും തമിഴിലുമുള്ള ആനുകാലികപ്രസിദ്ധീകരണങ്ങളെല്ലാം തന്നെ സ്വാമിജി ശ്രദ്ധിച്ചു വായിക്കുന്ന സ്വഭാവക്കാരനാണെന്നു പിന്നീട്ട് എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ചെറുകോല്പുഴയിലെ ശ്രീ പത്മനാഭ പിള്ള വൈദ്യരെൻെറ വസതിയിലായിരുന്നു സ്വാമിജിയുടെ താമസ സൌകര്യങ്ങൾ ഏർപ്പെടുത്തിയിരുന്നതു്. വിശ്രമവേളയിൽ അവിടെ ചെല്ലുവാൻ സ്വാമിജി എന്നെ ക്ഷണിച്ചു. അടുത്തദിവസംതന്നെ ആ സവിധത്തിൽ ഞാൻ എത്തിച്ചേർന്നു. പണ്ഡിതന്മാരും ഈശ്വരഭക്തന്മാരുമായിരുന്ന ധാരാളം ആരാധകർ അദ്ദേഹത്തിൻെറ മുറിയിൽ ഇരിയ്ക്കുന്നുണ്ടായിരുന്നു ഒരു വന്ദ്യവയോധികൻ ധാരമുറിയാതെ സംസ്കൃതശ്ലോകങ്ങൾ ചൊല്ലിക്കൊണ്ടിരുന്നു. സ്വാമിജിയെയും പണ്ഡിതന്മാരായ സമാജികന്മാരെയും സാഷ്ടാംഗം തൊഴുതുകൊണ്ട് ഞാനും അവിടെ ഇരുപ്പുറപ്പിച്ചു. അല്പ സമയം കഴിഞ്ഞ് ശ്ലോകം ചൊല്ലിക്കൊണ്ടിരുന്ന പണ്ഡിത ശ്രേഷ്ഠനെ സ്വാമിജി എനിയ്ക്കു പരിചയപ്പെടുത്തിത്തന്നു സുപ്രസിദ്ധ ജ്യോതിഷകനും കവിയുമായ കല്ല്യാണശ്ശേരി കൃഷ്ണപിള്ള 'കല്യാണകൃഷ്ണൻ' എന്നാണ് തൂലികനാമം മൂലൂരിൻെറ കവിരാമായണത്തിൽ അദ്ദേഹത്തെ വിശേഷിപ്പിച്ചിട്ടുള്ളതു്,

''കല്ല്യാണകൃഷ്ണൻ കവിലേഖദക്ഷൻ കല്ല്യാശയെ, കാണുക ചിത്രഗുപ്തൻ'' എന്നാണ് അദ്ദേഹം രചിച്ച ''ഗുരുവായുപുരേശസ്തവ''വും മറ്റും സ്വാമിജിയെ ചൊല്ലിക്കേൾപ്പിയ്ക്കുകയായിരുന്നു. പഴയ തലമുറയിൽപ്പെട്ട ശ്രേഷ്ഠനായ ആ കവിയുമായി ഞാൻ പരിചയബന്ധം പുലർത്തിയപ്പോൾ അദ്ദേഹവും എന്നോടു കാരുണ്യം കാണിച്ചു. വലിയ കോയിത്തമ്പുരാൻെറ മയൂരസന്ദേശത്തിലെ ഓരോ ശ്ലോകത്തിലെയും ഓരോ വരിയും 'മയൂരപാദം'' എന്ന കല്ല്യാണശ്ശേരിയുടെ കൃതിയിലെ ഓരോ ശ്ലോകത്തിൻെറ ആദ്യപാദമായി ഘടിപ്പിച്ചുകൊണ്ടു അർത്ഥവ്യത്യാസം വരാതെ ഒരുവലിയ കൃതി അദ്ദേഹം രചിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ഭാണ്ഡക്കെട്ടിൽ നിന്നും ആ കൃതിയുടെ കയ്യെഴുത്തു പ്രതിയെടുത്തു് എനിക്കു കാണിച്ചുതന്നു. അതുവായിച്ചതിനുശേഷം സ്വന്തം കൈപ്പടയിൽ വലിയ കോയിത്തമ്പുരാൻ എഴുതിയ അഭിപ്രായവും എനിയ്ക്കു കാണാൻ കഴിഞ്ഞതു് മഹാഭാഗ്യം എന്നല്ലാതെ എന്താണുപറയുക. അതുപോലെ തന്നെ നാരായണീയ പ്രവചനം നടത്തിയിരുന്ന സംസ്കൃതപണ്ഡിതനായ അമ്പലപ്പുഴ ഗണപതിശർമ്മയും വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ അടുത്തിരുന്നു വേദാന്തവിഷയങ്ങൾ ചർച്ച ചെയ്യുന്നതുകാണുവാൻ കഴിഞ്ഞിട്ടുണ്ട്. അന്നും അടുത്ത വർഷം നടന്ന മതസമ്മേളനത്തിലും വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ സന്നിധി

യിലതിന്നുസംശയനിവാരണം നടത്തുന്നതിനും അദ്ധ്യാത്മിക വിഷയങ്ങൾ അവിട്ടത്തെ തിരുമുഖത്തിൽ നിന്നു നേരിട്ടു പഠിയ്ക്കുന്നതിനും ഈയുള്ളവനു സന്ദർഭം കിട്ടി. വർഷങ്ങളോളമിരുന്നു വായിച്ചാലും തീരാത്ത മഹാഗ്രന്ഥങ്ങളിലെ സാരാംശങ്ങൾ കുറഞ്ഞ കാലയളവുകൊണ്ട് അദ്ദേഹം വിശദീകരിച്ചു തന്നിരുന്നു.



സന്ന്യാസിമാരുടെ പൂർവ്വാശ്രമത്തെപ്പററി ഒന്നും നേരിട്ടു ചോദിയ്ക്കരുത് എന്നൊരു അലിഖിത നിയമമുണ്ട്. അതുകൊണ്ടു സ്വാമിജിയെപ്പററി സ്വാമിജിയിൽ നിന്നും അറിയാൻ ഞാൻ ആഗ്രഹം പ്രകടിപ്പിച്ചില്ല. എന്നിരുന്നാലും അന്വേഷിച്ചറിഞ്ഞ ഏതാനും വിവരങ്ങൾ അനുവാചകരുടെ അറിവിലേക്കായി സൂചിപ്പിച്ചുകൊള്ളുന്നു. വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ മാതാവ് പുല്ലാട്ട് തെങ്ങുംതോട്ടത്തു കുടുംബത്തിലെ ലക്ഷ്മിയമ്മയും പിതാവ് പുല്ലാട്ടു തെക്കേടത്തു കുടുംബത്തിലെ നീലകണ്ഠൻ നായരുമായിരുന്നു. മാതാപിതാക്കളുടെ മൂന്നാമത്തെ ആൺസന്താനമായിരുന്നു, അദ്ദേഹം. സന്ന്യാസിയാകുന്നതിനു മുമ്പുള്ള പേർ കൃഷ്ണൻനായർ എന്നായിരുന്നു. കൃഷ്ണൻനായർ ജനിയ്ക്കുന്നതിനു മുമ്പ് യാദൃശ്ചികമായി ഒരു അവധൂതൻ തെങ്ങിൻ തോട്ടത്തു് ലക്ഷ്മിയമ്മയുടെ ഭവനത്തിൽ വന്നിരുന്നു. ഭക്തിപുരസ്സരം അദ്ദേഹത്തെ ലക്ഷ്മിയമ്മ സൽക്കരിച്ചു. ആദ്ധ്യാത്മിക പ്രഭാവമുള്ള ഒരു കുട്ടി ആ അമ്മയിൽ ജനിയ്ക്കുമെന്നു അവധൂതൻ പ്രവചിച്ചിരുന്നത്രേ. ക്രി. വ 1911 ജനുവരി അഞ്ചാം തീയതി വിദ്യാനന്ദജി ഭൂജാതനായി. പുല്ലാട്ടു ഗ്രാമത്തിൽ സന്ദർശനം നടത്തിയിരുന്ന രാമദാസ് സ്വാമി, മഹാസിദ്ധനായിരുന്ന മൌനസ്വാമി, പറവൂർ സ്വാമി തുടങ്ങിയ മഹാത്മാക്കളെ കണ്ടുകണ്ടു വളർന്ന കൃഷ്ണനിൽ ബാല്യത്തിൽ തന്നെഈശ്വരഭക്തിദൃഢമൂലമായി. മുട്ടമണ്ണിലെ ആനമല സ്ക്കൂളിൽ ചേർന്നാണ് പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയതു്. നാലാം ക്ളാസ്സിൽ പഠിയ്ക്കുമ്പോൾ തന്നെ ആ ബാലനിൽ അനിതര സാധാരണമായ ബുദ്ധിശക്തികണ്ടു തുടങ്ങി. സ്ക്കൂൾ മേധാവിയായിരുന്ന മെത്രാൻ തിരുമേനിയിൽ നിന്നും അദ്ദേഹം പാരിതോഷികം വാങ്ങിയിട്ടുള്ള കഥ ആ സ്ക്കൂളിലെ പ്രഥമാദ്ധ്യാപകനായിരുന്ന വെള്ളിക്കര വർക്കിസാർ എല്ലാവരോടും പറയുമായിരുന്നു.

പുല്ലാട്ടുതന്നെ നടത്തിയിരുന്ന പൌരസ്ത്യ കലാലയത്തിൽ ചേർന്നു സംസ്കൃതഭാഷയിലും, വ്യാകരണം, തർക്കം, സാഹിത്യം ജോതിഷം തുടങ്ങിയ വിഷയങ്ങളിലും കൃഷ്ണൻ നായർ നല്ല വ്യുൽപത്തിനേടി. വരിയ്ക്കണ്ണാമല വൈദ്യൻ എൻ. നാരായണപ്പണിയ്ക്കരുടെ മാനേജ്മെൻറിൽ നടത്തിയിരുന്ന ആ സംസ്കൃത വിദ്യാലയത്തിലെ പ്രധാന അദ്ധ്യാപകൻ മഹാമഹോപാദ്ധ്യായ കെ. വാസുദേവൻപിള്ളസാർ ആയിരുന്നു. വന്ദ്യവയോധികനായ ആ പണ്ഡിതശ്രേഷ്ഠൻ തോട്ടപ്പുഴശ്ശേരിയിലുള്ള സ്വന്തം ഭവനത്തിൽ ഇപ്പോൾ വിശ്രമമെടുത്തു സാത്വിക ജീവിതം നയിക്കുന്നു. കൃഷ്ണൻ നായരെപ്പററിഅദ്ദേഹം പറയുന്നു.

''സംസ്കൃത സ്ക്കൂളിൻെറ കോമ്പൌണ്ടിൽ ഒരു ചെറിയ വീടുവച്ചു ഞാൻ താമസമായി. (കുടിൽ എന്നു തന്നെ പറഞ്ഞോളൂ!) അന്നെനിക്കു് ഇരുപത്തിരണ്ടു വയസ്സിൽ കൂടുതലില്ല. എൻെറ ഒരു വിദ്യാർത്ഥി തന്നെ എനിക്കു ആഹാരം പാചകം ചെയ്തു തന്നിരുന്നു. കൃഷ്ണൻ നായർ അവിടെയുള്ള തൃതീയ കക്ഷിയിലാണ് ചേർന്നതു്. അന്നു് അദ്ദേഹത്തിനു പതിനാലു വയസ്സു പ്രായം കണ്ടേക്കണം. സ്വന്തം വീട്ടിൽ നിന്നു് ആഹാരം കഴിച്ചതിനുശേഷം എൻെറ വീട്ടിൽ വന്നുകിടക്കും ദൂരെ ദിക്കിൽ നിന്നു വന്നിരുന്ന രണ്ടു മൂന്നു കുട്ടികൾ കൂടി എൻെറകൂടെ താമസമാക്കി. അതോടെ ആ കുടിലിനു് ഒരു ഗുരുകുലത്തിൻെറ പരിവേഷമുണ്ടായി. പുല്ലാട്ടു ശ്രീധർമ്മശാസ്താക്ഷേത്രത്തിൽ നിന്നു രണ്ടു നാലു പുരയിടം മാത്രം അകലത്തിലായിരുന്നു കൃഷ്ണൻ നായരുടെ ഭവനം. പ്രഭാതത്തിലും പ്രദോഷത്തിലും ഞങ്ങളെല്ലാപേരും ചേർന്നു ചിട്ടയോടു നാമം ജപിയ്ക്കുക പതിവായിരുന്നു. ഒന്നു രണ്ടു വർഷം കഴിഞ്ഞപ്പോൾ 'ഗുരുവായൂർ സ്വാമി' എന്നറിയപ്പെട്ടിരുന്ന അച്യുതാനന്ദസ്വാമികൾ അവിടെ വന്നു. ഞാൻ അദ്ദേഹത്തിൽനിന്നു മന്ത്രദീക്ഷ സ്വീകരിച്ചു. കൃഷ്ണൻനായരും ചില സാധനകൾ വശമാക്കിക്കൊണ്ടിരുന്നു. പഠനകാര്യത്തിൽ കൃഷ്ണൻനായർ അതിസമർത്ഥനായിരുന്നു. രാത്രി സമയങ്ങളിൽ ഗഹനങ്ങ

ളായ ഗ്രന്ഥപഠനങ്ങൾ നടത്തുകപതിവായിരുന്നു. രണ്ടു വർഷം കഴിഞ്ഞപ്പോൾ അതേ സ്കൂളിലെ താഴ്ന്നക്ലാസ്സിൽ പഠിപ്പിക്കുവാൻ ഞാൻ കൃഷ്ണൻനായരെ നിയോഗിച്ചു. പഞ്ചമം വരെ മാത്രമേ അദ്ദേഹം പഠിച്ചിരുന്നുള്ളൂ എങ്കിലും ശാസ്ത്രിപരീക്ഷ ജയിച്ചവരെക്കാൾ കൂട്ടതൽ പാണ്ഡിത്യം കൈവരിച്ചു. വലിയകുന്നത്തു ഒരു സംസ്കൃതപാഠശാല എൻെറ ചുമതലയിൽ നടത്തുന്നുണ്ടായിരുന്നു. അവിടത്തെ ഒരു അദ്ധ്യാപകനായി ഞാൻ കൃഷ്ണൻനായരെ നിയമിച്ചു."

ഒരു മഴക്കാലം. പുല്ലാട്ടുപുരയിടത്തുകാവു കവലയിലെ റോഡിൽ ചെളിവെള്ളവും ചള്ളയും കെട്ടിക്കിടന്നിരുന്നു. ചന്നം ചിന്നം മഴ പെയ്യുകൊണ്ടിരുന്നു. നന്നേ പ്രായം ചെന്ന ഒരു വൃദ്ധൻ അതുവഴി കടന്നുപോയി. ഒരു വീട്ടുതിണ്ണയിൽ നിന്നിരുന്ന കൃഷ്ണൻനായർ ആ വൃദ്ധനെ കാണാഞ്ഞതാമസം, ചെളിവെള്ളത്തിൽ സാഷ്ടാംഗം വീണുകിടന്ന വൃദ്ധനെ നമസ്കരിച്ചു ആഗതൻ പ്രസിദ്ധപണ്ഡിതനായ പോച്ചപ്പുറമ്പിൽ ആശാനായിരുന്നു. അദ്ദേഹത്തിൻെറ അടുത്തുനിന്നുമാണു് കൃഷ്ണൻനായർ ജ്യോതിഷം പഠിച്ചിരുന്നതു്. ജ്യോതിഷപഠനത്തിൽ ക്രമേണ വിരക്തിയും വേദാന്തപഠനത്തിൽ ആസക്തിയും കൃഷ്ണൻനായരിൽ വദ്ധിച്ചു വന്നു. എന്നിരുന്നാലും കല്ലൂപ്പാറയിലെ തൈത്തോട്ടത്തിലെ കൃഷ്ണപിള്ള ആശാനിൽനിന്നും ജ്യോതിഷത്തിലെ ഉപരിക്രിയാഭാഗങ്ങൾ പഠിക്കുവാനും കുറച്ചുനാൾ പ്രയത്നിച്ചിരുന്നു.

സന്യാസിമാരുടെ സാമീപ്യം കൃഷ്ണൻനായർ ബാല്യം മുതല്ക്കേ വളരെ ഇഷ്ടപ്പെട്ടിരുന്നു. 'കവിയൂർ സ്വാമി' എന്നറിയപ്പെട്ടിരുന്ന വിജയാനന്ദസ്വാമികളുമായി സഹവസിക്കുന്നതിനും അദ്ദേഹത്തിനു ഭാഗ്യമുണ്ടായി. ഒരിക്കൽ ഒരു സന്ന്യാസിശ്രേഷ്ഠനെ കാണുന്നതിനു് പുല്ലാട്ടുനിന്നു കൊല്ലം വരെ അദ്ദേഹം നടന്നുപോകുക തന്നെ ചെയ്യുത്രേ. വലിയകുന്നത്തു് അദ്ധ്യാപവൃത്തിയിലേർപ്പെട്ടിരുന്നകാലത്തു് എഴമറ്റൂർ പരഭട്ടാര ആശ്രമത്തിൽ നിന്നു "ചരിത്രസമുച്ചയം" എന്ന ഗ്രന്ഥമെടുത്തുവായിക്കുവാൻ സംഗതിയായി. പൌരസ്ത്യകലാലയത്തിൽ ഒരിക്കൽ വന്നു പ്രസംഗിച്ചിരുന്ന വാഴൂർ തീർത്ഥപാദാശ്രമത്തിലെ തീർത്ഥപാദപരമഹംസ സ്വാമികളെപ്പററിയുള്ള പ്രസ്താവനകളും അദ്ദേഹം ചട്ടമ്പിസ്വാമികളുടെ ശിഷ്യനാണെന്ന വാസ്തവവും മനസ്സിലായപ്പോൾ സ്വാമിജിയെ സന്ദർശിക്കുന്നതിനായി കൃഷ്ണൻനായർ വാഴൂരിലേക്കു പോയി. ശ്രീ രാമകൃഷ്ണ പരമഹംസരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട ശ്രീ വിവേകാനന്ദനെ പോലെ തീർത്ഥപാദപരമഹംസസ്വാമികളുടെ തിരുമുമ്പിലെത്തിയ കൃഷ്ണൻനായക്കും ഒരു ദിവ്യാനുഭൂതിതോന്നി. തീർത്ഥപാദപരമ്പരയിൽഒരുത്തമശിഷ്യനെ വാഴിക്കുവാൻസ്വാമിജി ആകാംക്ഷയോടെകാത്തിരിക്കുകയായിരുന്നു. അതുവരെ ആശ്രമത്തിൽ വന്നുപഠിച്ചു കൊണ്ടിരുന്ന മററാരിലും തീർത്ഥപാദപരമഹംസസ്വാമികൾ പ്രതീക്ഷ പുലത്തിയതുമില്ല. പെട്ടെന്നു മടങ്ങിപ്പോകുവാനായി വാഴൂരിൽ എത്തിയ കൃഷ്ണൻനായർ ഒരാഴ്ച അവിടെ താമസിച്ചു. വീട്ടിൽ മടങ്ങിയെത്തി അധികദിവസം കഴിഞ്ഞില്ല. അമ്മയുടെപാദത്തിൽ സാഷ്ടാംഗംവീണുതൊഴുതു് അദ്ദേഹംയാത്രചോദിച്ചു "അമ്മേഅനുഗ്രഹംതരു. ഞാൻ സന്ന്യാസിയാകാൻപോകുന്നു." യാത്രചോദിച്ചുകൊണ്ടുള്ള മടക്കയാത്രയ്ക്കുസ്വാമിജി നല്ലസമയം പറഞ്ഞുകൊടുത്തിരുന്നു.

നേരത്തെ നിശ്ചയിച്ച ശുഭമുഹൂത്തത്തിൽ തന്നെ കൃഷ്ണൻനായർ വാഴൂർ ആശ്രമത്തിൽ എത്തിച്ചേർന്നു. കൊല്ലവർഷം 1110 മേടമാസം 30-ാം തീയതി തീർത്ഥപാദപരമഹംസസ്വാമികൾ കൃഷ്ണൻനായർക്കു "വിദ്യാനന്ദതീർത്ഥപാദർ" എന്ന ഭിക്ഷാനാമത്തോടെ സന്യാസം നല്കി. കേവലം ഒരാഴ്ചത്തെ നിരീക്ഷണം കൊണ്ടും പ്രിയശിഷ്യനു് ഉതകിയ പേർ നല്കിയ തീർത്ഥപാദപരമഹംസസ്വാമികൾ വലിയ ക്രാന്തദർശിതന്നെ. ഇടവം ഒന്നാം തീയതി തന്നെ വിദ്യാനന്ദജിയെ എഴുമററൂർ ആശ്രമത്തിലേക്കു നിയോഗിച്ചു. 1113 ചിങ്ങം 11-ാം തീയതി തീർത്ഥപാദ പരമഹംസസ്വാമികൾ തൻെറ പ്രിയശിഷ്യനു വാഴൂരിൽ നിന്നു് ഒരു 'ശ്രീമുഖം' അയച്ചുകൊടുത്തുകൊണ്ടു് അദ്ദേഹത്തെ എഴുമററൂർ ആശ്രമത്തിലെ അദ്ധ്യക്ഷനും മതാചാര്യനുമായിവാഴിച്ചു. 1114 ചിങ്ങം 25-ാംതീയതി തീർത്ഥപാദപരമഹംസസ്വാമികൾ സമാധിയടഞ്ഞു. അധികകാലം കഴിയുന്നതിനുമുമ്പ് തീർത്ഥപാദാശ്രമങ്ങളുടെയെല്ലാം അദ്ധ്യക്ഷനായും ആചാര്യനായും വിദ്യാനന്ദതീർത്ഥപാദസ്വാമികൾ അവരോധിക്കപ്പെട്ടു.

ശ്രീ പന്നിശ്ശേരിൽ നാണുപിള്ളയിൽനിന്ന് യോഗവേദാന്തശാസ്ത്രത്തിലെ ഉപരിഗ്രന്ഥങ്ങൾ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ വശമാക്കി. യോഗശാസ്ത്രത്തിൽ 'ഗുപ്തവിദ്യ' എന്നറിയപ്പെടുന്ന ഖേചരിവിദ്യ ആത്മയോഗിനിയമ്മയിൽ നിന്നും പഠിച്ചു.

'ഭഗവദ്ദർശനം', ബ്രഹ്മവിദ്യ, ബ്രഹ്മദർശനം, ആത്മാനുഭൂതി', 'ശ്രീകൃഷ്ണസ്മരണാഞ്ജലി' എന്നീ പദ്യകൃതികളും, തീർത്ഥപാദപരമഹംസസ്വാമികൾ (പണ്ഡിററ് സി. രാമകൃഷ്ണൻ നായരുമായി സഹകരിച്ചെഴുതിയിരിയ്ക്കുന്നു) 'ശ്രീ തപോവനസ്വാമി സന്നിധിയിൽ,' 'പ്രണവോപാസന' 'ശാന്തിമന്ത്രങ്ങൾക്കു വ്യാഖ്യാനം' എന്നീ ഗദ്യകൃതികളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ധർമ്മപ്രവക്താവ്, കവി, ശാസ്ത്രജ്ഞൻ, ഹിന്ദുമതാചാര്യൻ എന്നീ നിലകളിൽ അദ്ദേഹം കേരളംമുഴുവൻ അറിയപ്പെട്ടിരുന്നു. 27-12-1984 വ്യാഴാഴ്ച 73-ാമത്തെ വയസ്സിൽ സ്വാമിജി ബ്രഹ്മപദം പ്രാപിച്ചു.

വീണ്ടുമൊരിയ്ക്കൽ ഞാൻ സ്വാമിജിയെ ചെറുകോല്പുഴ സമ്മേളനത്തിൽചെന്നു കണ്ടു നമസ്കരിച്ചു. "എന്നെയും ആശ്രമത്തിൽ ഒരു അന്തേവാസിയാവാൻ അവിടുന്നു അനുഗ്രഹിയ്ക്കണം" സ്വാമിജിയോടു ഞാൻ അപേക്ഷിച്ചു. അല്പനേരം ധ്യാനിച്ചുനിന്നതിനു ശേഷം അദ്ദേഹം മൊഴിഞ്ഞു. "വേണ്ടാ, നിങ്ങൾ ഒന്നുകൂടി വിദേശരാജ്യത്തേക്കു പോകൂ.' വിദേശവാസംചെയ്യു എന്റെ പ്രാരാബ്ധകർമ്മം അനുഭവിച്ചുതീരണം എന്നാവും വിധി. ഞാൻ മനസ്സിൽ കരുതി. അതു മനസ്സിലാക്കിയിട്ടാവണം, അദ്ദേഹം പറഞ്ഞു. "കാവിയുടുത്തേ സന്ന്യാസിയാകാവൂ എന്നില്ല. പരോപകാരവും ജനസേവയും ചെയ്യുന്നതു തന്നെ പരമധർമ്മം"

ഞാൻ സൗദിഅറേബ്യയിൽ നിന്നു കേരളത്തിൽ മടങ്ങി എത്തിയതിനുശേഷമാണ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ സമാധിയായതു്. എനിക്ക് അദ്ദേഹത്തെ വാഴൂരിൽ വന്നുകാണാൻ സംഗതിയായില്ല. വിദ്യാധിരാജനഗറിൽ വിദ്യാനന്ദതീർത്ഥപാദസ്വാമികളെ ആനന്ദക്കണ്ണുനീരോടെ ഞാൻ എന്നും സ്മരിയ്ക്കുന്നു.

---

നോട്ട്:- ഈ ലേഖനം തയ്യാറാക്കിയതു വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ ഗ്രന്ഥങ്ങളെയും പ്രഭാഷണങ്ങളെയും ആശ്രയിച്ചാണ്.



# ഉണരുന്നഭാരതം

(പി. ആർ. രാജഗോപാൽ M. A. B. L. പൊൻകുന്നം)

ലോകത്തിലെ അതിപ്രാചീനങ്ങളായ സംസ്കാരങ്ങളാണ് ഈജിപ്ത്, ബാബിലോൺ, റോമൻ, ഗ്രീസ്, മെക്സിക്കോ, ഇന്ത്യാ എന്നീ സ്ഥലങ്ങളിൽ ഉണ്ടായിരുന്നത്. ഇതിൽ ഭാരതീയ സംസ്കാരമൊഴിച്ചുള്ളതെല്ലാം ഇന്ന് ചരിത്രാവശിഷ്ടങ്ങളാണ് അങ്ങനെ അസ്തമിച്ച ആ പൂർവ്വീക സംസ്കാരങ്ങളെപ്പററി അവിടുത്തെ ജനങ്ങൾക്ക് വേണ്ടത്ര അവബോധവുമില്ല. എന്നുമാത്രമല്ല ആ സാംസ്കാരിക പൈതൃകം അവർക്ക് നഷ്ടപ്പെടുകയും ചെയ്തു.

എന്നാൽ ഭാരത സാംസ്കാരിക ഗംഗ അവിച്ഛിന്നമായി, തലമുറകൾ കൈമാറി ആധുനിക കാലഘട്ടത്തിലും ശക്തമായ അതിന്റെ പ്രവാഹം തുടരുന്നു. ആക്രമണങ്ങളും, അടിമത്തങ്ങളും അതിന്റെ പ്രവാഹം തന്നെ തടസ്സപ്പെടുത്തുവാൻ ശ്രമിച്ചിട്ടുണ്ട്. എന്നാൽ ഓരോ തടസ്സവും അതിന്റെ പ്രവാഹഗതികുറെക്കൂടി ശക്തമാക്കാൻ മാത്രമെ സഹായിച്ചിട്ടുള്ളു. കണ്ണിലെ കൃഷ്ണമണിപോലെ ഭാരതീയ ജനത അവരുടെ സാംസ്കാരിക പൈതൃകം കൈവശംവച്ച് കാത്തുസൂക്ഷിച്ചിരുന്നു. വിദേശശക്തികൾ ഭാരതീയ നഗരങ്ങളും, കോട്ടകൊത്തളങ്ങളും കൈയടക്കിയെങ്കിലും ഗ്രാമാന്തരങ്ങളിലെ ഭാരതീയ ഹൃദയത്തിൽ കടന്നുചെല്ലാൻ അവർക്ക് കഴിഞ്ഞില്ല. ബാഹ്യമായഭരണമാററങ്ങൾ ഉണ്ടായെങ്കിലും ഭാരതത്തിന്റെ ആദ്ധ്യാത്മികചൈതന്യം കെടാതെ അവർ കാത്തുസൂക്ഷിച്ചു.

ചരിത്രാതീതകാലം മുതൽ ഭാരതീയ സംസ്കാരിക ദീപത്തിന് മങ്ങലേൽക്കാതെ അതിനെ കൂടുതൽ പ്രോജ്ജ്വലിപ്പിക്കാൻ മഹാപുരുഷന്മാർ അവതരിച്ചിട്ടുണ്ട്. ഭാരതീയ ഋഷീശ്വരന്മാരുടെ ചൈതന്യവത്തായ ജീവിതം തന്നെ നമ്മുടെ സാംസ്കാരിക ജീവിതത്തിന് ശക്തിയും വെളിച്ചവും നൽകി. അവരുടെ ജീവിതം ഭാരതത്തിന് വെളിയിലേക്കും വെളിച്ചം പകർന്നുകൊടുത്തിട്ടുണ്ട്.

ഇരുട്ടും വെളിച്ചവും ഭാരതചരിത്രത്തിൽ ഉണ്ടായിട്ടുണ്ട്. 1857 കാലഘട്ടം അന്ധകാരത്തിന്റേതായിരുന്നു. ശിപായി ലഹളയെ അടിച്ചമർത്തിയപ്പോൾ നമ്മുടെ ആന്തരീകവും ഭൗതികവുമായ സ്വാതന്ത്ര്യത്തിന് മങ്ങലേററു. അതിനുശേഷം ഭാരതത്തിന്റെ ആന്തരീകസൗന്ദര്യവും വികലമാക്കാൻ അവർശ്രമിച്ചു. ആദ്ധ്യാത്മികമായും മാനസികമായും ഭാരതത്തിന്റെ മനസ്സ് ക്ഷീണിപ്പിക്കാൻ അവർ ബോധപൂർവ്വം ശ്രമിച്ചു. പാശ്ചാത്യമായിട്ടുള്ളതെല്ലാം മെച്ചമെന്നും ഭാരതീയമെല്ലാം മോശമെന്നും അവർ പഠിപ്പിച്ചു ഒരു മാതിരി സാംസ്കാരിക ശൂന്യത അവിടെ അനുഭവപ്പെട്ടു. ആ ശൂന്യതനൂററാണ്ടുകൾ നിലനിന്നു. വീണ്ടും ചരിത്രം ആവൃത്തിച്ചു. ഭാരതം സടകുടഞ്ഞ് എഴുന്നേററു. പഴയ നമ്മുടെ സാംസ്കാരിക പാരമ്പര്യം തൂത്തുതുടച്ച് മിനുക്കാൻ തുടങ്ങി.

ഈ നവീകരണം ബംഗാളിലാണ് ആരംഭിച്ചത്. ബ്രിട്ടീഷ് സിംഹാസനത്തെ വെല്ലുവിളിക്കുവാനുള്ള ഭാഗ്യവും അങ്ങനെ ബംഗാളിലാണുണ്ടായത്. ബ്രഹ്മസമാജസ്ഥാപകനായ രാജാറാംമോഹൻറായ് ഭാരത നവോത്ഥാനത്തിന്റെ പിതാവെന്നപേരിൽ പ്രസിദ്ധനായിത്തീർന്നു. മതത്തിന്റെ പേരിൽ അടിഞ്ഞുകൂടിയിരുന്ന മാലിന്യങ്ങളെ അദ്ദേഹം ശുദ്ധമാക്കി. തുടർന്ന് ദേവേന്ദ്രനാഥടാഗോർ, കേശവചന്ദ്രസേനൻ മുതലായവർ റായിയുടെ കാലടികളെ പിൻതുടർന്ന് മഹാരാഷ്ട്രായിൽ മഹാദേവഗോവിന്ദറാനഡേയും, ആർ. ജി. ഭണ്ഡാർക്കറും പ്രാർത്ഥനാസമാജങ്ങൾ സംഘടിപ്പിച്ചു. പഞ്ചാബിൽദയാനന്ദ സരസ്വതി ഇക്കാലത്തുതന്നെ ആര്യസമാജം സംഘടിപ്പിച്ചു. തീയോസഫിക്കൽ സൊസൈററി ധാർമ്മികനവോത്ഥാനത്തിന് ആക്കംകൂട്ടി ബ്രഹ്മസമാജം, ആര്യസമാജം, പ്രാർത്ഥനാസമാജം, തീയോസഫിക്കൽ സൊസൈററി ഇവയെല്ലാം സാമൂഹ്യ പരിഷ്കരണത്തിലാണ് കൂടുതലായി ശ്രദ്ധിച്ചത്. ഈ

പ്രവർത്തനങ്ങൾഎല്ലാം ഉണ്ടായിട്ടും ഇരുട്ട് പൂർണ്ണമായി മാറിയില്ല. അപ്പോഴാണ് ഭാരതീയ ആദ്ധ്യാത്മികതയുടെ മകരജ്യോതിസ്സ്-ശ്രീരാമകൃഷ്ണദേവൻ, രംഗപ്രവേശം ചെയ്തതു്. ആധുനിക വിദ്യാഭ്യാസം ലഭിച്ചിരുന്നില്ലെങ്കിലും അദ്ദേഹം ആദ്ധ്യാത്മികസാധനയുടെ പരമോന്നതതലങ്ങളിലേക്ക് ഉയർന്നു പ്രകാശിച്ചു. ഭാരതീയ ആദ്ധ്യാത്മികതയുടെ പുനരുദ്ധാരണത്തിനു് അദ്ദേഹം ജീവൻ നൽകി. ഭാരതസംസ്കാരത്തിന്റെ ചൈതന്യം ലോകമെങ്ങും ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യൻ സ്വാമിവിവേകാനന്ദൻ പ്രചരിപ്പിച്ചു.

കേരളത്തിലെ രണ്ട് ഋഷീശ്വരന്മാർ സമൂഹത്തിലെ മാലിന്യങ്ങൾ തുടച്ചുനീക്കാൻ ആഹ്വാനം ചെയ്തു. ശ്രീചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും നടത്തിയ ആദ്ധ്യാത്മിക പ്രഭാഷണങ്ങളും സമുദായപരിഷ്കരണശ്രമങ്ങളും കേരളത്തെ ചൈതന്യവത്തായ പാതയിലേക്ക നയിച്ചു. 1857ലെ പരാജയത്തെ തുടർന്നു് ഇരുട്ടിൽ തപ്പികൊണ്ടിരുന്ന ഭാരതത്തിന്റെ വ്യക്തിത്വം ഉണർത്തിയതു് സ്വാമിവിവേകാനന്ദനാണ്. ഭാരത സംസ്കാരത്തിനു് അദ്ദേഹം പുതുജീവൻ നൽകി. ഇരുട്ടിൽ നിന്നു് ഭാരതത്തെ വെളിച്ചത്തിലേക്ക അദ്ദേഹം നയിച്ചു. ഋഷീശ്വരന്മാരുടെ തത്വസംഹിതകളെ പുനരാഖ്യാനം ചെയ്തു. ആധുനികശാസ്ത്രീയ വളർച്ചയിൽ കൂടി വളരാൻ ഭാരതീയരെ അദ്ദേഹം ആഹ്വാനം ചെയ്തു.

മനുഷ്യനിൽ അന്തർലീനമായ ദൈവീകത്വത്തെപ്പററിയും, ജീവിതത്തിലെ ഓരോ നിമിഷവും എങ്ങനെ സാർത്ഥവത്താക്കി തീർക്കാമെന്നതിനെപ്പററിയും മനുഷ്യനെ ബോധവാനാക്കി തീർക്കണമെന്നു് അദ്ദേഹം ആഹ്വാനം ചെയ്തു. സഹിഷ്ണതയല്ല ഭാരതീയമതങ്ങളുടെ മുഖമുദ്രയെന്നും അദ്ദേഹം പഠിപ്പിച്ചു. സഹിഷ്ണത അന്യമതങ്ങളെ സഹിക്കാനുള്ള കഴിവിനേയാണ് കാണിക്കുന്നതു്. നമ്മുടെ സംസ്കാരം അന്യമതങ്ങളെ സ്വാത്മീകരാക്കുവാനാണ് പഠിപ്പിക്കുന്നതു്.

എല്ലാ ആദ്ധ്യാത്മികസാധനകളുടേയും ലക്ഷ്യം ഒന്നു് തന്നെയാണ്. "ഏകം സത് വിപ്രാ, ബഹുധാവദന്തി" എന്ന ഋഗ്വേദസൂക്തം അതാണല്ലോ വ്യക്തമാക്കുന്നത്. എല്ലാ മതങ്ങളുടെയും ലക്ഷ്യം ഒന്നുതന്നെയാണ് പിന്നെ മതത്തിന്റെ പേരിൽ മത്സരം എന്തിനാണ് മതത്തിന്റെ പേരിൽ നടത്തുന്ന മത്സരവും വിദ്വേഷവും വീരവാദവും എല്ലാ മതധർമ്മത്തിനും എതിരാണ് പരോപദ്രവത്തെപ്പററി ഒരു ഈശ്വരഭക്തനു് ചിന്തിക്കാൻ കഴിയില്ല. എല്ലാ മനുഷ്യനും ദൈവികത്വത്തിൽ പരസ്പരം ബന്ധിതരാണ് അതുകൊണ്ട് മതത്തിന്റെ പേരിൽ വിദ്വേഷം വിതക്കുന്നവർ മതശത്രുക്കളാണ്. മനുഷ്യനെ മനുഷ്യന്റെ ശത്രുവായികാണുന്ന മതങ്ങൾ ഈശ്വരനിഷേധികളുടേതാണ്. എല്ലാ മതങ്ങളേയും ഒന്നു പോലെ കാണാനാണ് ഭാരതീയ മതം പഠിപ്പിക്കുന്നതു് എന്നു് സ്വാമിജി പ്രഖ്യാപിച്ചു. "നിങ്ങൾ ക്രിസ്ത്യാനിയാണെങ്കിൽ നല്ല ക്രിസ്ത്യാനിയായി തീരുക. മുസൽമാനാണെങ്കിൽ നല്ല മുസൽമാനാകുക, ഹിന്ദുവാണെങ്കിൽ നല്ലഹിന്ദുവായി തീരുക, ഏതു മതത്തിൽ വിശ്വസിച്ചാലും ആദ്ധ്യാത്മികതയുടെ നറുംതേൻ ആസ്വദിക്കാൻ കഴിയുമെന്നു് സ്വാമിജി ലോകത്തെ പഠിപ്പിച്ചു.

മനുഷ്യൻ പാപിയല്ല; ദിവ്യനാണ്. അവന്റെ ദിവ്യത്വത്തെ നിഷേധിക്കുന്നതു് ഈശ്വര നിഷേധമാണ്. "അമൃതസ്യപുത്ര" എന്ന ഉപനിഷത് മന്ത്രത്തിന്റെ ആന്തരീകസത്ത ലോകത്തിനു് അദ്ദേഹം കാണിച്ചു കൊടുത്തു. ഋഷീശ്വരന്മാർ ജാതിയോ, കുലമോ, സ്ഥാനമോ നോക്കാതെ മനുഷ്യനിൽ വിളങ്ങിയ ഈശ്വരാംശം കണ്ടവരാണ്.

ഒരോ മനുഷ്യനിലുമുള്ള വ്യക്തിത്വമൂല്യമാണ് മതനിരീക്ഷണത്തിൽ സ്വാമിജി കണ്ട മറ്റൊരു ഘടകം. ഇന്ത്യൻ ജനതയുടെ വ്യക്തിത്വം തകർന്നു കൊണ്ടിരിക്കുന്നതു് അദ്ദേഹം കണ്ടു. പട്ടിണി, രോഗം, അജ്ഞത ഇവ കാർന്നുതിന്നുന്ന ഭാരതീയ ജനതയോട് വേദാന്തം പ്രസംഗിച്ചിട്ടു കാര്യമില്ല. അവക്ക് ആഹാരവും വസ്ത്രവും, വീടും ആരോഗ്യവും നൽകണം. പിന്നീട്ട് ആദ്ധ്യാത്മികതയെപ്പററി പഠിപ്പിക്കാം —എന്നാണ് സ്വാമിജി പറഞ്ഞതു്.

ഹിമാലയസാനുക്കളിൽ തപസ്സനുഷ്ഠിക്കുന്ന സന്യാസിമാരല്ല ഇന്നാവശ്യം. ജനസേവനത്തിനു വേണ്ടി ആത്മത്യാഗം ചെയ്യുന്ന വരാണ്

ഇന്നു് ആവശ്യമെന്നു് സ്വാമിജി ഉൽബോധിപ്പിച്ചു. ജീവസേവയാണ് ശിവസേവയെന്നും അദ്ദേഹം സ്വന്തം പ്രവർത്തനത്തിലൂടെ പ്രഖ്യാപിച്ചു. ലോകബന്ധത്തെ ഹൃദയത്തിൽനിന്നു് ബഹിഷ്കരിക്കണം. എന്നാൽ അതേസമയത്തുതന്നെ ബാഹ്യമായി ലൗകികമായ സേവനോപഭോഗങ്ങളിൽ മുഴുകുവാനും കഴിയണം. 'സ്വന്തം മോക്ഷത്തിനായി നിനക്കുപ്രവർത്തിക്കാം. പക്ഷെ അതോടൊപ്പം നിന്റെ പ്രവർത്തി, ലോകഹിതത്തിനായും ഉതകണം. മദ്ധ്യേഷ്യയിലേക്കു് കപ്പൽകയറി ഉല്പന്നങ്ങളും, സംസ്കാരങ്ങളും കൈമാറിയ പൂർവ്വപിതാക്കന്മാരുടെ പിൻഗാമികൾ ജാതിഭ്രാന്തിന്റെ പേരിൽ കപ്പൽ കയറുന്നതു് ഭ്രഷ്ടായികരുതി ഈ അന്ധതഅവസാനിപ്പിക്കാൻ സ്വാമിജി ആഹ്വാനം ചെയ്തു.

ഭാരതത്തിന്റെ നാശം ഹിന്ദുവിന്റെ ജീർണ്ണതയിൽ നിന്നാണ്, ഭാരതീയ സംസ്കാവും നമ്മുടെമതവും കെടാതെ, മങ്ങാതെ കാത്തുസൂക്ഷിച്ചെങ്കിലേ ഭാരതസ്വാതന്ത്ര്യം സുരക്ഷിതമാകൂ. ദേവത്വമുള്ള മനുഷ്യനെ ജാതിയുടെ പേരിൽ ഭിന്നിപ്പിക്കുന്ന എല്ലാ പ്രവണതകളെയും നശിപ്പിക്കണം. ദൗർബല്യം നമ്മുടെ മരണമാണ്. എല്ലാ ദൗർബല്യങ്ങളെയും വർജ്ജിക്കണം. സത്യമാണ് ശക്തി. ശാരീരികമായും മാനസികമായും ആദ്ധ്യാത്മികമായും നമ്മെ ദുർബ്ബലപ്പെടുത്തുന്ന എന്തിനേയും നാം നശിപ്പിക്കണം. ഇതിനുവേണ്ടി ഉഗ്രമായ ഒരു സമരപ്രഖ്യാപനം നടത്തണം. ഭീരുത്വം, പൂർവ്വീകസംസ്കാരത്തിൽ അഭിമാനമില്ലായ്മ, ലക്ഷ്യബോധമില്ലായ്മ, കരുത്തില്ലായ്മ, ഇതെല്ലാമാണ് നമ്മുടെ ബലക്ഷയത്തിനുകാരണം. അതുകൊണ്ട് ബലവാന്മാരാകുക, ധീരരാകുക, അദ്ധ്വാനശീലരാകുക, ലക്ഷ്യം നേടുന്നതുവരെ നിൽക്കാതെ, ഉറങ്ങാതെ പ്രവർത്തിക്കുക—സ്വാമിവിവേകാനന്ദന്റെ ഈ അമൃതവാണികൾ നമ്മെ ശക്തരും ഭയരഹിതരുമായിമാററട്ടെ! നാളത്തെ ഭാരതം ശക്തരും അദ്ധ്വാനശീലരുമായ ജനങ്ങളുടെ ആവാസസ്ഥാനമായിത്തീരട്ടെ!



# ചിൻമുദ്ര തേടി



## ശ്രീ. കെ. സുകുമാരൻ നായർ B.A.B.Ed.

" പരമ ഹംസാദ്യക്ഷം സദ് ഗുരുവായുള്ളോവേ
പരമ ഭട്ടാരക വിദ്യാധിരാജസ്വാമിൻ
സർവ ദർശന തന്ത്ര സ്വതന്ത്രർ നാനാശിഷ്യ
സംവൃതപാർശ്വൻ നിത്യ ബ്രഹ്മചര്യസ്ഥൻ
ഭവാൻ"

ഭാരതത്തിൻെറ നവോത്ഥാനത്തിൽ പാഞ്ചജന്യധ്വനിമുഴക്കിയ മഹത്തുക്കളുടെപരമ്പരയിൽ കേരളത്തിൻെറ മണ്ണിൽ വന്നു പിറന്ന സർവ്വജ്ഞനായിരുന്നു ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ. അദ്ദേഹം, ജീവന്മുക്തരായി യഥാർത്ഥ സിദ്ധനായി, പേരിലും പെരുമയിലും തെല്ലും ഗൗനിനിക്കാതെ സംസാര സാഗരത്തിൽക്കൂടി തൻെറ തോണി പായിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടെ ചിലർ ആ തോണിയിൽ അഭയം തേടിയെത്തുകയും, താൻ സഹർഷം അവരെ സ്വീകരിക്കുകയും ചെയ്തിട്ടുണ്ട്. ധർമ്മച്യുതിവരുമ്പോൾ ധർമ്മപുനസ്ഥാപനത്തിനായി താൻവരുമെന്നുള്ള ഗീതാചാര്യൻെറ പ്രഖ്യാപനം സത്യമെന്നു സ്വാമികളുടെ പ്രവർത്തനം തെളിയിച്ചിട്ടുണ്ട്. ഭൗതികവാദികളുടെയും, ഭിന്നമതവിശ്വാസികളുടെയും കടന്നാക്രമണത്തിൽപ്പെട്ടു കേരളത്തിലെ ഹിന്ദുക്കൾ നട്ടം തിരിയുന്ന കാലയളവിൽ, തൻെറ വാഗ്വിലാസം കൊണ്ടും പ്രവർത്തനങ്ങൾ കൊണ്ടും തൻെറ സോദരരെ കരാള ഹസ്തങ്ങളിൽ നിന്നും സംരക്ഷിച്ചു പോന്നു. ഈശ്വരനെ പല രൂപത്തിൽ സങ്കല്പിച്ചിട്ടുണ്ട്. "ഈശ്വരൻ സത്യമാകുന്നു" വെന്നുഗാന്ധിജിപറയുന്നു 'ഈശ്വരൻ സ്നേഹമാകുന്നു, വെന്നു ക്രിസ്തുദേവൻ പറഞ്ഞിരിക്കുന്നു. ഇതുരണ്ടുംകൂടി സമന്വയിപ്പിച്ചു സ്വാമിജി കാണിച്ചു തന്നിരിക്കുന്നു. പരസ്പരം കണ്ടുമുട്ടിയാൽ കടിപിടികൂട്ടുന്ന ശ്വാനന്മാരെ, തികഞ്ഞ ശിക്ഷണത്തിൽ കഴിയുന്ന സൈനികരെപ്പോലെ കൃത്യമായ ചുവട്ടടിവെപ്പിച്ചു കൊണ്ടുവന്നു, സ്വാമിജി മൃഷ്ടാന്നഭോജനം നല്കി സംതൃപ്തരാക്കി തിരിച്ചു വിടുമായിരുന്നു. അതുപോലെ തികഞ്ഞ ക്രൗര്യത്തോടെ തൻെറ ഇരയെ പരക്കം പായിച്ചു കൊണ്ടുവന്ന ക്രൂരനായ സർപ്പത്തെ, കേവലം ഒററ വാക്കു കൊണ്ടുള്ള സംജ്ഞാതനല്കി ശാന്തശീലനാക്കി തിരിച്ചു വിട്ടിട്ടുള്ള സന്ദർഭങ്ങളുമുണ്ട്. സ്വയാർജിതജ്ഞാനവും, ജടാസ്വാമികൾ, കുമാരവേലു മുതലായ സിദ്ധന്മാരിൽ നിന്നും ലഭിച്ച അനുഗ്രഹവും കൊണ്ട്, ഉപനിഷത്തുകൾ, മന്ത്രതന്ത്രഭേദങ്ങൾ, വാദമുറ, ദർശനങ്ങൾ, എന്നിവയിലെല്ലാം സ്വാമികൾ തികഞ്ഞ വൈദൂഷ്യം നേടിയിരുന്നു. ആദ്ധ്യാത്മികാന്വേഷണങ്ങൾക്കായുള്ള തൻെറ ദീർഘമായ യാത്രാവേളകളിൽ ഗൃഹസ്ഥശിഷ്യന്മാരുടെഭവനങ്ങളിൽ വിശ്രമാർത്ഥം താമസിച്ചു പോന്നിട്ടുണ്ട്.

ഇങ്ങനെ താമസിച്ചിരുന്ന കാലത്തു് ഒരു ദിവ്യ മുഹൂർത്തത്തിലാണല്ലോരണ്ടു ആധ്യാത്മിക തേജസ്സുകൾ തമ്മിൽ കണ്ടുമുട്ടുന്നതു്. ആ സേതുഹിമാചലം, ദരിദ്രദേവോഭവ, 'ദീനദേവോഭവ,' പരോപകാരയേപുണ്യം,പാപമേപരപീഡനം!,എന്നീസന്ദേശങ്ങളും പരത്തിക്കൊണ്ടു, ഭാരതത്തിന്റെ

വീരസന്താനമായ വിവേകാനന്ദസ്വാമികൾ കേരളത്തിൽ എത്തുന്നു. അന്നിവിടെ നടമാടിയിരുന്ന ജാതിപിശാചിൻെറ താണ്ഡവനൃത്തംകണ്ടു്, ഈ നാടിനെ ഭ്രാന്താലയം, എന്നുപോലും വിളിക്കാൻ ആധ്യാത്മാവു് മടികാണിച്ചില്ല. പക്ഷെ ക്രൂരിരുട്ടിലും വെളിച്ചത്തിൻെറ ദിവ്യാഗ്നിസ്ഫുലിംഗം കാണാൻ അദ്ദേഹത്തിനു കഴിഞ്ഞു. അക്കാലത്തു എറണാകുളത്തുള്ള ഗൃഹസ്ഥശിഷ്യൻെറ ഭവനത്തിൽ വിശ്രമിച്ചിരുന്ന ചട്ടമ്പിസ്വാമികൾ ആർഷാചാര പുരസ്സരം വിവേകാനന്ദസ്വാമികളെ സ്വാഗതം ചെയ്തു സ്വീകരിച്ചു. അഹോ! രണ്ടു ദിവ്യാത്മാക്കളുടെ പരസ്പരദർശനം! ഹർഷപുളകിതരായി ഗൈർവാണിയിൽ അവർ ആശയവിനിമയം ചെയ്യുന്നു. സുദീർഘമായ തൻെറ യാത്രയിൽ കണ്ടെത്തിയിരുന്ന സന്ന്യാസി ശ്രേഷ്ഠന്മാരുമായി 'ചിന്മുദ്രയെ' പ്പററി സംസാരിച്ചതിൽ തനിക്കു സംശയനിവാരണ മുണ്ടാക്കിത്തരാൻ ഒരുവക്കും കഴിഞ്ഞിട്ടില്ലെന്നുള്ള സത്യം ഖേദപൂർവ്വം ചട്ടമ്പിസ്വാമികളെ അറിയിക്കുന്നു. ചട്ടമ്പിസ്വാമികൾ ഒരുനിമിഷം ആനന്ദതുന്ദിലനാകുന്നു, ഈ പ്രപഞ്ചത്തിൽ തൻെറ ലീലാവിലാസങ്ങൾ മാത്രം കാട്ടി മാലോകരെആനന്ദിപ്പിക്കാൻവന്ന ദിവ്യപുരുഷനുണ്ടോ പ്രതിപാദനത്തിൽ വിഷമം. യോഗവിദ്യയുടെ വിവിധഘട്ടങ്ങൾ അനായാസമായി കാട്ടിയും, വിവരണം ആവശ്യമുള്ളിടത്തു നല്കിയും ആഗതസന്യാസിയുടെ സംശയനിവൃത്തി വരുത്തി ക്കൊടുക്കുന്നു. യോഗാസനത്തിലിരുന്നു് സിരാമണ്ഡലങ്ങളിലുണ്ടാകുന്ന ഭാവപ്രക്രിയകൾ കാട്ടിയും, ബൃഹദാരണ്യകോപനിഷത്തിലെ പ്രാചീനഭാഷ്യഭാഗം ഉദ്ധരിച്ചും വീണ്ടും വീണ്ടും സംശയനിവൃത്തി വരുത്തുന്നു. വിവേകാനന്ദസ്വാമികളുടെ 'സംശയം ദൂരീകരിക്കപ്പെട്ടു. ബംഗാളത്തുനിന്നും പിന്നീടു സന്യാസിമാരുടെ പ്രവാഹം ചട്ടമ്പിസ്വാമികളുടെ പാദകമലങ്ങൾ തേടിയെത്തി.

ശ്രീബുദ്ധനും, ശ്രീശങ്കരനും ശേഷം സർവ്വജ്ഞപദം കൊണ്ടു് പൂജിക്കാവുന്ന ഒരു യോഗിവര്യനെ നാം സ്വാമിജിയിൽ കാണുന്നു. ഐഹികസുഖഭോഗങ്ങളുടെ സംഘടനം കൊണ്ടു കലുഷിതമായ മനുഷ്യ മനസ്സുകളിൽ ആദ്ധ്യാത്മിക ചൈതന്യത്തിൻെറ കർപ്പൂരദീപം കൊളുത്തിയ ഈ മഹാത്മാവിനെ സമകാലീനരായ പല സന്യാസിവര്യന്മാരും ഗുരുസ്ഥാനം നല്കി ആരാധിച്ചിരുന്നു. ഈപ്രപഞ്ചത്തിലുള്ളതെല്ലാം താൻ കാണുന്നുവെന്നും, താൻ കാണാത്ത പ്രപഞ്ചസത്യങ്ങളൊന്നും അവശേഷിക്കുന്നില്ലെന്നും ലളിതമായരീതിയിൽ അദ്ദേഹം പ്രഖ്യാപിച്ചു.

ഹിന്ദുമതത്തിൻെറ നവോത്ഥാനത്തിനും സർവ്വോപരി ഭാരതീയ ജനതയുടെ ആകമാനമുള്ള ഉന്നമനത്തിനും ഐക്യത്തിനും വേണ്ടി പ്രവർത്തിക്കുമെന്നും സ്മര്യ പുരുഷൻെറ സ്മരണയെ മുൻനിർത്തിപ്രതിജ്ഞ ചെയ്യാം. വർഷംതോറും പരമഭട്ടാരനഗറിൽ നടക്കുന്ന സമ്മേളനങ്ങൾക്കുശേഷം കാലവർഷക്കാലത്തു പമ്പയുടെ വിരിമാറിൽ കൂലം കുത്തിപായുന്ന ജലത്തിൽ ആമഗ്നമായിക്കിടന്നു പോകുന്ന മണൽതിട്ടപോലെ. വീണ്ടും കലാപകലുഷിതമായ ഐഹികലോകത്തിൻെറ വെല്ലുവിളിയിൽപ്പെട്ട നമ്മുടെ മനസ്സു തമസ്സിൽ ആണ്ടുപോകാതെ സൂക്ഷിക്കുന്നു. പരമഭട്ടാരനഗറിൽ നിന്നും ലഭിക്കുന്ന ആദ്ധ്യാത്മിക സന്ദേശങ്ങൾ നമ്മുടെ ഹൃദയങ്ങളിൽ കെടാവിളക്കുകളായി സൂക്ഷിക്കുക. ആദ്ധ്യാത്മിക പുരുഷനെപ്പററി, ആ ജീവിതം ദർശിച്ച മററൊരു ആദ്ധ്യാത്മികപുരുഷൻെറ വർണ്ണനകൾ ഉദ്ധരിച്ചുകൊണ്ടു്, ഈ വരികൾ ഇപ്പോൾ നിർത്തിക്കൊള്ളട്ടെ.

"സർവ്വജ്ഞ ഋഷിരുൽക്രാന്തഃ
സദ്ഗുരു ശ്ശുകവർത്മനാ
ആഭാതിപരമവ്യോമ്നി.
പരിപൂർണ്ണകലാനിധി:
ലീലയാകാലമധികം.
നീത്വാന്തേ സ മഹാപ്രഭു:
നിസ്വം വപുസ്സ മുൽസൃജ്യ.
സ്വം ബ്രഹ്മവപുരാസ്ഥിതഃ"





# കണ്വന്റെ കണ്ണുനീർ

പ്രൊഫ: തൃക്കൊടിത്താനം
ഗോപിനാഥൻനായർ



കല്യാണവീട്ടിൽ ഞാൻ ചെല്ലുമ്പോഴൊക്കെയും
    കണ്വനെക്കാണുന്നു മുന്നിൽ!
കാളിദാസൻ പണ്ടു കാവ്യാമൃതം കൊണ്ടു
    കാലദേശങ്ങളെ വെന്നു!
ശാകുന്തളത്തിനു ശാശ്വത ചൈതന്യ
    ശാന്തിനൽകീടും മഹത്വം
അദ്ധർമ്മസംസ്കാര, മദ്ധന്യസംസ്കാര-
    സിദ്ധികളെത്ര സംപൂജ്യം!
ഇത്രമേൽപ്രാധാന്യ മിത്രമേൽപ്രാമാണ്യ-
    മിത്രമേൽ ശുദ്ധിയില്ലാർക്കും!
വൈവിദ്ധ്യമോലുന്ന വൈഭവബന്ധങ്ങൾ
    കൈവരിക്കും ദിവ്യഭാവം,
കാണുകയാണുഞാനൊന്നതിൽ കല്യാണ -
    ഗേഹത്തിലെത്തുമ്പോഴേവം!

ശോകഭാവത്താൽ ജലാർദ്രമാം നേത്രങ്ങ-
    ളേകഭാവോജ്ജ്വലം ചിത്തം,
ചിന്താജ സംദീന നോട്ടങ്ങ,ളുൾക്കണ്ഠ-
    യേന്തിത്തുടുക്കുന്ന വക്ത്രം,
അശ്രുപ്രവാഹം തടഞ്ഞിട്ടിടർച്ചയാ-
    ലസ്പഷ്ടമാകുന്ന സൂക്തം!
ആ ജടക്കെട്ടിലുണ്ടശ്രുക്കൾ തൻ ഗംഗ-
    യാറുകൾ ദോഷങ്ങൾ നീക്കാൻ!
ആ ജടക്കെട്ടിലുണ്ടാശംസ തൻ മഴ—
    മേഘങ്ങൾ നന്മകൾ പെയ്യാൻ!!

ഓമനപുത്രിക്കു യാത്രയ്ക്കു നേരമായ്
ആ, മഹർഷിക്കെന്തു മാറ്റം!
അച്ഛനുമാത്തപസ്സിദ്ധനും തങ്ങളിൽ
അത്യുഗ്രശീതളയുദ്ധം
ചേതനയ്ക്കുള്ളിൽ നടന്നു ! ! തപസ്വിക്കു
താതൻ വഴിമാറി വേഗം।
താപസൻ തെല്ലും തളർന്നില്ല, കണ്ടുടൻ
താപം കെടുത്തുവാൻ മാർഗ്ഗം
പുത്രീവിയോഗം സഹിക്കുവാൻ നൂതന—
പദ്ധതിയൊന്നുടൻ നേടി

അത്യല്പമാശ്വാസമോലുന്നു "കന്യക
പ്രത്യർപ്പിതന്യാസമല്ലോ !"
സത്യം, പരസ്വമാം കന്യക ! യെങ്കിലും
ചിത്തമാക്കണ്വനു നൊന്തു!
കൃത്രിമം, ദുർബ്ബലം, സാന്ത്വനോപായത്തി—
ലാർക്കുമനുകമ്പ തോന്നും !!
ആയിരമായിരം വർഷത്തിനപ്പുറം
മാനവബന്ധദീപങ്ങൾ
പാരിൽക്കൊളുത്താൻ തുടങ്ങിയപ്പോൾ മുതൽ
നേരിലാക്കണ്വനെ കാണ്മൂ!

കാളിദാസൻവന്നു കാവ്യാമൃതം കൊണ്ടു
കാലദേശങ്ങളെ പണ്ടേ,
ഇന്നോളമീലോകമാർന്നതും, നാളെകൾ—
തന്നിലാളുന്നതും കൂടി
ലക്ഷോപലക്ഷം ശകുന്തളമാരുടെ—
അച്ഛനാം കണ്വനിൽക്കൂടി
സാർവ്വദേശീയമാ, യാ, വിശ്വസാഹിത്യ—
സാർവ്വഭൗമൻ പണ്ടു പാടി !!
കാശ്യപനേത്രം പൊഴിച്ചൊരക്കണ്ണുനീർ
ശാശ്വതമൂല്യങ്ങൾ നേടി;
ഗദ്ഗദസന്ദേശമെന്നുമീ ലോകത്തി-
നുദ്ഗതിക്കുള്ളതായ്ത്തീർന്നു !!
കണ്വന്റെ ബാഷ്പനിരുദ്ധമാം ഗദ്ഗദം
മന്നിൽ മുഴങ്ങീടുമെന്നും.

ആർദ്രനാ, മാര്യനാ മാ, ചിരംജീവിയെ
ആർക്കു മറക്കുവാനൊക്കും ?
താതനും താപസ ശ്രേഷ്ഠനും ഹൃത്തിന്റെ
താദാത്മ്യ സത്യങ്ങളെന്നും.
ലോകാവസാനംവരെ താതകണ്വന്റെ
ശോകാർദ്ര നേത്രങ്ങളെങ്ങും !!

# ആദ്ധ്യാത്മികതയും സ്ത്രീകളും

മാലേത്ത് സരളാദേവി B.A.B.Ed.



പ്രാചീന ഭാരതത്തിൽ സ്ത്രീകൾക്കു് അതുല്യമായ ഒരു സ്ഥാനം കല്പിക്കപ്പെട്ടിരുന്നു. ജന ജീവിതത്തിന്റെ സിരാ കേന്ദ്രമായ കുടുംബത്തിന്റെ അധിദേവതയായി സ്ത്രീയെ ആരാധിച്ചിരുന്നു. കുടുംബജീവിതത്തിന്റെ ആധാരശിലയായി അംഗീകരിക്കപ്പെട്ടിരുന്ന അമ്മയുടെ ജീവിതത്തിന്റെ മഹത്വം അണു് ലോകനന്മയുടെ ആധാരശിലയെന്നുള്ളതു് അംഗീകരിക്കപ്പെട്ട വസ്തുതയാണു്.

ഭാരതീയ സംസ്കാരവും സ്ത്രീക്കു് ബഹുമാന്യമായ സ്ഥാനം കല്പിച്ചു കൊടുത്തിരുന്നതിന്റെ ലക്ഷ്യങ്ങൾ പ്രാക്തനമായ ഇതിഹാസങ്ങളിലും നമുക്കു കാണാവുന്നതാണ്. നന്മക്കുവേണ്ടി നടത്തിയിരുന്ന പുണ്യയാഗങ്ങളിൽ സ്ത്രീക്കു് മാന്യമായ സ്ഥാനവും ഉണ്ടായിരുന്നു. യജ്ഞശാലയിലെ 'അമ്മ' അനിവാര്യമായ ഒരു ഘടകം ആയിരുന്നു. നൂറു നൂറു പുണ്യയാഗങ്ങൾ നടത്തിയാലും അമ്മയെ മാനിക്കാത്ത യാഗങ്ങൾക്കു് പുണ്യകർമ്മങ്ങളുടെ ഫലം ഇല്ലെന്നു് പണ്ടു മുതലേ വിശ്വസിക്കപ്പെട്ടു പോന്നു നമ്മുടെ ഇതിഹാസങ്ങളിലും പുരാണങ്ങളിലും ഒക്കെത്തന്നെ സ്ത്രീക്കുണ്ടായിരുന്ന മാന്യമായ പദവി വ്യക്തമായി കാണാവുന്നതാണു്. അന്ധമായ ധനമോഹത്തിന്റെയും ക്രൂരമായ നരമേധങ്ങളുടേയും ഇടയിൽ ജീവിതത്തിനു സദാചാരനിഷ്ഠമായ അടിത്തറ നിർമ്മിച്ചിരുന്നതു് പഴയകാലത്തെ സ്ത്രീകൾ ആയിരുന്നു. അങ്ങനെയാണു് സർവ്വരാലും അംഗീകരിക്കപ്പെട്ടു പോരുന്ന ആദിമാതാവിന്റെ സങ്കല്പം പ്രാചീനഭാരതത്തിൽ വേരൂന്നാൻ ഇടയായിട്ടുള്ളതു്. ആദിമാതാവ് എന്ന സങ്കല്പം നിശ്ചിതമായ ഒരു വ്യക്തിയെ കുറിക്കുന്നതോ എന്നെങ്കിലും ജീവിച്ചിരുന്ന ഒരു സ്ത്രീയെ സൂചിപ്പിക്കുന്നതോ അല്ല, നൂറ്റാണ്ടുകളായി ജീവിച്ചു പോന്ന ഒരു ജനതയുടെ സാംസ്കാരികമായ ചിന്തകളിൽനിന്നും ഉരുത്തിരിഞ്ഞ്‌വന്ന നിത്യനൂതനവും അത്യത്ഭുതകരവുമായ ഒരു സങ്കല്പമാണു്. എത്രയോ നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടും ജനജീവിതത്തിന്റെ ചുറ്റുപാടുകൾ കാണാൻ കഴിയാത്തവണ്ണം മാറിയിട്ടുണ്ടെങ്കിലും മാതാവെന്ന സങ്കല്പം ഇന്നും മങ്ങൽ ഏല്ക്കാതെ നിലകൊള്ളുന്നു.

ആദിമാതാവെന്ന സങ്കല്പം രൂപപ്പെട്ടു വന്നതു് യാദൃച്ഛികമായ ഒരു സംഭവം അല്ല, തീവ്രവും അനുസ്യൂതവുമായ പ്രവർത്തനത്തിലൂടെയാണ് ഇങ്ങനെ ഒരു സങ്കല്പം രൂപപ്പെടുത്താൻ കഴിഞ്ഞിട്ടുള്ളതു്. അക്കാലത്തു് ഭാരതത്തിലെ സ്ത്രീകൾ ഒരു രണ്ടാം നിരയിൽപ്പെട്ടവരായി കണക്കാക്കപ്പെട്ടിരുന്നില്ല. അന്നുണ്ടായിരുന്ന അത്ഭുതപ്രതിഭാശാലികളായ പുരുഷന്മാരോടു് എതിരിട്ടും ഇണങ്ങിയും സമശീർഷരായി നിൽക്കാൻ കഴിഞ്ഞ സ്ത്രീകൾ ഉണ്ടായിരുന്നു. നമ്മുടെ പ്രഖ്യാതമായ ഇതിഹാസങ്ങളിൽനിന്നും പുരാണങ്ങളിൽനിന്നും എത്രയോ ഉദാഹരണങ്ങൾ ഉദ്ധരിക്കാൻ കഴിയും. എങ്കിലും അല്പം

ചിലരെ മാത്രം നമുക്ക് ഓർമ്മിക്കാം. അപാല, ലോപാമുദ്ര, മൈത്രേയി, ഗാർഗ്ഗി തുടങ്ങിയ ഋഷികല്പരയ വനിതകൾ അന്നു ജീവിച്ചിരുന്നു. ഋഗ്വേദത്തിലെ പല മഹാമന്ത്രങ്ങളും രചിച്ചവർ ആണ് അപാല, ലോപാമുദ്ര എന്നിവർ.

ആര്യവംശത്തിൽ ഒഴികെ മറ്റാർക്കും വേദേതിഹാസങ്ങൾ വായിക്കാൻ അനുവാദം ഇല്ലെന്നു കരുതപ്പെട്ടിരുന്ന ഒരു കാലത്ത് അനാര്യവംശജർക്കുകൂടി അവയൊക്കെ പകർന്നു കൊടുത്തു ജീവിതത്തിനു വെളിച്ചം നൽകിയവർ ആയിരുന്നു ലോപാമുദ്ര. വേദപാരംഗതനായ യാജ്ഞവൽക്യനെ നിറഞ്ഞ രാജസഭയിൽ വച്ച് വാഗ്വാദത്തിൽ തോല്പിക്കാൻ കഴിഞ്ഞ മറ്റൊരു വനിതയായിരുന്നു ഗാർഗ്ഗി. പരിശുദ്ധമായ വേദാന്തത്തിന്റെ വക്താക്കളും പ്രയോക്താക്കളും ആയിരുന്ന ഇവരെ കൂടാതെ കപിലവസ്തുവിലെ രാജകുമാരന്റെ സന്ദേശം പരത്തുവാൻ വേണ്ടി ജീവിതം ഒഴിഞ്ഞു വച്ചിരുന്ന ഉൽപല, വർണ്ണ, സംഘമിത്ര തുടങ്ങിയ ബുദ്ധഭിക്ഷുണികൾ വേറേ ഉണ്ടായിരുന്നു.

വ്യക്തിത്വത്തിന് എത്രമാത്രം പ്രാധാന്യം ഉണ്ടായിരുന്നു എങ്കിൽ കൂടിയും വർം കാലങ്ങളിൽപ്പോലും അത്ഭുതകരമായി തോന്നാവുന്ന സംഭാവനകൾ നൽകുവാൻ ഇവർക്കു കഴിഞ്ഞിരുന്നത് നമ്മുടെ സംസ്കാരത്തിന്റെ മഹത്വം കൊണ്ടു കൂടിയാണ്. സപ്തസാഗരങ്ങളെപ്പോലെ അഗാധവിസ്തൃതവും ഗൗരീശങ്കരത്തെപ്പോലെ മഹോന്നതവുമായ നമ്മുടെ സംസ്കാരത്തിനുള്ളതുപോലെ എല്ലാ നന്മകളേയും ആഗിരണം ചെയ്യെടുക്കുവാനും തനതായവ്യക്തിത്വം പുലർത്താനുമുള്ള കഴിവ് മറ്റൊരു സംസ്കാരത്തിനും ഇല്ല. വ്യാഘ്രോചിതമായ ആനന്ദത്തോടെ ആക്രമിക്കാൻ വരുന്നവരെപ്പോലും സ്വന്തം മടിയിലിരുത്തി ഓമനിച്ച് അവരെ പൂർണ്ണമനുഷ്യരാക്കിത്തീർക്കാനുള്ള കഴിവ് നമ്മുടെ സംസ്കാരത്തിനുണ്ട്. ഭാരതീയം എന്ന് അംഗീകരിക്കപ്പെട്ടു പോന്ന പലതിനേയും നഖശിഖാന്തം എതിർത്തിട്ടുള്ളവരെപ്പോലും മഹാസിദ്ധന്മാരായും മുനിമാരായും കണക്കാക്കാൻ നമ്മുടെ സംസ്കാരത്തിനു കഴിഞ്ഞിട്ടുണ്ട്. ശുദ്ധമായ വേദാന്തത്തിന്റെ വക്താക്കളായിരുന്ന ആദിശങ്കരാചാര്യരേയും മാധ്വാചാര്യരേയും അംഗീകരിക്കുന്ന അളവിൽത്തന്നെ ഭൗതികവാദം പ്രചരിപ്പിച്ചിരുന്ന കപിലനേയും കണഭനെയും നമ്മുടെ സംസ്കാരം അംഗീകരിക്കുന്നുണ്ട്. ഇത്ര മഹത്തായ ഒരു സംസ്കാരത്തിന്റെ സന്തതികളാകാൻ ഭാഗ്യം ഉണ്ടായതുകൊണ്ടാണ് ഇവർക്കൊക്കെ സ്വന്തം പാദമുദ്രകൾ പതിപ്പിക്കുവാൻ കഴിഞ്ഞത്.

പക്ഷേ മുമ്പ് നമുക്കുണ്ടായിരുന്ന പദവികളും പ്രതാപങ്ങളും ഇന്ന് നാമാവശേഷമായിത്തീർന്നുകൊണ്ടിരിക്കുകയാണ്. ഇടയ്ക്ക് ഒരു കാലഘട്ടത്തിൽ സ്ത്രീ രണ്ടാം നിരക്കാരിയായി പിന്തള്ളപ്പെട്ടു. വെറുമൊരു ജംഗമ സാധനത്തിന്റെ നിലയിൽ എത്തിപ്പോയി ഇതിൽ ആരെയും കുറ്റപ്പെടുത്തേണ്ടകാര്യമില്ല. തുറന്ന മനസ്സോടെ ഏതു ഭാഗത്തുനിന്നുമുള്ള നന്മകൾ ഇരുകൈകളും നീട്ടി സ്വാഗതം ചെയ്തുപോന്ന ഒരു ജനത ഹൃദയത്തിന്റെ കവാടവാതായനങ്ങൾ അടച്ചുപൂട്ടിയതു കൊണ്ടുവന്ന ദുരന്തമാണ് ഇതിനുകാരണം. വിജ്ഞാനത്തിന്റെ മേഖലകളിൽ പാശ്ചാത്യമെന്നും പൗരസ്ത്യമെന്നുമുള്ള വേർതിരിവുകൾ ഇല്ലായിരുന്നു നമുക്ക് പൗരസ്ത്യം അല്ലാത്തതെല്ലാം അഗണ്യം ആക്കാനുള്ള ഒരു വാസന ഉണ്ടായി സർദാർ പണിക്കർ ഒരിക്കൽ സൂചിപ്പിച്ചതുപോലെ ഭാരതീയൻ മ്ലേച്ഛൻ എന്ന പദം കണ്ടുപിടിച്ചപ്പോൾ മുതൽക്കാണ് നമ്മുടെ അധഃപതനം ആരംഭിച്ചത്. ഇന്നു നമുക്കുള്ള കടമ തകർന്നുപോയ നമ്മുടെ രൂപശില്പം വാർത്തെടുക്കുകയെന്നുള്ളതാണ്. ‘ഇന്നലെ’ എന്തെന്ന് മനസ്സിലാകാതെ ‘ഇന്നി’നെ രൂപപ്പെടുത്താൻ കഴിയാത്തതുകൊണ്ട നമ്മുടെ ഇതിഹാസങ്ങളും പുരാണങ്ങളും പ്രകീർത്തിക്കുന്ന നമ്മുടെ നില എന്താണെന്നു സ്വയം മനസ്സിലാക്കുകയും അന്യർക്ക് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യേണ്ടത് നമ്മുടെ കടമയാണ്.

നമ്മുടെ സാംസ്കാരികപാരമ്പര്യം നിർമ്മിച്ച രത്നഗോപുരങ്ങളുടെ കവാടങ്ങൾ നമുക്കുവേണ്ടി തുറന്നിട്ടിരിക്കുകയാണ്. എങ്കിലും അതിനകത്തേക്കുകടന്നു ചെന്ന് ഭാരതത്തിന്റെ ആത്മസത്ത എന്താണെന്ന് കണ്ടെത്താനുള്ള സന്മനസ്സ് നമ്മളാരും കാണിക്കാറില്ല. ഭാരതത്തിന്റെ അന്തരാത്മാവു കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽപ്പോലും എത്രയോ പുളകോൽഗവകാരികളായ കഥാപാത്രങ്ങളും കഥാസംഭവങ്ങളും ഉൾപ്പെടുന്ന

നമ്മുടെ ഇതിഹാസങ്ങൾ ഒക്കെ നാം ഒന്നു വായിച്ചു മനസ്സിലാക്കേണ്ടതാണ്. ഒരു പക്ഷേ മറ്റൊരിടത്തും നമുക്കു കണ്ടെത്താൻ കഴിയാത്ത ആളുകളെ ഇവിടെ പരിചയപ്പെടാൻ സാധിക്കും. തന്റെ ആരാധനാമൂർത്തിയെ തട്ടിത്തകർത്തതിനു് കൃഷ്ണനെകൊന്നു് അദ്ദേഹത്തിന്റെ ഹൃദയം പറിച്ചെടുക്കാൻ വേണ്ടി കൈയിൽ കഠാരയുമായി നടന്നിട്ട് ഒടുക്കം ഒരനുഗ്രഹീത നിമിഷത്തിൽ അദ്ദേഹത്തിന്റെ തിരുമുമ്പിൽ സാഷ്ടാംഗപ്രണാമം അനുഷ്ഠിച്ച് അദ്ദേഹത്തിന്റെ പാദശരണക്കൽ നെററിയിൽ അണിഞ്ഞ പൂണ്യവതിയായിരുന്ന രാജകുമാരി ശൈബിയ.

ഭാരതീയ ജനതയെ എക്കാലവും പുളകം കൊള്ളിച്ചിരുന്ന ഒളിമങ്ങാത്ത സങ്കല്പമാണ് രാധാകൃഷ്ണന്മാരുടേതു്. ഭാരതത്തിൽ പ്രാദേശികമായ പല ഭാഷകളും ഉണ്ടെങ്കിലും സർവ്വവ്യാപിയായി നില്ക്കുന്ന മറെറാരു ഭാഷയുണ്ട് അതു് പൌരാണിക പുരുഷന്മാരുടെ മഹത്വമാർന്ന പ്രതിരൂപത്തിന്റെ ഭാഷയാണ്. രക്തമേഘമകുടം ചൂടിവന്ന വൈശാഖസന്ധ്യകളിൽ വിഷാദം ആകാരം പൂണ്ടപോലെ കൃഷ്ണൻ കൊടുത്ത മാന്ത്രികമുരളിയും മാറത്തടുക്കിപിടിച്ചു കൊണ്ടു് യമുനയുടെ തീരത്തിലൂടെ വ്രജ മണ്ഡലത്തിലെ കൃഷ്ണനെ തേടിയലയുന്ന നിത്യവിരഹിണിയായ രാധ അത്ഭുതകരമായ ഒരു സങ്കല്പമാണ്. രാധയുടെ കോളിളക്കം നിറഞ്ഞ അന്തഃരംഗം അല്പമെങ്കിലും വെളിപ്പെടുത്താൻ കഴിഞ്ഞിട്ടുള്ളതു് മൈഥിലി ബ്രാഹ്മണനായ വിദ്യാപതിക്കു മാത്രമാണെന്നാണ് പറയപ്പെടുന്നതു്. നമ്മുടെ തമോമയമായ ജീവിതത്തിൽ വെളിച്ചം പരത്താൻകഴിയുന്ന ദീപഗോപുരങ്ങളായി നിലകൊള്ളുന്ന ഇവരെയൊക്കെ ഒന്നു പ്രദക്ഷിണം ചെയ്താൽത്തന്നെ നമ്മുടെ ഹൃദയം കഴുകി ഉടച്ച നീലാകാശംപോലെ നിർമ്മലമായി അനുഭവപ്പെടുകയും നമ്മുടെ ഉള്ളിൽ ചില അഴിച്ചുപണികൾ നടന്നതായി തോന്നുകയും ചെയ്യും. എന്നാൽ മഹാരത്നങ്ങൾ കൂമ്പാരം കിടക്കുന്ന രത്നഖനിയുടെ മുമ്പിൽ നിന്നു കൊണ്ട് ഊഷരഭൂമിയിൽ മാണിക്യമന്വേഷിക്കുന്ന മടയനായ വ്യാപാരിയെപ്പോലെയാണ് ഇന്നു മനുഷ്യൻ.

അപ്രകാരമുള്ള മനുഷ്യർ മനസ്സിലാക്കേണ്ടതു് ആർഷഭാരതത്തിന്റെ അനശ്വരമായ പൈതൃകമാണ്, ആദ്ധ്യാത്മികത എന്നതത്രേ. ഭാരതത്തിന്റെ ആദ്ധ്യാത്മികതയെകീഴ്പ്പെടുത്താൻ ആധിഭൗതികതയ്ക്കു് ഒരിക്കലും കഴിയുണ്ടാകയില്ല. അയിരൂർ—ചെറുകോല്പുഴ ഹിന്ദുമതമഹാമണ്ഡലത്തിന്റെ പ്രവർത്തനത്താൽ ആദ്ധ്യാത്മികചൈതന്യം നിറഞ്ഞുതുളുമ്പുന്ന ആയിരമായിരം സഹോദരികളെ വാർത്തെടുക്കാൻ കഴിയുമാറാകട്ടെ.



## ബാലാഹ്വസ്വാമിചരണാഭരണം അഥവാ സദ്ഗുരുസർവസ്വം

# ഒരു പഠനം

—കെ. ഗംഗാധരൻനായർ

പമ്പാനദിയുടെ തെക്കേക്കരയിൽ റാന്നി-രാമപുരം ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിനു സമീപം ഒരു സർക്കാർ ആയുർവേദ വൈദ്യശാല, ഏറെക്കാലം പ്രശസ്തമായ നിലയിൽ പ്രവർത്തിച്ചിരുന്നു. ആ വൈദ്യശാലയിൽ കൊല്ലവർഷം 1077 മുതൽ 87 വരെ പ്രധാന വൈദ്യനായി സേവനമനുഷ്ടിച്ചിരുന്നത്, മാലക്കര മാടശ്ശേരിൽ എം. കെ. നാരായണപിള്ള വൈദ്യനായിരുന്നു.

1080-ാമാണ്ടോടടുത്ത് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യപ്രധാനനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെ റാന്നിയിൽ വെച്ച് കൂടെ കൂടെ സന്ദർശിക്കുന്നതിനും തൽഫലമായി ആ മഹാത്മാവിന്റെ ശിഷ്യനായിത്തീരുന്നതിനും ശ്രീ. നാരായണപിള്ള വൈദ്യന് ഭാഗ്യമുണ്ടായി.

കുറച്ചുകാലത്തിനുശേഷം ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളെ സംബന്ധിച്ച് ഒരു സംസ്കൃതകാവ്യം നിർമ്മിക്കണമെന്ന് വൈദ്യനവർകൾ ആഗ്രഹിച്ചു. അതിനായി ഗുരുവിന്റെ അനുവാദം തേടിയപ്പോൾ, ''തന്റെ ഗുരുവായ ശ്രീചട്ടമ്പിസ്വാമികളുടെ ചരിത്രമെഴുതാതെ തന്റെ ചരിത്രമെഴുതാൻ അനുവദിക്കയില്ല'' എന്ന് ആ മഹാത്മാവ് അരുളിചെയ്തു. കിം ബഹുനാ, ഗുരുനാഥന്റെ ആജ്ഞാനുസരണം 'ബാലാഹ്വസ്വാമിചരണാഭരണം, എന്ന കാവ്യശില്പം അല്പകാലത്തിനിടയിൽ നിർമ്മിച്ച് ശ്രീ. നാരായണപിള്ള വൈദ്യൻ ഗുരുവിനു സമർപ്പിച്ചു. അതിനുശേഷം 'ശ്രീനീലകണ്ഠ ചര്യാമൃതം' എഴുതിത്തുടങ്ങി. ഈ സംസ്കൃത കാവ്യത്തിൽ ആദ്യത്തെ രണ്ടു സർഗ്ഗം വൈദ്യനും അടുത്ത രണ്ടു സർഗ്ഗം ശ്രീനീലകണ്ഠ തീർത്ഥപാദരുടെ ശിഷ്യനായ ശ്രീ ശിവപ്രസാദ വിദ്യാഭാരതിയുമാണ് നിർമ്മിച്ചത്. 1084-ൽ രചിച്ച 'ബാലാഹ്വസ്വാമിചരണാഭരണം' സംസ്കൃത കാവ്യം 1085-ൽ (A. D. 1910) കാശിയിൽ നിന്ന് ദേവനാഗരലിപിയിൽ അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്തി. അടുത്തവർഷം ബോംബെ 'നിർണ്ണയസാഗർ' പ്രസ്സിൽ നിന്നും 'ശ്രീനീലകണ്ഠചര്യാമൃത'വും മുദ്രണംചെയ്തു പ്രകാശിപ്പിച്ചു. ഭാരതത്തിലും, ജർമ്മനി മുതലായ പാശ്ചാത്യരാജ്യങ്ങളിലുമുള്ള സംസ്കൃത പണ്ഡിതന്മാർപ്രസ്തുത കാവ്യങ്ങളെ മുക്തകണ്ഠം പ്രശംസിച്ചു. അതോടുകൂടി ആറന്മുള നാരായണപിള്ളവൈദ്യൻ 'കവിദീപ' ബിരുദാങ്കിതനായിത്തീരുകയും ചെയ്തു.

1910-ൽ ദേവനാഗരലിപിയിൽ അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്തിയ 'ബാലാഹ്വസ്വാമി ചരണാഭരണം, സംസ്കൃതം അറിയാൻ പാടില്ലാത്ത മലയാളികളെ സംബന്ധിച്ചിടത്തോളം 'ബാലി കേറാമല' ആയിരുന്നു. ഈ സ്ഥിതി വിശേഷത്തിനൊരു പരിഹാരമുണ്ടായതു് സുമാർ പത്തുവർഷം മുമ്പു മാത്രമാണ്. 1977-ൽ മലയാള ലിപിയിൽ മലയാള വ്യാഖ്യാനത്തോടുകൂടി പ്രസ്തുത കാവ്യത്തിന്റെ പുനഃപ്രകാശനം നടന്നു. കവിയുടെ പ്രധാന ശിഷ്യനും, ജാമാതാവുമായ പ്രൊഫസർ കുമാരകം, പി. പരമേശ്വരൻപിള്ളയാണ് പ്രകാശകൻ. ശ്രീനാരായണ വിജയം മഹാകാവ്യം ഉൾപ്പെടെ നിരവധി സംസ്കൃതഗ്രന്ഥങ്ങളുടെ കർത്താവും ബഹുഭാഷാ പണ്ഡിതനും, സർവോപരി സ്വാമി ഭക്തനുമായ പ്രൊഫസർ, കെ. ബാലരാമപ്പണിക്കരാണ്, അതിവിസ്തൃതമായ ഭാഷാ വ്യാഖ്യാനം കൊണ്ട് ഈ കാവ്യതല്ലജത്തിന്റെ മഹത്വം മലയാളികൾക്ക് വെളിപ്പെടുത്തിത്തന്നതു്. ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ തൃതീയ ശിഷ്യനായ ശ്രീ തീർത്ഥപാദ പരമഹംസസ്വാമികളുടെ ശിഷ്യനും മഹാപണ്ഡിതനുമായ ശ്രീമദ് വിദ്യാനന്ദ തീർത്ഥപാദസ്വാമികളുടെ സുദീർഘമായ അവതാരിക, ഈ കാവ്യശില്പത്തി

ന്റെ താഴികക്കുടമായി പരിലസിക്കുന്നു. പ്രൊഫസർ. കുമരകം പരമേശ്വരൻപിള്ള, ഗ്രന്ഥാരംഭത്തിൽ ചേർത്തിരിക്കുന്ന പ്രസ്താവന, പഠനാർഹമായ ഒരു ചരിത്രരേഖ തന്നെയാണ്. കവിയുടെ ജീവചരിത്രവും സംഗ്രഹിച്ചു ചേർത്തിട്ടുണ്ട്. ഏവം വിധങ്ങളായ എല്ലാ യോഗ്യതകളോടും കൂടി 1977-ൽ തിരുവനന്തപുരം ശ്രീ ധന്വന്തരി മഠത്തിൽ നിന്നും പ്രസിദ്ധീകരിച്ച പ്രസ്തുത കാവ്യം ശ്രീചട്ടമ്പിസ്വാമികളുടെ ജീവചരിത്രം ആസ്പദമാക്കി നിർമ്മിച്ച ആദ്യകൃതി എന്ന നിലയ്ക്കും, കാവ്യഗുണങ്ങൾ കൊണ്ട് ഇന്നും അതിനോടു കിടപിടിക്കുന്ന മറെറാരു കൃതി ഉണ്ടായിട്ടില്ല എന്ന നിലയ്ക്കും അദ്വിതീയമായി പ്രശോഭിക്കുന്നു.

1984-ൽ ഈ കാവ്യരത്നത്തിന്റെ പ്രതിബിംബം മലയാള ഭാഷയിൽ കാണാൻ നമുക്ക് ഭാഗ്യമുണ്ടായി.

> ''ബാലാഹ്വസ്വാമിചരണാഭരണം'
> മനോജ്ഞം കാലാനുകൂലമിഹ സൽ
> ക്കവിവേലുനായർ, ബാലനുംപോലു
> മറിവാനുതകും വിധത്തിൽ ചേലാ
> ർന്നനല്ല മലയാളമതിൽ പകർത്തി''

'നാരായണീയം' 'ശ്രീമദ് ഭഗവദ്ഗീത' മുതലായ മഹത്ഗ്രന്ഥങ്ങൾ വൃത്താനുവൃത്തം പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ച ശ്രീ കടവൂർ. ജി. വേലുനായരാണ് 'വിദ്യാധിരാജചരണാഭരണം' എന്നപേരിൽ ഈ കാവ്യം വൃത്താനുവൃത്തം വിവർത്തനം ചെയ്തു്. 1984 ഫെബ്രുവരിയിൽ, കൊല്ലം 'പെരിനാട് വിദ്യാധിരാജ സേവാസമിതി, ആ മണിപ്രവാള കാവ്യം പ്രസിദ്ധപ്പെടുത്തി.

'ബാലാഹ്വ സ്വാമി ചരണാ ഭരണം, അഥവാ സദ്ഗുരു സർവസ്വം,

കുഞ്ഞൻ, എന്ന ഓമനപ്പേരിന്റെ സംസ്കൃതരൂപമാണ് ബാലൻ ആഹ്വ — പേരു്. കുഞ്ഞൻ എന്നു പേരുള്ള സ്വാമികളുടെ ചരണങ്ങളിൽ അണിയിക്കുന്ന ആഭരണം എന്നു് ആദ്യ നാമത്തിനർത്ഥം, സദ്ഗുരുവിനെഎല്ലാമെല്ലാമായി കരുതി നിർമ്മിച്ചകാര്യം എന്നു് രണ്ടാമത്തെ പേരിനു് ചുരുക്കത്തിൽ അർത്ഥം, വിപുലമായ അർത്ഥത്തിലാണ് കവി 'സദ്ഗുരുസർവ്വസ്വം, എന്ന പേരു കൊടുത്തിരിക്കുന്നതു് 'അലങ്കാരസർവ്വസ്വം' സാഹിതീ സർവ്വസ്വം, 'പ്രക്രിയാസർവ്വസ്വം, മുതലായ ഗ്രന്ഥനാമങ്ങളിൽ സർവസ്വശബ്ദത്തിനു് 'സാരം, എന്ന അർത്ഥമേ തൽ ഗ്രന്ഥകർത്താക്കൾ വിവക്ഷിച്ചിട്ടുള്ളൂ, ജീവിതസർവസ്വം എന്ന പ്രയോഗത്തിൽ സർവസ്വത്തിന്റെ അർത്ഥം വ്യാപകമായിത്തീരുന്നു. അതുപോലെ 'സദ്ഗുരുസർവസ്വത്തിലെ സർവസ്വവും വ്യാഖ്യാതാക്കളുടെ പിടിയിൽ ഒതുങ്ങുന്നില്ല.

> ''അസ്ത്യാത്മവിദ്യാമൃതതൃപ്തിശാലീ
> ബാലാഭിധാനോ ഭഗവാൻമുനീന്ദ്രഃ
> യത്സ്വാമിനോഭ്രുവലയപ്രസിദ്ധം
> വിഭാതിചട്ടമ്പ്യപരാഭിധാനം.''[-]

എന്ന വസ്തു നിർദ്ദേശത്തോടെ കാവ്യം ആരംഭിക്കുന്നു. ശ്രീ ബാലരാമപ്പണിക്കരുടെ വ്യാഖ്യാനത്തിൽ നിന്നു് ഈ ശ്ലോകത്തിന്റെ സാരം മാത്രം പകർത്താം,

''ഭഗവാൻ ബാലഭട്ടാരക മുനീന്ദ്രൻ ആത്മവിദ്യാമൃതം ആസ്വദിച്ചു് സംതൃപ്തനായി, കൃതകൃത്യനായി ആത്മനിഷ്ഠയിൽ മുഴുകി വിജയിച്ചരുളുന്നു, അവിടുത്തേക്കു് ലോകത്തെങ്ങും അറിയപ്പെടുന്ന 'ചട്ടമ്പി, എന്ന ആകർഷകമായ മറെറാരു പേരു കൂടി ഉണ്ടു്.''

> 'തപോധനാനാം മധുനാതനാനാം
> സനാതനാനന്ദഘനാനഘാനാം
> സുധീശ്വരാണാം പ്രഥമാഭിധേയോ
> യഃ സാധുലോകസ്വമനോധിനോതി

എന്ന രണ്ടാം ശ്ലോകം മുതൽ പത്താം ശ്ലോകം വരെ ചരിത്രപുരുഷന്റെ നാനാതരത്തിലുള്ള മാഹാത്മ്യങ്ങൾ വർണ്ണിക്കപ്പെടുന്നു. 11 മുതൽ 15 വരെ പദ്യങ്ങളിൽ, 'ശ്രീ ശങ്കരാചാര്യരുടെ ജന്മം കൊണ്ടു് വിഖ്യാതവും പവിത്രവുമായിത്തീർന്ന മലയാള നാട്ടിൽ, പണ്ഡിതാഗ്രേസരനായ ശ്രീ ചട്ടമ്പിസ്വാമികളും ജനിച്ചു, എന്നു് ആമുഖമായി പ്രസ്താവിച്ചു കൊണ്ടു് സ്വാമികളുടെ കുടുംബചരിത്രം ചുരുക്കിപ്പറയുന്നു. 15-ാം ശ്ലോകത്തിലാണു് ജനനവൃത്താന്തം പ്രതിപാദിക്കുന്നതു്,

''നിധ്വബ്രനന്ദേന്ദു'' മിതേ-യതീന്ദ്രഃ
സവൈക്രമേബ്ദേ ഭുവി പുണ്യരാശിഃ
ശ്രീ നങ്ഗദേവ്യാ മജനിഷ്ട സാധ്വ്യാം
പ്രാക 'ദേവ ഹൂത്യാമിവ വാസുദേവഃ
അഞ്ഞായിരത്തോടിരുപത്തിയെട്ട-
കൊല്ലംകഴിഞ്ഞെത്തിയചിങ്ങമാസേ
ആദേവഹൂതിക്കിഹവാസുദേവൻ
പോൽനങ്ങദേവിക്കജനിച്ചുബാലൻ
(തർജ്ജമവിദ്യാധിരാജചരണാഭരണം)

കഥാപുരുഷൻെറ ബാല്യം, ലൗകിക വിദ്യാഭ്യാസം മുതലായ വിഷയങ്ങളിലേക്കുകവി പ്രവേശിക്കുന്നില്ല. ബ്രഹ്മജ്ഞാനികളായ സുബ്ബാജടാപാഠികം മുതലായ പണ്ഡിതന്മാരോടു കൂടി തമിഴ്നാട്ടിൽ 5 വർഷക്കാലം താമസിച്ച് യോഗവേദാന്താദികം പഠിച്ചതിനുശേഷം ഭാരതത്തിൻെറ വിവിധ ഭാഗങ്ങളിൽ നിസ്സംഗനായി സഞ്ചരിച്ചു. വീണ്ടും കുറേക്കാലം തമിഴ്നാട്ടിൽ താമസിച്ച്''അഷ്ടാംഗ യോഗാഗമസമ്പ്രദായ,,വും മററുംഅഭ്യസിച്ചു. ഇപ്രകാരമെല്ലാം സിദ്ധിച്ച ജ്ഞാന വിജ്ഞാനങ്ങളുടെ ഫലമായി വൈരാഗ്യവാനായിത്തീർന്ന സ്വാമികം തീവ്രമായതപശ്ചര്യകം ആരംഭിച്ചു. ഒന്നാം സർഗ്ഗം 27-ാം ശ്ലോകം മുതൽ 40-ാം ശ്ലോകം വരെ വിവിധങ്ങളായ യോഗസാധനങ്ങളും മററുമടങ്ങിയ തപോവർണ്ണനമാണ്. രണ്ടാം സർഗ്ഗത്തിലും തപോവർണ്ണനമുണ്ട്. സദ്ഗുരു ലാഭത്തിനുശേഷം ഗുരുവിൻെറ മന്ത്രോപദേശാനുസരണം നടത്തുന്ന ഉഗ്രതപസ്സാണ് രണ്ടാംസർഗ്ഗത്തിൽ പ്രതിപാദിക്കുന്നതു്.

''തപശ്ചചാരാഥമനോവിചാര-
പഥപ്രചാരേണവിനാ മുനിഃസ:
അനഗ്ഗളാനന്ദ സുധാസമുദ്ര—
തരംഗ സംക്രീഡന സംപ്രവൃത്തഃ''

എന്നിങ്ങനെ ലളിതകോമളമായ ശൈലിയിൽ, ഗൗരവമേറിയ വിഷയങ്ങളം അവതരിപ്പിക്കാൻ 'കവിദീപ'നുള്ളകഴിവു് അന്യാദൃശം തന്നെ.

''നാരായണാഖ്യയൊടു കീർത്തിചൊരിഞ്ഞ മാടശ്ശേരിൽ ഭിഷക്കിനുടെ നൽക്കവനം മനോജ്ഞം,, എന്നു് സരസ കവി മൂലൂർ S. പത്മനാഭപ്പണിക്കർ, 'കവിതാരസനിരൂപണത്തിൽ പ്രസ്താവിച്ചതു് എത്ര വാസ്തവം.

സുബ്രഹ്മണ്യ ഭക്തനായിരുന്ന ശ്രീ സ്വാമികം തപോനുഷ്ഠാനങ്ങളിലൂടെ 'ഷൺമുഖദാസൻ', നായിത്തീർന്നു. ഒന്നാം സർഗ്ഗത്തിൽ 42 ശ്ലോകമുണ്ട്,'ഷൺമുഖദാസ'നെ ധ്യാനിച്ചുകൊണ്ടു് 1-ാം സർഗ്ഗം ഉപസംഹരിക്കുന്നു. മൂലശ്ലോകവും വിവർത്തനവും ചുവടെ ചേക്കുന്നു.

മൂലം:- ''ബ്രഹ്മാദിദൈവതഗണായദന
പ്രവേശാദ്—
വ്യാപാരവന്ത ഇഹ സർഗ്ഗ പരമ്പരാസു
ധ്യായാമ്യഹം തദിഹ 'ഷൺമുഖദാസ'
നാമ
യോഗിപ്രകാണ്ഡമപരിസ്ഖലിതം—
മഹോമന്തഃ

തർജ്ജമ:- യാതൊന്നകത്തു മരുവീടുകയാൽ
നടത്തുന്നീ സൃഷ്ടിതൊട്ടുപലകർമ്മവു
മിങ്ങജാദ്യർ ധ്യനിച്ചിടുന്നതിന,
ഷൺമുഖദാസ നാമാ-
യോഗീന്ദ്രനെ ച്യുതിയെഴാത്ത
മഹസ്സിനെ ഞാൻ

## രണ്ടാം സർഗ്ഗം

ശ്രീചട്ടമ്പിസ്വാമികം, തീവ്ര മുമുക്ഷുവായി ദേശസഞ്ചാരം ചെയ്യുന്നതിനിടയിൽ കന്യാകമാരിയിൽ- വടിവീശ്വരത്തു വെച്ച് ഒരവധൂതാത്മാവിനെക്കാണുന്നതും, അസാധാരണരൂപ ഭാവങ്ങളോടു കൂടിയ ആ പരബ്രഹ്മസ്വരൂപങ്കൽ നിന്നു് മന്ത്രോപദേശം ലഭിക്കുന്നതുമാണ് രണ്ടാം സർഗ്ഗത്തിൻെറ പ്രാരംഭത്തിൽ പ്രതിപാദിക്കുന്നതു്

മൂലം:— മുനേരദൃഷ്ടശ്രുത പൂർവനാമ്ന-
സ്തസ്മൻ മഹാവാക്യമയോപദേശഃ
ലബ്ധോദിതാവിശ്യഹൃദോബി
ദദഗ്രന്ഥിം സ ഏതഷാഗ്സ്യമഹാ
രയസ്യ.

തർജ്ജമ:- കണ്ടിട്ടുമില്ലമ്മുനി തന്നെ മുന്നം
കേട്ടിട്ടുമില്ലെങ്കിലു മമ്മഹാൻെറ
മന്ത്രോപദേശംമനതാരിലേറിക്കഞ്ഞ
ൻെറ ഹൃദ്ഗ്രന്ഥിയറുത്തു വിട്ടു.

തുടർന്നു്, ഗുരൂപദേശം സഫലമാക്കുന്നതിനു് സ്വാമി-തിരുവടികം നടത്തിയ കഠിനമായ തപശ്ചര്യകളെയും തന്മൂലം സഞ്ജാതമായ അനുഭൂതി വിശേഷങ്ങളെയും വിവരിക്കുന്നു 25-ാം ശ്ലോകം വരെ ആ വിവരണ

മാണ്. തപോനുഷ്ഠാനങ്ങൾ വഴി ജീവന്മുക്തനായിത്തീർന്ന സ്വാമി തൃപ്പാദങ്ങൾ ദേശസഞ്ചാരം ചെയ്തു കൊണ്ടിരുന്ന കാലത്ത്, ആ പൂജ്യപാദരുടെ ശിഷ്യത്വം ലഭിക്കയാൽ ചില യതികളും, അനേകം പണ്ഡിതന്മാരും അനുഗൃഹീതരായിത്തീർന്നുവെന്ന് 26, 27. ശ്ലോകങ്ങളിൽ പ്രതിപാദിക്കുന്നു. 28 മുതൽ അഞ്ചുപദ്യങ്ങളിൽ കൊല്ലവർഷം 1084 വരെ സ്വാമികൾ രചിച്ച പുസ്തകങ്ങളുടെ ദിങ്മാത്രമാത്രമായ അവലോകനം കാണാം.

1. ജീവകാരുണ്യനിരൂപണം. 2. പുനർജ്ജന്മനിരൂപണം. 3. ചിദാകാശലയം. 4. ജാതിനിരൂപണം. 5. വേദാധികാരനിരൂപണം. ഇത്രയും ഗ്രന്ഥങ്ങളെപ്പററി ചുരുക്കത്തിൽ ചിലതെല്ലാം പറഞ്ഞിട്ട്, 'ആദി' ശബ്ദത്തിൽ ശേഷം കൃതികളെ സൂചിപ്പിച്ചു കൊണ്ട് ആ വിഷയം നിർത്തുന്നു. രണ്ടാം സർഗ്ഗത്തിലെ അവസാന പദ്യങ്ങളിൽ, തിരുവടികൾ, തെക്കുനിന്ന് വടക്കോട്ട് ക്രമത്തിൽ സഞ്ചരിക്കുകയും വിശ്രമിക്കുകയും സ്ഥിരമായി കുറെക്കാലം താമസിക്കുകയും ചെയ്തിട്ടുള്ള സ്ഥലങ്ങളെപ്പററി പറയുന്നു. തമിഴ്നാട്ടിൽ നിന്ന് തിരുവനന്തപുരത്തു വന്നതിനു ശേഷം നെടുങ്ങാട്ടും വാമനപുരത്തുമായി പതിന്നാലുവർഷം താമസിച്ചു. അതിനുശേഷം വടക്കോട്ടു യാത്രയായി. കാലടിക്കടുത്തു 'കോടനാട്'' വനപ്രദേശത്തിൽ ഒരു ചെറിയ മഠത്തിൽ സ്വശിഷ്യരോടൊത്ത് സ്വാമികൾ ഇരുപതു വർഷം ആശ്രമജീവിതം നയിച്ചു.

അനന്തരം സ്വാമി തൃപ്പാദങ്ങൾ, സുപ്രസിദ്ധങ്ങളായ ശിവക്ഷേത്രങ്ങളുടെ ആസ്ഥാനങ്ങളായ വൈക്കം, ഏററുമാനൂർ പ്രദേശങ്ങളിൽ കുറച്ചുകാലം താമസിച്ചിട്ട് ഇപ്പോൾ (1084-ൽ) തിരുവനന്തപുരത്തു വിശ്രമിക്കുന്നുവെന്ന് 40-ാംപദ്യത്തിൽ പറയുന്നു. പരമഗുരുവിന്റെ ബ്രഹ്മവിദ്യാമൃതരസലഹരി, കലർന്നവചോവിലാസത്തെ വർണ്ണിച്ചതിനുശേഷം തിരുവടികളെ നമസ്കരിച്ചുകൊണ്ട് 41 പദ്യമടങ്ങിയ ദ്വിതീയ സർഗ്ഗം ഉപസംഹരിക്കുന്നു.

## 41-ാംശ്ലോകം

മൂലം:— യദ്വാണീബ്രഹ്മവിദ്യാ മൃതരസലഹരീ
ഗുംഭഗംഭീരഭാവാ
ഭവാതങ്കാങ്കുരംസംഹരതികിരതിചാ
നന്ദപീയൂഷയൂഷം
പുഷ്യദ്,വൈദുഷ്യമധുരിമഗരിമാ
ഭോഗസമ്പത്സമൃദ്ധാ
സാന്ദ്രാനന്ദാമൃതംമുനിമനുകലയേ
ർഭാഭിധാനം മഹാന്തം

തർജ്ജമ:— സംപുഷ്ടജ്ഞാനവായ്പാകിലധമധുരമാർ
ന്നേററമുൽകൃഷ്ടസമ്പത്
സമ്പൂർണ്ണബ്രഹ്മവിദ്യാമൃതരസലഹരി
ക്കൂട്ടുചേർത്തുള്ളവാക്കാൽ
സംസാരക്ലേശനാമ്പിന്നുതിയൊടമൃതാ
നന്ദവർഷത്തെയേകം
സാന്ദ്രാനന്ദാമൃതാത്മാമുനികുലതിലകൻ
കണ്ടനെക്കുമ്പിടുന്നേൻ

## മൂന്നാം സർഗം

ഈ സർഗ്ഗത്തിൽ 27 ശ്ലോകമേ ഉള്ളു, അവസാനത്തെ അഞ്ചുപദ്യം ഉപസംഹാരരൂപത്തിൽ ചേർത്തതാണ്. ശ്രീചട്ടമ്പിസ്വാമികളുടെ ശിഷ്യപ്രധാനനും 'കവിദീപ'ന്റെ ഗുരുനാഥനുമായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളെ ആദ്യത്തെമൂന്നു ശ്ലോകങ്ങളിൽ പ്രകീർത്തിക്കുന്നു. അതിൽനിന്ന് രണ്ടുപദ്യം ഉദ്ധരിക്കാം.

''സച്ചേതോഹരമകരന്ദസാന്ദ്രധാരാ-
സൗന്ദര്യപ്രതിഭവാഗ്വിശാപൂരഃ
കാരുണ്യാമൃതരസികഃസദാത്മസംവിദ്
സ്വാരസ്യൈവിവിധമഹാപ്രബന്ധകർത്താ

യോഗീന്ദ്രോവിലസതിനീലകണ്ഠ തീർത്ഥ—
സ്വാമ്യാത്മാശ്രമഇതിയോഗനാമധേയഃ
അസ്വാന്തേവസദൃഷി പുംഗവേഷ്ടധന്യഃ
ശ്രീസീരധ്വജനൃവയജ്ഞവൽക്യതുല്യഃ,,

വിസ്തരഭയത്താൽ അർത്ഥം ചേർക്കുന്നില്ല.

നാലാം ശ്ലോകത്തിൽ ശ്രീ നീലകണ്ഠതീർത്ഥ പാദരുടെ ശിഷ്യനും 'സദാശ്രയൻ' എന്ന യോഗനാമധേയത്തിൽ അറിയപ്പെടുന്ന മഹാത്മാവുമായ, മൂവാററുപുഴ സ്വദേശി കട്ടത്ത ആശാനെ സ്തുതിക്കുന്നു. അഞ്ചാം പദ്യത്തിൽ 'ബ്രഹ്മനിഷ്ഠ' യായിരുന്ന 'ആത്മയോഗിനി' അമ്മയെ പ്രകീർത്തിക്കുന്നു. യോഗിനിയമ്മയും തീർത്ഥപാദരുടെ പ്രമുഖശിഷ്യയായിരുന്നു. ആ മഹതി, റാന്നി–രാമപുരം ക്ഷേത്രത്തിനല്പം കിഴക്കുള്ള തുറവിക്കോട്ട് ഇല്ലത്തെ ഒരു അന്തർജ്ജനമായിരുന്നു. 6മുതൽ 10വരെയുള്ള പദ്യങ്ങളിൽ ശ്രീ ചട്ടമ്പി സ്വാമികളുടെ ശിഷ്യരായിരുന്ന ശ്രീ പത്മനാഭപ്പണിക്കർ, ശ്രീ ലക്ഷ്മീദേവിയമ്മ, ശ്രീ ഗോവിന്ദനുണ്ണിത്താൻ ശ്രീശിവസുബ്രഹ്മണ്യൻപിള്ള എന്നീ സുകൃതികളെ കവി നമുക്കു പരിചയപ്പെടുത്തിത്തരുന്നു. സനകസനൽകുമാരാദിമഹർഷീന്ദ്രന്മാരാൽ പരിസേവിതനായ ദക്ഷിണാമൂർത്തിയെപ്പോലെ സ്വാമിതൃപ്പാദങ്ങൾ സ്വശിഷ്യന്മാരാൽ പൂജിതനായി പ്രശോഭിക്കുന്നുവെന്ന് 11-ാം പദ്യത്തിൽ പ്രസ്താവിക്കുന്നു. അടുത്ത പത്തു പദ്യങ്ങളിൽ, തിരുവടികളുടെ സർവ്വകലാവല്ലഭത്വവും, ബഹുമുഖപ്രതിഭയും, യോഗവേദാന്താദിവിഷയങ്ങൾ ലോകോപകാരാർത്ഥം സൽപാത്രങ്ങളിൽ പകർന്നുകൊടുക്കുന്ന സമ്പ്രദായവും ചുരുക്കിപ്പറഞ്ഞതിനുശേഷം ജീവൻ മുക്തനായി, നിസ്സംഗനായി ആത്മാരാമനായി ആ യോഗീന്ദ്രൻ വിജയിച്ചരുളുന്നു എന്നു വർണ്ണിക്കപ്പെടുന്നു. പരമഗുരുവിന്റെ തൃക്കടാക്ഷങ്ങൾ നമ്മെ രക്ഷിക്കട്ടെ എന്ന് ആശംസിച്ചുകൊണ്ട് 22-ാം ശ്ലോകത്തിൽ ചരിത്രം അവസാനിപ്പിക്കുന്നു. സ്വാമിതിരുവടികളുടെ ബഹുമുഖങ്ങളായ മഹാത്മ്യവിശേഷങ്ങളെ ഒററ ശ്ലോകത്തിൽ വിസ്മയാവഹമായി സംഗ്രഹിച്ചിരിക്കുന്നതു നോക്കുക.

'അവ്യാദവ്യാജമോദോദയ ലസദനു
കമ്പാനുസമ്പാരപൂത–
സ്ഫേയക്ഷേമപ്രവാഹാവഹമഹിത–
കടാക്ഷാളിരാചാര്യമൗലേഃ
അസ്മാൻ, ബാലാഭിധർഷോരവമഥിത–
സമിന്ധാന സന്താപചിന്താ–
ബന്ധാധ്യുന്തരംഗാന്തരവിഷയവിഷാ–
വേഗമോഹപ്രരോഹാ."

പമ്പാപ്രവാഹത്തെ അനുസ്മരിപ്പിക്കുന്ന പദപ്രവാഹം ശ്രദ്ധിക്കുക. പ്രസ്തുതപദ്യത്തിന്റെ തർജ്ജമകൂടെ ഉദ്ധരിക്കുന്നു.

തർജ്ജമ:–"കത്തും സന്താപചിന്താനിര, വിഷയവിഷാ–
വേഗമോഹാങ്കുരങ്ങൾ
ചിത്തത്തിൽചേർത്തിടുമ്പോൾ, കൃപയോടു പരമാ-
നന്ദസംഭൃതപൂതം
ഉത്തുംഗക്ഷേമനിശ്രേയസനിരചൊരിയും
തൃക്കടാക്ഷങ്ങൾ നമ്മിൽ
ചേർത്തെന്നും കാത്തിടട്ടേ, പരമഗുരു
മഹർഷീന്ദ്രനർഭാഭിധാനർ."

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ 55 വയസ്സുവരെയുള്ള ജീവിതചരിത്രത്തിൽനിന്ന്, ആദ്ധ്യാത്മികപ്രഭവിതറുന്ന മുത്തുമണികൾ മാത്രം തെരഞ്ഞെടുത്ത് കോർത്തതീർത്ത 'ചരണാഭരണ' മാണ് പ്രസ്തുതകാവ്യം. സ്വാമികളുടെ മഹാസമാധി 71-ാംവയസ്സിലാണ് അതിനാൽ ഈ കാവ്യത്തിൽനിന്ന് തിരുവടികളുടെ സമ്പൂർണ്ണ ചരിത്രം ലഭിക്കുന്നില്ല എന്നതു സത്യമാണ്. എന്നാൽ സ്വാമികൾ ജീവിച്ചിരിക്കുമ്പോൾ തച്ചരിത്രം വഷയമാക്കി ഒരു ഗ്രന്ഥമെഴുതാൻ മററാക്കും ധൈര്യമുണ്ടായില്ല. പ്രശംസ അശേഷം ഇഷ്ടപ്പെടാത്ത സ്വാമികൾ തന്നെപ്പററി അസത്യപ്രസ്താവനകളോ അതിശയോക്തികളോകലന്നഗ്രന്ഥം തിരസ്കരിക്കുമെന്നു തീർച്ച് ശ്രീ നീലകണ്ഠതീർത്ഥപാദരുടെ നിർദ്ദേശങ്ങളുടെ പരിധിയിൽ ഒതുങ്ങിനിന്നുകൊണ്ടാണ് വൈദ്യനവർകൾ കാവ്യം നിർമ്മിച്ചത്. "നിശ്ചിതദിവസം തന്നെ പുസ്തകം എഴുതി ഏല്പിക്കണമെന്ന് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ കല്പിച്ചിരുന്നു. സ്വാമി വലിയകണിശക്കാരനാണ്. ദിവസം തെററിക്കാൻപാടില്ല. എഴുതിത്തീർത്തഭാഗങ്ങൾ അവധാനതയോടുകൂടി വീണ്ടും പരിശോധിക്കാൻ എനിക്കു സാധിച്ചില്ല. അതു കൊണ്ട് അതിപ്രധാനങ്ങളായ പലതും വിട്ടുപോയിട്ടുണ്ട്." എന്ന് ശ്രീ നാരായണപിള്ളവൈദ്യൻ പിൽക്കാലത്തു പറഞ്ഞിട്ടുണ്ട്. ഏതായാലും 1910-ൽ സംസ്കൃതഭാഷയിൽ ഉടലെടുത്ത ഈ ചരിത്രകാവ്യം 1977-ൽ, ശ്രീ ബാലരാമപ്പണിക്കരുടെ അതിവിസ്തൃതമായ മലയാളവ്യാഖ്യാനത്തോടുകൂടി പ്രസിദ്ധീകരിച്ച ശ്രീ കുമരകം പരമേശ്വരൻപിള്ള തികച്ചും അഭിനന്ദനാർഹനാണ്. ശ്രീ കടവൂർ ജി. വേലുനായർ 'ബാലാഹസ്വാമിചരണാഭരണം' 'വിദ്യാധിരാജചരണാഭരണം' എന്ന മണിപ്രവാളകാവ്യമാക്കിത്തീർത്തതും മലയാളികൾക്ക് ഒരനുഗ്രഹമാണ്. രണ്ടു പുസ്തകവും കിടങ്ങന്നൂർ ബാലഭട്ടാര ശ്രീ വിജയാനന്ദാശ്രമത്തിൽനിന്ന് ലഭിക്കുന്നതാണെന്നറിയിച്ചുകൊണ്ട് ഈ പ്രബന്ധം സ്വാമിപാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

ശുഭംഭൂയാൽ.

# എ. പി. അഴകാനന്ദൻ

## എം. കെ. തങ്കപ്പൻ

അയിരൂർ ചെറുകോല്പുഴഹിന്ദുമതമഹാമണ്ഡലത്തിൻെറ ആവിർഭാവത്തിനുശേഷം അതിൽ പങ്കുകൊള്ളാനും പ്രസംഗിക്കാനും അവസരം ലഭിച്ചിരുന്ന ഏക ഹരിജനാണ് ശ്രീ. എ. പി. അഴകാനന്ദൻ. എണ്ണപ്പെട്ടസമുദായ പ്രമാണിമാരും സന്ന്യാസിശ്രേഷ്ഠന്മാരും പങ്കെടുത്തു പ്രസംഗിച്ചിരുന്ന ഒരു മതസമ്മേളനം ഈ രാജ്യത്തു് അക്കാലത്തു് മററെങ്ങും നടന്നിരുന്നില്ല. മദ്ധ്യതിരുവിതാംകൂറിൽ നാഷണൽ കോൺഗ്രസ്സിൻെറ സജീവപ്രവർത്തകനായും ഹരിജനങ്ങളുടെ ഉററബന്ധുവായും പ്രസിദ്ധനായിത്തീൎന്ന ശ്രീ ചിറ്റേടത്തു ശങ്കുപ്പിള്ളയാണ് എ. പി. അഴകാനന്ദനെ ഇവിടേയ്ക്കു് ആനയിച്ച് ആദരിച്ചതും. ഹരിജനോദ്ധാരണം അയിത്തോച്ചാടനം ഖാദിപ്രചരണം എന്നീ രംഗങ്ങളിൽ ഈ പുലയയുവാവിനെ ഒരു പ്രവൎത്തകനായി മാററിയതും ശ്രീ ചിറേറടംതന്നെയത്രേ. പഴയ ഏഴാംക്ലാസ്സുവരെ പഠിച്ച ആ യുവാവ് മലയാളത്തിൽ ഭംഗിയായി സംസാരിക്കാനും പ്രസംഗിക്കാനും കഴിവു നേടിയിരുന്നു. പുരാണഗ്രന്ഥങ്ങൾ വായിച്ച് മതകാര്യങ്ങളിലും ചരിത്രപുസ്തകങ്ങൾപഠിച്ച് ദേശീയപ്രസ്ഥാനങ്ങളിലും അദ്ദേഹം അറിവുനേടി.

അഴകാനന്ദൻെറ വലിയകാരണവനായിരുന്ന ശ്രീ തപസ്വി ഓമൻ എന്ന സന്ന്യാസി കുറിയന്നൂരെ പുരാതന നായർ കുടുംബമായ കരിപ്പള്ളിലെ കാരണവരായ നാരായണൻനായരുടെ സഹായത്താൽ എഴുത്തും വായനയും അഭ്യസിച്ച ഓമൽ അദ്ദേഹത്തിൻെറയും തുരുത്തിപ്പള്ളിൽ നീലകണ്ഠൻവൈദ്യൻെറയും അടുക്കൽനിന്നു് ഭാഗവതം തുടങ്ങിയ പുരാണഗ്രന്ഥങ്ങളിലും അറിവുനേടി ക്രമേണ ശിവഭക്തനായിത്തീൎന്ന ഓമൽ സന്ന്യസിക്കുകയും മൈലാട്ടംപാറ മഹാദേവക്ഷേത്രം സ്ഥാപിച്ച്, സ്വന്തംകൈയാൽ നിൎമ്മിച്ച ശിവലിംഗം പ്രതിഷ്ഠിക്കയും ചെയ്തു. ഈ ക്ഷേത്രത്തിൽ ഇപ്പോഴും മണ്ഡലഭജനയും ശിവരാത്രിഉത്സവവും നടത്തിവരുന്നുണ്ടു്.

അഴകാനന്ദൻ വൈക്കം സത്യാഗ്രഹത്തിനു് ശ്രീ ചിറേറടത്തിൻെറകൂടെപോയിരുന്ന ഒരു സന്നദ്ധഭടനാണ്. ആ കാലത്തു് പത്തനംതിട്ട ബ്രഹ്മശ്രീ K. S. ഭട്ടതിരിയുമൊത്തു് അഴകാനന്ദൻ സമുദായാചാര്യൻ ശ്രീ മന്നത്തുപത്മനാഭൻെറ വസതിയിൽ സത്യാഗ്രഹസംബന്ധമായ കാര്യം ധരിപ്പിക്കാൻ വരികയുണ്ടായി. തീണ്ടലും തൊടീലും കൊടികുത്തിവാണിരുന്ന അന്നു് ശ്രീ മന്നത്തിൻെറ വീട്ടിൽവെച്ച് ഭട്ടതിരിയോടും മന്നത്തിനോടുമൊപ്പം ഇരുന്നു് അഴകൻ ഭക്ഷണം കഴിച്ചതും മൂന്നുപേരുടേയും പാത്രം മന്നത്തിൻെറ വന്ദ്യമാതാവുതന്നെ എടുത്ത വസ്തുതയും 'എൻെറജീവിതസ്മരണകൾ' എന്ന ഗ്രന്ഥത്തിൽ ശ്രീ മന്നം, രേഖപ്പെടുത്തിയിട്ടുണ്ട്. ഗ്രന്ഥത്തിൽ ആറന്മുള അഴകനെന്നാണ് പരാമർശിച്ചിരിക്കുന്നതു്. സ്വന്തംസമുദായാംഗങ്ങളെ പരിഷ്കൃതാശയരും വിദ്യാസമ്പന്നരും സംഘടനശക്തിയുള്ളവരും ആക്കിത്തീർക്കുവാൻ അഴകൻ നന്നേപണിപ്പെട്ടു. ഈ കാര്യങ്ങൾക്കു് സ്വന്തം പണംചെലവഴിക്കാനും അദ്ദേഹം മടിച്ചില്ല.

ഭാരതീയ പുലയമഹാസഭഎന്ന ഒരു സംഘടനനിയമാനുസൃതം രജിസ്റ്റർ ചെയ്യിച്ച് തിരുവല്ലാ, പത്തനംതിട്ട, ചങ്ങനാശ്ശേരി, കുന്നത്തൂർ തുടങ്ങിയ താലൂക്കുകളിൽ ശാഖകൾ സ്ഥാപിച്ചു് പുലയർക്കു് സംഘടനയുണ്ടാക്കാൻ അദ്ദേഹം ചെയ്തിട്ടുള്ള സേവനം അറിയാവുന്നവർ നാടിൻ്റെ നാനാഭാഗത്തു് ഇപ്പോഴും ഉണ്ടു്. 1105-ൽ സംഘടനയുടെ നിയമാവലി അദ്ദേഹം അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തി. കൂടാതെ പുലയരുടെ വിവാഹനടപടിക്രമം-തൽസമയം ചൊല്ലേണ്ടുന്ന പ്രാർത്ഥനാശ്ലോകങ്ങൾ, മംഗളാശംസാഗാനങ്ങൾ ഇവയും തന്നത്താൻ എഴുതിപ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ട്. ഭാരതസ്വാതന്ത്ര്യസമരത്തെയും മഹാത്മഗാന്ധി തുടങ്ങിയ ദേശീയനേതാക്കളെയും പ്രകീർത്തിച്ച് ഒരുവഞ്ചിപ്പാട്ട് എഴുതിയിട്ടുള്ളതു് നഷ്ടപ്പെട്ടിട്ടുള്ള കാര്യവും പലൎക്കും അറിയാവുന്നതാണ്.

പർത്ഥസാരഥിശതകം" (വായുശതകം) എന്നപേരിൽ ഒരുപ്രാർത്ഥന (കീർത്തനം) പുസ്തകവും എഴുതിയിട്ടുണ്ട്.

സാമൂഹ്യ മത രംഗത്തു് പുലയരെ പ്രബുദ്ധരാക്കാൻ അഴകനു് വിലപ്പെട്ട ഉപദേശം നൽകിയിട്ടുള്ള മറ്റൊരുമാന്യദേഹമാണ് ദിവംഗതനായ പുല്ലാട്ട് എൻ നാരായണപ്പണിക്കരു വൈദ്യൻ ശ്രീ തോട്ടാവള്ളിൽ നാരായണനാശാൻ സംഭാവന ചെയ്ത 50 സെൻറുസ്ഥലത്തു് (തടിയൂർ ) ഒരു ഹരിജനഹോസ്റ്റലും അഴകൻ സ്ഥാപിച്ചു പ്രവർത്തിച്ചിരുന്നു. കൊല്ലവർഷം 1109-- മുതൽ 1114 വരെ ഈ സ്ഥാപനം ഭംഗിയായി നടത്തപ്പെട്ടു. ശ്രീ മാന്മാരായ തോട്ടാവള്ളിലാശാൻ, പുല്ലവിഴ രാമപ്പണിക്കർ, മൈലപ്രമാധവൻകർത്താ, പൊയ്പള്ളേത്തു് നാരായണപിള്ള മററയ്ക്കാട്ട രാമകൃഷ്ണപിള്ള മഞ്ഞപ്പുള്ളിരാമകൃഷ്ണപിള്ള തുടങ്ങി ഒട്ടേറെ മാന്യന്മാർ ഹരിജനഹോസ്ററലിൻെറ നടത്തിപ്പിനു് വിലപ്പെട്ട സഹായം ചെയ്തിട്ടുണ്ടു്. ഈ ഹോസ്ററലിൽ താമസിച്ചു് തടിയൂർ N. S. S. ഹൈസ്കൂളിൽ പഠിച്ച പല ഹരിജനങ്ങളും (റാന്നി വലിയകാവ് കൊച്ചുകുഞ്ഞു് കുമ്പഴ കെ. കെ. ഗോവിന്ദൻ തുടങ്ങിയവർ) ഇന്ന് നല്ല നിലയിൽ കഴിയുന്നുണ്ടു്. ഹരിജനോദ്ധാരണ രംഗത്തും സംഘടനാപ്രവർത്തനത്തിലും സഹകരിച്ചവരായ ശ്രീ മാന്മാർ ചെങ്ങറ ദൈവത്താൻ മാനേജർ, ചകണി പ്ളാവുങ്കൽ ഓമൽ; മൈലഴിയിൽ കൊച്ചുപാലൻ, കുമ്പഴ കൊച്ചുചെറുക്കൻ. മഞ്ഞക്കടമ്പിൽ കണ്ണൻ, പി. എ. കൃഷ്ണൻ മുതലായവരെ പ്രത്യേകം സ്മരിക്കേണ്ടതാണു്.

പ്രക്കാനത്തു് അഴകാനന്ദൻെറ നേതൃത്വത്തിലും നാട്ടുകാരുടെ സഹകരണത്തിലും സ്ഥാപിച്ച ആലും പാറമഹാദേവക്ഷേത്രം അന്നാട്ടുകാർക്കു് ഒരു ആരാധനാകേന്ദ്രമായി ശോഭിക്കുന്നു. പ്രസിദ്ധമായ പമ്പഴമണൽപ്പുറത്തു് (കീഴ്വാലൂക്കു്) ഇപ്പോഴും നടന്നു വരുന്ന മതസമ്മേളനം ഉൽഘാടനം ചെയ്ത സർ സി. പി. രാമസ്വാമി അയ്യർ അഴകാനന്ദൻെറ പ്രസംഗത്തിൽ സന്തുഷ്ടി രേഖപ്പെടുത്തിയിരുന്നു. ഹരിജനോദ്ധാരണ കാര്യങ്ങളെപ്പററി സംസാരിക്കാൻ ആ മഹാമനസ്ക്കൻ അഴകാനന്ദനെ തിരുവനന്തപുരത്തെക്കു് ക്ഷണിക്കുകയും ചെയ്തു. 1131—മകരം ൭-ാം തീയതി ഈ സമാജ സേവകൻ പരലോകപ്രാപ്തനായി പ്രക്കാനത്തു വെച്ചു് യഥാവിധി വിവിധജാതി മതസ്ഥർ ശവ സംസ്കാരച്ചടങ്ങിൽ പങ്കുകൊള്ളുകയും ചെയ്തു.

(*ഈ ലഘു വിവർത്തനം തയ്യാറാക്കാൻ ശ്രീമാന്മാരായ കെ. കെ. ശങ്കരനാരായണപിള്ളയും പി. എ കൃഷ്ണനും സഹായിച്ചു.*)



# പെരുമേത്തു് കൊച്ചുകുഞ്ഞുപിള്ള

മദ്ധ്യതിരുവിതാംകൂറിലെ മതപാഠശാലാപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാക്കളിൽ അദ്വിതീയനായിരുന്ന പെരുമേത്തു് ശ്രീ കൊച്ചുകുഞ്ഞു (ശങ്കര) പ്പിള്ള കൊല്ലവർഷം 1063-കന്നിമാസം മൂലം നക്ഷത്രത്തിൽ ജാതനായി. സ്മര്യപുരുഷൻ 1146-ധനുമാസത്തിൽ 83-ാം വയസ്സിൽ കാലയവനികക്കുള്ളിൽ മറഞ്ഞു. ഇദ്ദേഹത്തിന്റെ പിതാവു് പ്രസിദ്ധമായ ചിറേറടത്തു ശ്രീ കൃഷ്ണപിള്ളയും മാതാവു് അയിരൂർ പെരുമേത്തു് ശ്രീമതി നങ്ങേലിയമ്മയും ആയിരുന്നു. കൊച്ചുകുഞ്ഞുപിള്ളയെ സംസ്കൃതവിദ്യാഭ്യാസം ചെയ്യിച്ചതു് (ആശാൻ) പ്രസിദ്ധപണ്ഡിതനായ ചെറുകോൽ നെടുമ്പയിൽ കൊച്ചുകൃഷ്ണപിള്ളയായിരുന്നു. കോട്ടയം സി. എം. എസ് ഹൈസ്കൂളിൽ മെട്രിക്കുലേഷൻ വരെ പഠിച്ച ഇദ്ദേഹത്തിനു് സംസ്കൃതം, ഇംഗ്ലീഷ്, മലയാളം, എന്നീ ഭാഷകളിൽ നല്ല പരിജ്ഞാനം ഉണ്ടായിരുന്നു. ചെറുകോൽപ്പുഴ മതമഹാമണ്ഡലത്തിന്റെ ആരംഭകാല പ്രവർത്തനത്തിൽ സ്തുത്യർഹമാംവിധം ഇദ്ദേഹം പങ്കുകൊണ്ടു. ഇദ്ദേഹത്തിന്റെ മൂത്തസഹോദരിമാരായിരുന്ന ശ്രീമതി കുഞ്ഞുപെണ്ണമ്മ (പെരിഞ്ഞേലിൽ- കൃഷ്ണപിള്ളയുടെ ഭാര്യ)യും ശ്രീമതി നാരായണിയമ്മ (എഴമററൂർ കോയിക്കൽ രാമവർമ്മതമ്പുരാന്റെ ഭാര്യ)യും. ഇളയസഹോദരിയാണു്. പരേതയായ ശ്രീമതി ദേവകിയമ്മ. (കോന്നിഇളകൊള്ളൂർ കയിപ്രയിൽ ശ്രീ. ഗോവിന്ദപ്പിള്ളയുടെഭാര്യ) പ്രസിദ്ധമായ ഈ ദമ്പതികളുടെപുത്രനാണു് രാഷ്ട്രീയ സാമൂഹ്യമണ്ഡലങ്ങളിൽ മായാത്ത വ്യക്തിമുദ്രപതിപതിപ്പിച്ചിട്ടുള്ള ആളും മതമഹാമണ്ഡലത്തിന്റെ രക്ഷാധികാരിയുമായ ശ്രീ: മക്കപ്പുഴവാസുദേവൻ പിള്ള

മതകാര്യങ്ങളിൽ തനിക്കുലഭിച്ചിട്ടുള്ള അപാരമായ അറിവു് കുട്ടികളിലേക്കു് പകർന്നുകൊടുക്കണമെന്ന സദുദ്ദേശത്തോടു കൂടി. ശ്രീ: കൊച്ചുകുഞ്ഞുപിള്ള കൊല്ലവർഷം 1101-കന്നിമാസത്തിലെ വിജയദശമിദിവസം കുറിയന്നൂരിൽ ശ്രീകൃഷ്ണവിലാസം മതപാഠശാലസ്ഥാപിച്ചു. ഏതാണ്ടു് നാല്പതുവർഷക്കാലം മാതൃകാപരമായും പ്രശംസനീയവുമായി ഈ സ്ഥാപനം നടത്തിക്കൊണ്ടുപോകുവാൻ ഈ കർമ്മയോഗിക്കു കഴിഞ്ഞു. മതപാഠശാലയുടെ മുഖ്യഅദ്ധ്യാപകൻ കൂടിആയിരുന്ന ഇദ്ദേഹത്തെ പഠനവിഷയത്തിൽ സഹായിച്ചതു് ശ്രീമാന്മാരായ ചേന്നമല കുഞ്ഞുനായർ ററി. കെ. നാരായണപിള്ള, ററി. സി. കേശവനാചാരി എന്നിവരത്രേ കം ച്ചുകാലം വി. കെ. വേലായുധൻ, ഏ. പി. അഴകാനന്ദൻ, പി എൻ. ലക്ഷ്മിക്കുട്ടിയമ്മ എന്നിവരും മതപാഠശാലയിൽ ക്ലാസ്സു് എടുത്തിട്ടുണ്ടു്. രാമായണം, ഭാഗവതം, ഗീത ഇവപാരായണം ചെയ്യാനും, ഹരിനാമകീർത്തനം, ഇരുപത്തിനാലുവൃത്തം, ഭജനകീർത്തനങ്ങൾ, അഷ്ടകങ്ങൾ, ഭുജംഗങ്ങൾ, സ്തോത്രങ്ങൾ എന്നിവ ചൊല്ലാനും കുട്ടികളെ ഇവിടെ പഠിപ്പിച്ചുവരുന്നു. നൂറുകണക്കിനു് ആൺകുട്ടികളും പെൺകുട്ടികളും മതപാഠശാലവഴി മതവിഷയങ്ങളിൽ ശരിയായ അറിവുനേടാനും കീർത്തനങ്ങൾ ആലപിക്കാനും പുരാണഗ്രന്ഥങ്ങൾ പാരായണം ചെയ്യാനും പരിചയം സമ്പാദിച്ചിട്ടുള്ള വസ്തുത എടുത്തുപറയട്ടെ. തിരുവിതാംകൂർദേവസ്വംബോർഡിൽ നിന്നും ഈ പാഠശാലക്കു് ഏതാനും വർഷം മുമ്പുവരെ ഗ്രാൻറും ലഭിച്ചിരുന്നു. ഈ സ്ഥാപനം ഇപ്പോഴും പഴയ ചിട്ടയും മററും ഇല്ലെങ്കിലും നടന്നുവരുന്നുണ്ടു്. ദേവസ്വംബോർഡു പ്രസിഡന്റന്മാരായ സർവ്വശ്രീ. പി. ജി. എ ർ. ഉണ്ണിത്താൻ, അമ്പലപ്പാട്ടു ദാമോദരനാശാൻ, മങ്കുഴി മാധവൻ തുടങ്ങിയ ഒട്ടേറെപ്പേർ ഈ മതപാഠശാല സന്ദർശിച്ചു് നല്ല അഭിപ്രായം രേഖപ്പെടുത്തിയിട്ടുമുണ്ടു്.

ഇദ്ദേഹത്തിന്റെ ധർമ്മപത്നീപദം അലങ്കരിച്ച മഹിളാരത്നങ്ങളാണു് നെടുമ്പ്രയാർ ചെറമഠത്തോടത്തു് കല്യാണിയമ്മയും ചിറേറടത്തു് നാരായണിയമ്മയും: കല്യാണിയമ്മക്കു് അഞ്ചു് പുത്രന്മാരും ഒരു പുത്രിയുമാണു് ഉണ്ടായതു്. ഇവരിൽ മൂത്ത മക്കളായ രാമകൃഷ്ണപിള്ള, ഗോപാലകൃഷ്ണപിള്ള എന്നിവരും ഇളയമകൻ ഗൗതമൻപിള്ളയും ഇഹലോകവാസംവെടിഞ്ഞു. ഉണ്ണിക്കൃഷ്ണപിള്ള, കൗശികൻപിള്ള എന്ന

രണ്ടു പുത്രന്മാരും ചിന്നമ്മയെന്ന പുത്രിയും ക്ഷേമമായി കഴിഞ്ഞുവരുന്നു. നാരായണിയമ്മയിൽ ജനിച്ച ബാലൻപിള്ള നിര്യാതനായി. അഗസ്ത്യൻപിള്ള ഇപ്പോഴുമുണ്ട്.

പള്ളിയോടത്തിൽ പാടാനും അമരം പിടിക്കാനും തുഴയാനുമുള്ള ഇദ്ദേഹത്തിന്റെ (കൊച്ചുകുഞ്ഞുപിള്ള) വൈദഗ്ദ്ധ്യം എത്രയോ പ്രശംസനീയമത്രേ. പൊതുക്കാര്യപ്രസക്തനും ഉദാരമതിയുമായിരുന്ന കൊച്ചുകുഞ്ഞുപിള്ള ഒരു സൽക്കാരപ്രിയനുംകൂടി ആയിരുന്നു: മതപണ്ഡിതനെന്ന പോലെതന്നെ ഭജനസ്തും താളരാഗലയത്തോടെ പാടാനും പാടവം നേടിയ ഇദ്ദേഹത്തെ ഏവരും ആദരിച്ചിരുന്നു. ഈ ഉന്നതകുലജാതനും സഹോദരിമാരും തികഞ്ഞ ഈശ്വരഭക്തരും സന്ന്യാസിശ്രേഷ്ഠന്മാരുടെ ഗൃഹസ്ഥശിഷ്യരുമായി പരിശോഭിച്ചിരുന്നു.

**സമ്പാദകൻ:– കെ. കെ. എസ്. എൻ. പിള്ള**



# തിരിഞ്ഞു നോക്കുമ്പോൾ

## ലളിതാലയം എൻ. പി. നാരായണപ്പണിക്കർ
കാഞ്ഞിററുകര

ഇരുപതാം നൂററാണ്ടിന്റെ രണ്ടാംദശകത്തിൽ കേരളത്തിലെ ഹൈന്ദവേതര സമൂഹം സാമ്പത്തികമായും വിദ്യാഭ്യാസപരമായും അസൂയാവഹമാം വണ്ണം അത്യുന്നതനിലയിൽഎത്തിക്കഴഞ്ഞിരുന്നു. പള്ളികളും പള്ളിക്കൂടങ്ങളും നാടിന്റെ നാനാഭാഗങ്ങളിലും സ്ഥാപിച്ചു സാമുദായികമായും സംഘടനാപരമായും അവർ ഉച്ചകോടിയിൽ എത്തിയിരുന്നു. കൂടാതെ മതപരിവർത്തനത്തിലും അവർ ബദ്ധശ്രദ്ധരായിരുന്നു. അന്ധവിശ്വാസം, ജാതിവ്യത്യാസം, പടയണിഭ്രമം കെട്ടുകല്യാണസമ്പ്രദായം തുടങ്ങിയ ദുരാചാരങ്ങൾക്കടിപ്പെട്ടു് അടിക്കടി ഹിന്ദുസമൂഹം അന്യമതസ്ഥരുടെ അവജ്ഞയ്ക്കും പരിഹാസത്തിനും പാത്രമായിക്കഴിഞ്ഞ ആകാലഘട്ടത്തിൽ നവോത്ഥാനത്തിന്റെ ശംഖൊലിയുമായി പല ഹിന്ദുസംഘടനകളും ഉയർന്നുവന്നു.

കൊല്ലവർഷം 1085ൽ രജിസ്റ്റർചെയ്തു പ്രവർത്തനം ആരംഭിച്ച അയിരൂർനായർസമാജത്തിന്റെ പ്രബുദ്ധരായ പ്രവർത്തകർക്കു് അയിരൂർ ചെറുകോൽപ്പുഴ മണൽപ്പുറത്തു് ഒരു ഹിന്ദുമതസമ്മേളനം തുടങ്ങണമെന്നു് ആഗ്രഹമുണ്ടായി. ഈശ്വരവിശ്വാസവും മതബോധവും ഹിന്ദുക്കളിൽ വളർത്തിയെടുക്കുന്നതിനു് മതപണ്ഡിതന്മാരായ സന്യാസിശ്രേഷ്ഠന്മാരെ വരുത്തി മതപ്രഭാഷണം നടത്തണമെന്നു് പരേതനായ തോട്ടാവള്ളിൽ നാരായണനാശാന്റെ അധ്യക്ഷതയിൽ തോട്ടാവള്ളിൽകൂടിയ യോഗം തീരുമാനമെടുത്തു. പ്രസ്തുതതീരുമാനത്തിന്റെ വെളിച്ചത്തിലാണു്, ഇന്നു പ്രശസ്തമായ നിലയിൽ അയിരൂർ ചെറുകോൽപ്പുഴ മണൽപ്പുറത്തു നടത്തപ്പെടുന്ന മതപരിഷത്തിനും ഹിന്ദുമതമഹാമണ്ഡലത്തിനും നാന്ദികുറിച്ചതെന്നുപറയേണ്ടിയിരിക്കുന്നു.

കൊടുങ്ങല്ലൂരിൽ നിന്നു് അയിരൂരിൽ കുടിയേറിപ്പാർത്ത പ്രബലരായ കോവിലന്മാരുടെ പ്രതാപകാലത്തുപണിചെയ്ത പുതിയകാവുദേവീക്ഷേത്രവും, മങ്ങാട്ടുഭട്ടതിരി പണികഴിപ്പിച്ച സുബ്രഹ്മണ്യക്ഷേത്രവും, പൂർവ്വകാലത്തു് അയിരൂരിൽ താമസമുറപ്പിച്ചിരുന്നഗൗഡസാരസ്വതബ്രാഹ്മണർ സ്ഥാപിച്ച നാരായണമംഗലം ക്ഷേത്രവും പമ്പാതീരത്തു്, മതപരിഷത്തുനടത്തുന്ന മണൽപ്പുറത്തുനിന്നും അധികം ദൂരെയല്ല.

കോവിലന്മാരുടെ സുവർണ്ണകാലത്തിനും മുൻപ് ആയോധനവിദ്യയിലും അനുഷ്ഠാനകലകളിലും സംസ്കൃതാഭ്യസനത്തിലും മന്ത്രതന്ത്രാദികളിലും നിപുണരായ തോട്ടാവള്ളിൽ കുറുപ്പന്മാരുടെ കളരിസംവിധാനങ്ങൾ സുപ്രസിദ്ധമായിരുന്നു.

തോട്ടാവള്ളിൽ നാരായണനാശാൻ ഉൽപ്പതിഷ്ണുവും പൊതുക്കാര്യപ്രവർത്തകനും കർമ്മകുശലനും ആയിരുന്നു. ദുർവഹമായ ചെലവിനു കാരണമായ വാശിയേറിയ പടയണിയും ഹിന്ദുസമൂഹത്തിലേ പല അനാചാരങ്ങളും ഉപേക്ഷിച്ചു നാടിന്റെ അഭിവൃദ്ധി ലക്ഷ്യമാക്കി പ്രവർത്തിക്കാൻ മുന്നോട്ടുവന്ന അന്നത്തെ പ്രബുദ്ധമായ തലമുറയ്ക്കു് അദ്ദേഹം നേതൃത്വംകൊടുത്തു. അദ്ദേഹം സ്ഥാപിച്ച അയിരൂർ നായർസമാജത്തിന്റെ ആഭിമുഖ്യത്തിൽ ചെറുകോൽപ്പുഴ മണൽപ്പുറത്തു് ആരംഭിച്ച മതസമ്മേളനത്തിന്റെ സംഘാടനത്തിൽ മണ്ണൂർതാഴത്തേതിൽ നീലകണ്ഠപ്പിള്ളവൈദ്യൻ പ്രധാനപങ്കുവഹിച്ചിരുന്നു.

ശ്രീ നീലകണ്ഠപ്പിള്ളവൈദ്യൻ കൊട്ടാരക്കര ആശ്രമത്തിൽചെന്നു് സദാനന്ദസ്വാമിയുടെ പ്രഥമശിഷ്യനായ മഹാപ്രസാദസ്വാമിയെ കണ്ടു് 1086 വൃശ്ചികത്തിൽ അദ്ദേഹത്തെ തോട്ടാവള്ളിൽ കൂട്ടിക്കൊണ്ടുവന്നു. അന്നു് സമാജമന്ദിരത്തിന്റെ പണി പൂർത്തിയായിട്ടില്ലായിരുന്നതിനാൽ അയിരൂർ ഹയർ ഗേൾസ് സ്കൂളിൽ വച്ചു് മൂന്നുദിവസം സമ്മേളനം നടത്തുകയും മഹാപ്രസാദസ്വാമികൾ ആ സമ്മേളനത്തിൽ പ്രസംഗിക്കയും ചെയ്തു.

1078മീനത്തിൽ പൂജനീയയനായ സദാനന്ദ സ്വാമികളെയും ശിഷ്യന്മാരായ മഹാപ്രസാദ സ്വാമി, ദയാനന്ദസ്വാമി, ചിദാനന്ദസ്വാമി എന്നിവരെയും ക്ഷണിച്ചുവരുത്തി, ദഅയിരൂർ ചെറുകോൽപ്പുഴ മണൽപ്പുറത്ത്, ഇരുകരകളി ലെയും ജനങ്ങളുടെ ആത്മാർത്ഥമായ സഹകരണ ത്തോടുകൂടി തയ്യാറാക്കിയ വിശാലമായ പന്ത ലിൽ വച്ച് പൂജ്യപാദരായ സദാനന്ദസ്വാമിതി രുവടികൾ അയിരൂർ ചെറുകോൽപ്പുഴ ഹിന്ദു മതസമ്മേളനം ഉൽഘാടനം ചെയ്തു. സന്യാസി ശ്രേഷ്ഠന്മാരുടെ ഉജ്ജ്വലപ്രസംഗങ്ങളോടെ ഒരാ ഴ്ചക്കാലം സമ്മേളനം നീണ്ടുനിന്നു.

1088ൽ നടന്ന ഒരാഴ്ചക്കാലത്തെ സമ്മേള നത്തിൽ. മുൻപുപറഞ്ഞ സന്യാസിമാരെ കൂടാ തെ ചട്ടമ്പിസ്വാമി തിരുവടികളുടെ പ്രഥമ ശിഷ്യനും വാഴൂർ ആശ്രമത്തിന്റെ സ്ഥാപക നും ആയ തീർത്ഥപാദപരമഹംസസ്വാമിയെയും മന്നത്തുപത്മനാഭപിള്ളയെയും മററു പല പ ണ്ഡിതന്മാരെയും പങ്കെടുപ്പിച്ചിരുന്നു.

സ്വാമിമാരെല്ലാം ഹൈന്ദവപുരാണേതി ഹാസങ്ങളിലെയും വേദോപനിഷത്തുകളിലെയും, സാരാംശങ്ങളെ അധികരിച്ച് ഗഹനമായി പ്ര സംഗിച്ചുവെങ്കിൽ ശ്രീ മന്നത്തുപത്മനാഭപിള്ള നായർസമുദായോന്നമനത്തിനു് അവശ്യം ആവ ശ്യമായ കാര്യങ്ങൾക്കാണ് പ്രഭാഷണങ്ങളിൽ പ്രാധാന്യം കൊടുത്തതു്. അന്ധവിശ്വാസവും അനൈക്യവും ജാതിവ്യത്യാസവും, തീണ്ടൽവ്യ വസ്ഥയും മററ് അസംഖ്യം അനാചാരങ്ങളും വച്ചുപുലത്തുന്നസമുദായത്തിനു് ഐശ്വര്യത്തി ലേക്കുള്ള വഴി തെളിക്കുന്നതായിരുന്നു അത്യുജ്ജ്വ ലമായ ആ പ്രഭാഷണങ്ങൾ.

1087 മുതൽ 1099 വരെ മതമഹാമണ്ഡലം ശക്തമായിത്തന്നെ വളർന്നു വന്നു. കേരള ത്തിലെ പ്രസിദ്ധ വാഗ്മികളെല്ലാം ആ കാല ത്തു് മണ്ഡലയോഗങ്ങളിൽ പ്രസംഗിച്ചിട്ടുണ്ട്. 1094 മുതൽ തീർത്ഥപാദപരമഹംസർ സമ്മേ ളനത്തിൽ പങ്കെടുക്കാതെയായി. ഇതു് ഒരു വ ലിയ ആഘാതമായിത്തീർന്നു. പാലിയത്തു് ചെറിയ കുഞ്ഞുണ്ണിയച്ചൻ, കണ്ണൻനായർ, ററി പി.വേലുക്കുട്ടിമേനോൻ, മന്നത്തുപത്മനാഭപിള്ള സി. ഐ. ഗോപാലപിള്ള, ആർ. സി. ദാസ്. സി. കൃഷ്ണപിള്ള, മഹാകവിമൂലൂർ എസ്. പത്മനാഭപ്പണിക്കർ തുടങ്ങിയ മഹാപ്രശസ്തരുടെ സേവനം തുടർന്നു ലഭിച്ചു കൊണ്ടിരുന്നു.

1099 ൽ പൂജനീയനായ സദാനന്ദസ്വാമി കളും അതിനുശേഷം മഹാപ്രസാദസ്വാമികളും സമാധിയടഞ്ഞതും മതസമ്മേളനത്തിന്റെ പ്രധാ ന പ്രവത്തകനായ മണ്ണൂർ താഴത്തേതിൽ ശ്രീ നീലകണ്ഠപ്പിള്ള വൈദ്യൻ ഇഹലോകവാസം വെടിഞ്ഞതും ബൃഹത്തായ പ്രസ്ഥാനത്തിന്റെ തളർച്ചക്കുകാരണമായി. ശ്രീമത് ആഗമാനന്ദൻ. ആര്യഭടൻ തുടങ്ങിയ സന്യാസിമാരുടെയും മററും നിർലോഭമായ സഹകരണം മൂലം 1102 വരെ സമ്മേളനം മന്ദഗതിയിലാണെങ്കിലും തുടന്നുകൊ ണ്ടിരുന്നു. തദനന്തരം ഏതാനും വർഷം മത സമ്മേളനപരിപാടികൾക്കു് ഒരു ഇടക്കാലസ്തംഭ നം ഉണ്ടായി. പിന്നീട്ട് പുനരുദ്ധരിച്ച "ഹി ന്ദുമതമഹാമണ്ഡല" മാണു് തുടന്നു പ്രശസ്തമാ യരീതിയിൽ വളന്നുവന്നു് 1987 ഫെബ്രുവരി യിൽ പ്ളാററിനം ജൂബിലി ആഘോഷിക്കു ന്നതു.





# വിവേകാനന്ദ ദർശനം – യുവാക്കളിൽ

കെ പി രാധക്കുട്ടിയമ്മ B.A.B.Ed. പുല്ലാട്



നാം ആർഷഭാരതത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ നമ്മുടെ മനസ്സിൽ ആദ്യം പൊന്തിവരുന്ന ഒരു നാമമാണ് വിവേകാനന്ദസ്വാമികൾ. ഷിക്കാഗോവിലെ ഒററ ഒരു പ്രസംഗം കൊണ്ട് ലോകത്തിന്റെ മുഴവൻ ശ്രദ്ധപിടിച്ചുപററാൻ കഴിഞ്ഞ ആ ഉജ്ജ്വലവാഗ്‌വിലാസത്തിൽ നിന്ന് ഉതിന്ന ആദർശധോരണി, മോഹഭംഗത്തിൽ കഴിയുന്ന ഇന്നത്തെ യുവതലമുറയ്ക്ക് ഒരു ആശാകേന്ദ്രമാണ്. യുവജനങ്ങളുടെ ചേതോവികാരങ്ങളെ ശരിക്കും മനസ്സിലാക്കിയ സ്വാമിജി അവരുടെ വികാരങ്ങളെ മാനിച്ചുകൊണ്ടുതന്നെ കർമ്മനിരതരാക്കാൻ ചെയ്തിട്ടുള്ള ആഹ്വാനം എത്രമാത്രം വിലമതിക്കത്തക്കതാണ്.

"ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാൻനിബോധത," എന്ന ആഹ്വാനം ഇന്നത്തെ യുവതലമുറയെ സടകുടഞ്ഞെഴുന്നേററ് മാതൃരാജ്യത്തിന്റെ സംസ്കാരവും പാരമ്പര്യവും രക്ഷിക്കാൻ ഉത്ബോധിതരാക്കുന്നു. നിരീശ്വരവാദത്തിലേയ്ക്ക് യുവതലമുറ നീങ്ങിക്കൊണ്ടിരിക്കുന്ന ഈ അവസരത്തിൽ സ്വാമിജിയുടെ ആദർശങ്ങളും അഭിപ്രായങ്ങളും അവരിൽ ശക്തമായി ചെലുത്തുന്നതിനുള്ള സാഹചര്യം ഉണ്ടാകേണ്ടിയിരിക്കുന്നു. ഒരുപക്ഷെ ഈ ചിന്താഗതിതന്നെ ആയിരിക്കാം 1985 ജനുവരി 12–വിവേകാനന്ദ ജയന്തി—യുവജനവർഷമായി ആഘോഷിക്കാൻ കേന്ദ്രഗവണ്മെന്റിനെ പ്രേരിപ്പിച്ചത്. വിദേശശക്തികൾ നമ്മുടെ രാജ്യത്തെ ആക്രമിച്ചപ്പോഴെല്ലാം അവയെ അടിച്ചമർത്തിക്കൊണ്ട് നമുക്കു മുന്നേറാൻ സാധിച്ചത് ആർഷസംസ്കാരത്തിന്റെ പ്രത്യേകത ഒന്നുകൊണ്ടുമാത്രമാണ്. ആ സംസ്കാരത്തിന്റെ കാവൽഭടന്മാരായിരുന്ന സ്വാമിജിയെപ്പോലുള്ള ധന്യാത്മാക്കളുടെ ആദർശങ്ങൾ യുവതലമുറയ്ക്ക് ഒരു പ്രചോദനം തന്നെയാണ്.

എന്തായിരുന്നു സ്വാമിജിയുടെ ആദർശങ്ങൾ? ജാതിമതചിന്തകൾക്കതീതമായ ഒരു സാർവ്വലൗകികസഹോദര്യം വിഭാവനചെയ്ത സ്വാമിജി നിഷ്ക്കാമമായി സ്വധർമ്മം ചെയ്യാൻ യുവാക്കളെ ആഹ്വാനം ചെയ്തു. "ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള ഞരമ്പുകളും അവയ്ക്കുള്ളിൽ വജ്രായുധംപോലുള്ള ഇച്ഛാശക്തിയും ഉള്ള യുവാക്കളെയാണ് ഭാരതത്തിനാവശ്യം" എന്നു ചൂണ്ടിക്കാട്ടിയ സ്വാമിജിതന്റെ

നാടിന്റെ രക്ഷയ്ക്കായി എന്തുത്യാഗവും ചെയ്യാൻ തയ്യാറെടുക്കൂ എന്നു് യുവാക്കളെ ഓർമ്മിപ്പിക്കുകയല്ലേ ചെയ്തത്. ഭഗവാൻ ശ്രീകൃഷ്ണൻ സ്വധർമ്മംനിർവ്വഹിക്കാൻ അർജ്ജുനനെ എങ്ങിനെ പ്രേരിപ്പിച്ചുവോ അതുപോലെ ഭാരതത്തിലെ യുവജനങ്ങളെ സ്വധർമ്മനിർവ്വഹണത്തിനു് പ്രേരിപ്പിച്ചിരിക്കുകയല്ലേ സ്വാമിജി. "ഭാരതം ധീരാത്മാക്കളായ ഒരായിരം പുത്രൻമാരുടെ ആത്മബലി പ്രതീക്ഷിക്കുന്നു, ആവശ്യപ്പെടുന്നു. ഒരുപുതിയ വ്യവസ്ഥിതികെട്ടിപ്പടുക്കാൻ തയ്യാറുള്ള–ദുഃഖിക്കുന്നവർക്കു സഹതാപം, വിശക്കുന്നവർക്കു ആഹാരം, അടിച്ചമർത്തപ്പെട്ടവർക്കു് ആത്മവീര്യം–പകർന്നു കൊടുക്കാൻ തയ്യാറുള്ള യുവാക്കളെ" എന്നു് സ്വാമിജി ആഹ്വാനം ചെയ്യുമ്പോൾ ആമനുഷ്യസ്നേഹിയുടെ സഹോദരഭാവത്തെ ദർശിക്കാൻ കഴിയാത്തതു് ആർക്കാണ്! അചഞ്ചലമായ ആത്മവിശ്വാസം യുവജനങ്ങളുടെ ജീവിതവ്രതമായിരിക്കാൻ സ്വാമിജി ഉത്ബോധിപ്പിച്ചു. ഭക്തി, ശ്രദ്ധ, ദൃഢനിശ്ചയം, ഏകാഗ്രത, നിർഭയത്വം, ത്യാഗം, ദേശസ്നേഹം, സമഭാവന, മാതൃസ്നേഹം, പൗരുഷം തുടങ്ങിയ ഉത്തമഗുണങ്ങളുടെ വിളനിലമായിരിക്കണം ഇന്നത്തെയുവാക്കൾ എന്നാണ് ആ മഹാത്മാവിന്റെ ആദർശങ്ങൾ നമ്മെ പഠിപ്പിക്കുന്നതു്. മനുഷ്യസേവനം, ഈശ്വരസേവനത്തിന്റെ ഏറ്റവും പ്രധാനമാർഗ്ഗമായി സ്വാമിജി കാണുന്നു. സ്വാതന്ത്ര്യത്തിന്റേയും സമത്വത്തിന്റേയും സ്വതന്ത്രചിന്തയുടേയും ആശയങ്ങൾ ഉൾക്കൊള്ളാൻ അദ്ദേഹം ജനങ്ങളെ ഉത്ബോധിപ്പിച്ചു. ആദ്ധ്യാത്മികതയിൽ അടിയുറച്ചു വളർന്ന ഭാരതത്തിന്റെ വ്യക്തിത്വത്തെ കാത്തുസൂക്ഷിക്കേണ്ട, ഭാവിയുടെ വാഗ്ദാനങ്ങളായ യുവജനങ്ങൾക്കു് വിവേകാനന്ദസന്ദേശം അമൃതിനുതുല്യമാണ്. ലക്ഷ്യബോധമില്ലായ്മയിൽനിന്നും ഉടലെടുത്ത നിരാശയിൽനിന്നും യുവജനങ്ങളെ ഉണർത്താനും അവർക്കു് ആത്മവീര്യം പകരാനും അയിരൂർ ചെറുകോൽപ്പുഴ മതമഹാസമ്മേളനംപോലുള്ള സമ്മേളനങ്ങൾ ഉപകരിക്കും സംശയമില്ല. സ്വാമിജിയുടെ ഷിക്കാഗോപ്രസംഗം, നമ്മിൽ നിന്നും വിഭിന്നമായ സംസ്കാരം നിലവിലിരിക്കുന്ന പാശ്ചാത്യരെ ഇത്രമാത്രം ആകർഷിക്കാൻ കഴിയുമെങ്കിൽ, ആർഷഭാരതസംസ്കാരത്തിന്റെ സന്തതികളായ നമുക്കു് അതിൽനിന്നും ആവേശം കൊള്ളാൻ സാധിക്കുകയില്ലേ? എന്തിലും ഒരു നിഷേധാത്മകചിന്ത വളർന്നുവരുന്ന നമ്മുടെ യുവജനങ്ങളെ ലക്ഷ്യബോധമുള്ളവരും, സേവനതല്പരരും ആക്കാൻ വിവേകാനന്ദസന്ദേശം പഠിപ്പിക്കുകതന്നെ വേണം. വിദ്യാലയങ്ങളിൽ ആദ്ധ്യാത്മികപഠനത്തിനു വലിയ പരിമിതിയുണ്ടു്. ഇന്ന്, യുവാക്കളിൽ ആത്മവീര്യം പകരാനും ആദ്ധ്യാത്മികസാധനയിൽക്കൂടി ജീവിതത്തെ ധന്യമാക്കാനും അയിരൂർ ചെറുകോൽപ്പുഴ മതമഹാസമ്മേളനത്തിനു കഴിയും ഭാരതത്തിലെ യുവാക്കളിലായിരുന്നു സ്വാമിജിയുടെ പ്രതീക്ഷ മുഴുവൻ, ധർമ്മസംരക്ഷണത്തിനുവേണ്ടി ആയിരമായിരം യുവാക്കളെ വാർത്തെടുക്കാൻ പ്ലാറ്റിനം ജൂബിലിആഘോഷിക്കുന്ന ഈ മതമഹാസമ്മേളനത്തിനു കഴിയുമാറാകട്ടെ! ജൂബിലിആഘോഷവിജയത്തിനും, മതമഹാപരിഷത്തിന്റെ നാൾക്കുനാളുള്ള വിജയത്തിനും ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ!



# ശ്രീവിദ്യാധിരാജമന്ദിരം

## ഏ. ജി. ശ്രീധരൻ പിള്ള (കൺവീനർ)

അയിരൂർ എൻ. എസ്സ്. എസ്സ്. പ്രാദേശിക യൂണിയൻ 1985/245 നമ്പരായി രജിസ്റ്റർ ചെയ്ത ദാനാധാരപ്രകാരം അയിരൂർ-ചെറുകോല്പുഴ ഹിന്ദുമതമഹാമണ്ഡലത്തിന് എഴുതിതന്ന സ്ഥലത്ത് മണ്ഡലം പ്രസിഡൻറ് ശ്രീ. റ്റി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ് 1985 ഫെബ്രുവരി 20-ാംനു ബുധനാഴ്ച രാവിലെ 8-15-നും 9-15-നും മദ്ധ്യേയുള്ള ശുഭമുഹൂർത്തത്തിൽ മൂന്നുനിലയിലുള്ള ശ്രീ വിദ്യാധിരാജമന്ദിരത്തിൻെറ അടിസ്ഥാനശില സ്ഥാപിച്ചതോടു മന്ദിരത്തിൻെറ പണി ആരംഭിക്കുകയും ചെയ്തു. ഉദയസൂര്യൻെറ കിരണങ്ങൾ വിതറിവീഴുന്നസമയം– പുതിയ കാവിലമ്മയ്ക്കും, തിരുവാറന്മുളഅപ്പനും, ശബരിമലധർമ്മശാസ്താവിനും വഴിപാടുകൾ അർപ്പിച്ചുകൊണ്ടു "പരമപൂജനീയ ശ്രീചട്ടമ്പിസ്വാമികളുടെ ഒരു ശാശ്വതമായ സ്മാരകം നിർമ്മിക്കാനുള്ള പ്രാരംഭപ്രവർത്തനത്തെ കുറിക്കുന്ന ശിലാസ്ഥാപനകർമ്മം നിർവഹിക്കാൻ അതിയായ സന്തോഷവും ചാരിതാർത്ഥ്യവുമുണ്ടു്. ഹൈന്ദവഐക്യത്തിൻെറ പ്രതീകമായ ഈ മഹൽസ്ഥാപനം സമ്പൂർണ്ണഭാവത്തിലും ഭംഗിയിലും എത്തിക്കാൻ എല്ലാ ഹിന്ദുക്കളുടെയും സഹായസഹകരണങ്ങൾഉണ്ടാകണമെന്നും അഭ്യർത്ഥിച്ചുകൊണ്ടു് നിങ്ങളുടെയെല്ലാം അനുവാദത്തോടുകൂടി ഈ മംഗളകർമ്മം നിർവഹിക്കുന്നു." എന്നിപ്രകാരം അദ്ദേഹം പ്രസ്താവിച്ചു.

കേരളത്തിലെ ഏററവും വലിയ സനാതനധർമ്മമേളയായി ഉയർന്നിട്ടുള്ള അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമതസമ്മേളനത്തിൻെറ ആവിർഭാവത്തിനും വളർച്ചയ്ക്കും ശ്രീചട്ടമ്പിസ്വാമികൾ ചെയ്തിട്ടുള്ള മഹത്തായ സേവനങ്ങളെ പുരസ്കരിച്ചാണ് അദ്ദേഹത്തിൻെറ പേരിൽ സ്മാരകമന്ദിരം പണിയാൻ മതമഹാമണ്ഡലം തീരുമാനിച്ചിട്ടുള്ളതു്. സ്വന്തമായി ആഫീസ്സ് സൗകര്യങ്ങളോടൊപ്പം വിശാലമായ കോൺഫറൻസ് ഹാൾ, ഹിന്ദുമതഗ്രന്ഥശാല എന്നിവ സ്മാരകമന്ദിരത്തിൽ ഉണ്ടായിരിക്കും. പരിപാവനമായ പമ്പാ മണൽപ്പുറത്തു് വിദ്യാധിരാജനഗറിൽ എല്ലാവർഷവും നടക്കുന്ന ഹിന്ദുമതസമ്മേളനങ്ങളിൽ പങ്കെടുക്കുന്ന സന്യാസിശ്രേഷ്ഠന്മാർക്കുള്ള താമസസൗകര്യവും വിദ്യാധിരാജമന്ദിരത്തിലുണ്ട്.

വർഷങ്ങൾ കഴിയുംതോറും പ്രസ്ഥാനത്തിൻെറ പ്രശസ്തിയും ശക്തിയും, ചൈതന്യവും മാഹാത്മ്യവും വർദ്ധിച്ചു കൊണ്ടേയിരിക്കുന്നു. ഈ മന്ദിരം അതിൻെറ സമ്പൂർണ്ണതയിൽ എത്തിച്ചേരുമ്പോൾ പരമഭട്ടാരചട്ടമ്പിസ്വാമികളുടെ നാമധേയത്തിലുള്ള കേരളത്തിലെ ഏററവും വലിയ ഒരു സ്മാരകമായിരിക്കുമെന്നു നിസംശയം പറയാം.

മന്ദിരനിർമ്മാണം ആരംഭിച്ചതുമുതൽ മുടങ്ങാതെ പണി നടത്താൻ കഴിയുന്നുയെന്നുള്ളതു് നമ്മേ സംബന്ധിച്ചിടത്തോളം ചാരിതാർത്ഥജനകമാണ്. മതാഭിമാനികളും ഉദാരമതികളുമായ മഹത്തുക്കൾ നിർലോഭം സംഭാവന നൽകിയിട്ടുണ്ട്. സമയബന്ധിതപരിപാടികൾ തയ്യാറാക്കി മണ്ഡലം പ്രവർത്തകർ ആത്മാർത്ഥമായി പ്രവർത്തിച്ചതിൻെറ ഫലം കാണാൻ കഴിയുന്നു. കരകൾ തോറും സന്ദർശിച്ചു സംഭാവന സംഭരിക്കുകയാണ് ചെയ്തിട്ടുള്ളതു്.

ശ്രീ ചട്ടമ്പിസ്വാമികളുടെ ഛായാപടം അലങ്കരിച്ച ഭജനമുറിയിൽ മുന്തിരിങ്ങയും കൽക്കണ്ടവും വച്ച് ഭദ്രദീപത്തിനുമുമ്പിൽ കാണിക്കയെന്നോണം സംഭാവന ചെയ്തു. നമ്മുടെ അമ്മമാരുടെ മാതൃകാപരമായ പ്രവർത്തനം മണ്ഡലംപ്രവർത്തകരെ കർമ്മോന്മുഖരാക്കിയിട്ടുണ്ടെന്നുള്ളതു പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു. ഹൃദ്യവും ഹൃദയാനന്ദകരവുമായ സ്വീകരണം എല്ലാകരകളിലും ലഭിച്ചിരുന്നു. എന്നാൽ സംഭാവന കൂപ്പൺ ഏററുവാങ്ങിയ ശേഷം പ്രവർത്തകരെ പലപരീക്ഷണങ്ങൾക്കു വിധേയമാക്കിയ ശേഷം സംഭാവന ചെയ്തിട്ടുള്ളവരും ഉൾപ്പെട്ട

മെന്നകാര്യം മറച്ചുവയ്ക്കാനുദ്ദേശിക്കുന്നില്ല. വാ ഗ്ദത്വ സംഖ്യക്കു രസീതു് കൊടുത്തിട്ടുള്ളതിൽ വളരെ ചുരുക്കം ചില സഹോദരങ്ങൾ അടയ്ക്കാനുള്ളതുക കാലവിളംബം കൂടാതെ ഈ ഭിക്ഷാ പാത്രത്തിൽ നിക്ഷേപിച്ചു് ഞങ്ങളുടെ ഈ യജ്ഞത്തിൽ പങ്കുചേരുമെന്നു വിശ്വസിക്കട്ടെ.

പരിഷത്തുസമ്മേളനം നടക്കുന്ന മണൽപ്പുറത്തിനു തൊട്ടു് വടക്കുവശം പുരാതനകുടുംബമായ പുളിയോടിക്കാലായിൽ ശ്രീ രാഘവൻപിള്ളയും കുടുംബവും 1979 ൽ മണ്ഡലത്തിനു് സംഭാവന നൽകിയിട്ടുള്ള 15 സെൻറ് സ്ഥലത്താണ് ശ്രീ വിദ്യാധിരാജക്ഷേത്രം പണികഴിപ്പിക്കുന്നതു് പ്രകൃതിമനോഹരമായ ഉന്നതസ്ഥലത്ത് പമ്പാനദിക്കു അഭിമുഖമായിട്ടാണ് ക്ഷേത്രം പണിയുന്നതു്. ഇതിലേക്കു പത്തുലക്ഷം രൂപാ വേണ്ടിവരുമെന്നു കണക്കാക്കപ്പെടുന്നു. സ്മാരകമന്ദിരത്തിന്റെ പണിപൂർത്തീകരിക്കുന്ന മുറയ്ക്കു ക്ഷേത്രത്തിന്റെ പണി ആരംഭിക്കാനും മണ്ഡലംഭാരവാഹികൾ പദ്ധതികൾ ആസൂത്രണം ചെയ്തിട്ടുണ്ടു്.

തിരുവിതാംകൂർ ദേവസ്വം ബോർഡിൽ നിന്നും ചില വ്യവസ്ഥകൾക്കു വിധേയമായി ഒരു ലക്ഷംരൂപാ സഹായധനമായി ലഭിച്ചതിനാൽ മുടങ്ങാതെ പണി നടത്തുവാൻ കഴിഞ്ഞിട്ടുണ്ട്. അതോടൊപ്പം നമ്മുടെ അഭ്യർത്ഥന സദയം സ്വീകരിച്ചുകൊണ്ട് മന്ദിരം പണിക്കു സംഭാവന നൽകിയിട്ടുള്ള 501 രൂപായ്ക്കു പുറമേ കോന്നി വെമ്മേലിൽ ശ്രീ കെ. കൃഷ്ണപിള്ള, അദ്ദേഹത്തിന്റെ വന്ദ്യപിതാവ് ശ്രീ പരമേശ്വരൻപിള്ളയുടെ നാമധേയത്തിൽ ഒരു മുറി നിർമ്മിക്കാൻ വേണ്ടിവരുന്ന 15001 രൂപായും— പരേതനായ, കോർകാട്ടു ഗോപാലപിള്ളയുടേയും അദ്ദേഹത്തിന്റെ സഹധർമ്മിണി സരസ്വതിയമ്മയുടേയും പേരിൽ സ്മാരകഹാൾ പണിയുന്നതിനു അദ്ദേഹത്തിന്റെ പിൻഗാമികൾ 25000 രൂപയും ചെങ്ങന്നൂർ മഞ്ചനാമഠത്തിൽ ശ്രീ ജി. നരേന്ദ്രൻനായർ 15001 രൂപായും സംഭാവന നൽകികഴിഞ്ഞിട്ടുള്ളതു് പ്രത്യേകം എടുത്തുപറയേണ്ടിയിരിക്കുന്നു. മണ്ഡലത്തിന്റെ പ്രവർത്തനങ്ങളിൽ വർഷങ്ങളായി സേവനം അനുഷ്ഠിച്ചിട്ടുള്ള ധന്യാത്മാക്കൾ സ്മാരകമുറികൾക്കു് സംഭാവന നൽകാൻ തയ്യാറായിട്ടുണ്ട് പ്രാരംഭത്തിൽ മന്ദിരത്തിന്റെ മേൽനോട്ടം വഹിച്ചുതു റിട്ട: ദേവസ്വം ബോർഡ് എഞ്ചിനീയർ ശ്രീകുമാരൻനായരും അതിനുശേഷം കുറിയന്നൂർ ശ്രീ ഭാസ്കരൻനായരും ഇപ്പോഴത്തെ പണികളുടെ ചുമതല കെ. ആനന്ദൻനായരുമാണ്. മന്ദിരത്തിന്റെ കൺട്രാക്ടർ ശ്രീ എം. സി. അർപ്പുതമാണ്. പ്ളാററിനം ജൂബിലിയാഘോഷങ്ങളോടൊപ്പം ഈ സൗധത്തിന്റെ ഉൽഘാടന മഹാമഹം നടത്താൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ—



# കർമ്മധീരനായ ചിറോടത്തു ശങ്കുപ്പിള്ള

## കെ. കെ. ശങ്കരനാരായണപിള്ള, കുറിയന്നൂർ



കേരളത്തിന്റെ ചരിത്രത്തിൽ അവിസ്മരണീയമായ ഒരു സ്ഥാനത്തിനു സർവ്വഥാ അർഹനാണ് കർമ്മധീരനായ ശ്രീ. ചിറോടത്തു ശങ്കുപ്പിള്ള. കേരളത്തിന്റെ നവോത്ഥാനത്തിൽ മായാത്ത വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള മഹാപുരുഷന്മാരുടെ കൂട്ടത്തിൽ എണ്ണപ്പെടേണ്ട ഒരു ത്യാഗധനനാണ് ആ ഗാന്ധിഭക്തൻ. ധീരോദാത്തനായ സ്വാതന്ത്ര്യസമരഭടൻ, കർമ്മകുശലനായ രാജ്യസ്നേഹി, തറവാടിത്തം തികഞ്ഞ സമുദായാഭിമാനി, ഉത്തമനായ മതവിശ്വാസി, യഥാർത്ഥ ദൈവഭക്തൻ എന്നീ നിലകളിലെല്ലാം ആ കോമളഗാത്രൻ വിരാജിച്ചിരുന്നു. ഗാന്ധിയൻസിദ്ധാന്തങ്ങളിൽ കറയറ്റക്കൂറു പുലർത്തിയിരുന്ന ചിറോടം പതിനായിരങ്ങളുടെ കണ്ണിലുണ്ണിയായിരുന്നു എന്ന് എടുത്തുപറയേണ്ടതുണ്ട്. ആസേതുഹിമാചലം ഭാരതസ്വാതന്ത്ര്യത്തിന്റെ സമരകാഹളം മാറ്റൊലിക്കൊണ്ടു. ഉന്നതകുലജാതരും ധനാഢ്യരും ആരോഗ്യവാന്മാരുമായ ആയിരക്കണക്കിനു ചെറുപ്പക്കാർ പാരതന്ത്ര്യത്തിൽ നിന്നും ജന്മനാടിനെ മോചിപ്പിക്കാൻ ദൃഢപ്രതിജ്ഞരായി കർമ്മരംഗത്തു പ്രത്യക്ഷപ്പെട്ടു. വീരകേരളത്തിലും ജാതിമതചിന്തകൾക്കതീതമായി നിരവധി യുവാക്കൾ ഉച്ചത്തിൽ വിളിച്ചറിയിച്ചു. 'സ്വാതന്ത്ര്യം ഞങ്ങളുടെ ജന്മാവകാശമാണ്! ജയ്! ജയ്! ഭാരതമാതാ!, ജയ്! ജയ്! മഹാത്മാഗാന്ധി!" രാഷ്ട്രപിതാവിന്റെ സൃഷ്ടിപരപ്രവർത്തനങ്ങളിൽ ചിറോടത്തുശങ്കുപ്പിള്ള പെട്ടെന്ന് ആകൃഷ്ടനായി. കോളേജുവിദ്യാഭ്യാസം ഉപേക്ഷിച്ച അദ്ദേഹം അയിത്തോച്ചാടനം, ഹരിജനോദ്ധാരണം, ഖാദിപ്രചരണം, സ്വദേശിപ്രസ്ഥാനം എന്നീ മണ്ഡലങ്ങളിലെല്ലാം ബദ്ധശ്രദ്ധനായി കാണപ്പെട്ടു. മദ്ധ്യതിരുവിതാംകൂറിലെങ്ങും പ്രശസ്തിയിലേക്കു കുതിച്ചുയർന്ന അദ്ദേഹം സർവ്വരാലും സമാദരിക്കപ്പെട്ടു.

ഹിന്ദുമതമഹാമണ്ഡലത്തിന്റെ പ്ലാറ്റിനംജൂബിലി ആഘോഷിക്കുന്ന ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ ബഹുമുഖപ്രവർത്തനങ്ങളിലേക്ക് ഒന്നു കണ്ണോടിക്കുന്നത് രസാവഹംമാത്രമല്ല, സമുചിതവുമത്രേ.

മദ്ധ്യതിരുവിതാംകൂറിലെ, ആഭിജാത്യവും പാരമ്പര്യവുമുള്ള സുപ്രസിദ്ധമായ രണ്ടു നായർ തറവാട്ടുകളുടെ സംസ്കാരവിശേഷം സമഞ്ജസമായി സമ്മേളിച്ചിരിക്കുന്ന ഒരു പ്രതിഭാസമ്പന്നനെയാണ് സ്മര്യപുരുഷനിൽ നമുക്കു ദർശിക്കാൻ സാധിക്കുന്നത്. സാഹിത്യ–സാംസ്കാരികനഭോമണ്ഡലത്തിലെ ഉജ്ജ്വലതാരമായ കൈനിക്കര കുമാരപിള്ള ശ്രീ ചിറോടത്തിനെ ചിത്രീകരിച്ചിരിക്കുന്നത് എങ്ങനെയെന്നോ? "ചിറോടത്തു ശങ്കുപ്പിള്ള മദ്ധ്യതിരുവിതാംകൂറിലെ പുരാതനവും പ്രശസ്തവും സമ്പന്നവുമായ രണ്ടു നായർകുടുംബങ്ങളുടെ സംയോഗത്തിന്റെ സന്താനമായി 1062-വൃശ്ചികത്തിൽ ജനിച്ചു. മേലുകരചിറോടത്തു കുടുംബത്തിലെ—എന്റെ ഓർമ്മ ശരിയാണെങ്കിൽ—ചെറുപ്പത്തിലെ കാരണവരായ ഏക ആൺസന്താനം. അച്ഛൻ അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാൻ—തിരുവിതാംകൂറിലെ പൊതുജീവിതത്തിൽ പില്ക്കാലത്ത് അപ്രധാനമല്ലാത്ത ഒരു പങ്കുവഹിച്ച അമ്പലപ്പാട്ടു ദാമോദരനാശാന്റെ അമ്മാവൻ രണ്ടുകുടുംബങ്ങളിലും ശങ്കുപിള്ളയ്ക്കു പൂർണ്ണസ്വാതന്ത്ര്യമുണ്ടായിരുന്നു. ഇഷ്ടംപോലെ ചെലവാക്കാൻ പണം രണ്ടിടത്തുനിന്നും സുലഭമായിരുന്നു. രണ്ടു കുടുംബങ്ങളുടെയും പുരാതനത്വവും, മഹത്വവും, സമ്പത്തും അസാമാന്യമായ സ്വാധീനശക്തികൊണ്ട് ആ യുവാവിനെ അനുഗ്രഹിച്ചു. ഊർജ്ജ്വ

സ്വച്ഛനും സാഹസികനും ഉദാരനും വിശാലാശയനുമായ ആ യുവാവ് അചിരേണ ആ പ്രദേശത്തെ അനിഷേധ്യനേതാവായതിൽ ആശ്ചര്യപ്പെടാനില്ല."

ചിറേറടത്തു നാരായണപിള്ള എന്ന കാരണവരുടെ നാലു സഹോദരിമാരിൽ മൂത്തസ്ത്രീ പാർവ്വതിയമ്മ ആയിരുന്നു കഥാനായകൻെറ മാതാവ്. ഇവരുടെയും കാരണവരായിരുന്ന പെരുമേത്തു് കൊച്ചുകുഞ്ഞുപിള്ള (ശങ്കരപ്പിള്ള)യുടെ വന്ദ്യപിതാവായിരുന്ന ചിറേറടത്തു് (കെഴർ) കൃഷ്ണപിള്ള. ഐശ്വര്യദേവത അദ്ദേഹത്തിൻെറ കുടുംബത്തെയറിഞ്ഞു് അനുഗ്രഹിച്ചിട്ടുണ്ടെന്നു് പറയേണ്ടതില്ലല്ലോ. ഈ തറവാട്ടിൽ നൂററാണ്ടുകൾക്കു് മുമ്പ് പൂർവ്വികർ സ്ഥാപിച്ചിട്ടുള്ള നാഗചാമുണ്ഡിക്ഷേത്രവും മൂന്നാം വർഷം തോറും ഇവിടെ മുടങ്ങാതെ നടത്തിവരുന്ന സപ്പപ്പാട്ടും തുള്ളലും പഴയ പ്രതാപത്തിൻെറയും പ്രൗഢിയുടേയും കലീനതത്തിൻെറയും പ്രതീകമായി പരിലസിക്കുന്നു.

ചെറുകോല്പുഴ ഹിന്ദുമതമഹാമണ്ഡലത്തിൻെറ പ്രാരംഭകാലപ്രവർത്തകരിൽ ചെറുപ്പക്കാരനായ ചിറേറടത്തിൻെറ കർമ്മവൈഭവത്തെപററി അറിയാവുന്നവർ–എൺപതുകഴിഞ്ഞ സ്ത്രീ പുരുഷന്മാർ സമീപപ്രദേശങ്ങളിലെല്ലാം ഇപ്പോഴും ഉണ്ടു്. കെട്ടുകല്യാണം, പുളികുടി, തെരണ്ടുകുളി, പുലകുളി തുടങ്ങി ഒട്ടേറെ അനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കും വേണ്ടി നായന്മാർ തുടങ്ങി ഹിന്ദുക്കളിലെ പല വിഭാഗക്കാരും ദുർവ്യയം ചെയ്തു് നാശഗർത്തത്തിലേക്കു് ചെന്നുചേർന്ന ചരിത്രകഥകൾ ഈ രാജ്യത്തു് ധാരാളമുണ്ടു്. പടയണി നടത്തി, കേസ്സും വഴക്കുമായി താറുമാറായ കുടുംബങ്ങളും മധ്യതിരുവിതാംകൂറിലെ പല കരകളിലും ഉണ്ടായിരുന്നു എന്നതു വസ്തുത ഒരുചരിത്ര സത്യമാണ്. പുതിയകാവുദേവീക്ഷേത്രത്തിലെ രേവതിഉത്സവത്തിനു് തേരും കുതിരയും കെട്ടി അയിരൂർ–ചെറുകോൽ എന്നീ കരകളിലെ നായന്മാർ ശക്തിപരീക്ഷണം നടത്തി കഴിഞ്ഞിരുന്ന കാലഘട്ടത്തിലാണ് ശ്രീ. വിദ്യാധിരാജചട്ടമ്പിസ്വാമിതിരുവടികൾ ഈ പ്രദേശത്തു് ദിവ്യസാന്നിദ്ധ്യം കൊണ്ടു് അനുഗ്രഹിച്ചതു്. ഈ സ്മരണികയിൽ ആവക കാര്യങ്ങൾ സവിസ്തരം പ്രതിപാദിക്കുന്നതു്കൊണ്ടു് കൂടുതലായി വിവരിക്കുന്നില്ല.

സാമൂഹ്യാസമത്വങ്ങളിലാണ്ടു കിടന്നിരുന്ന ഈഴവജനതയെ എല്ലാ രംഗങ്ങളിലും സുസംഘടിതരും വിദ്യാസമ്പന്നരും പ്രബുദ്ധരുമാക്കി ഉയർത്തുവാൻ ശ്രീനാരായണഗുരുദേവൻ കേരളത്തിലങ്ങോളമിങ്ങോളം സഞ്ചരിച്ചു് ഉപദേശങ്ങൾ കൊടുത്തിരുന്ന കാലയളവിൽ തന്നെയാണ് ശ്രീ ചട്ടമ്പിസ്വാമികളും നായർസമുദായത്തിലെ അവാന്തരവിഭാഗങ്ങളെ കാലത്തിൻെറ മാററത്തിനനുസരിച്ചു് മതബോധവും ഐക്യവും ഉള്ളവരാക്കി പരിഷ്കൃതാശയരാക്കി മുന്നേറുവാൻ ഉപദേശിച്ചിരുന്നതു്. ഈ ആചാര്യപുംഗവന്മാർ ഇരുസമുദായത്തേയും സുശക്തരാക്കി ഇതരഹൈന്ദവ വിഭാഗങ്ങളുമായി സഹകരിച്ചു് ജീവിക്കാനും പ്രവർത്തിക്കാനും ആഗ്രഹിച്ചിരുന്നു എന്നതും സ്മരണീയമാണ്.

നായന്മാരുടെ ആചാരപദ്ധതികളിൽ ആവശ്യമായ മാററം വരുത്തി. സംഘടനാരംഗത്തും വിദ്യാഭ്യാസമണ്ഡലത്തിലും ശ്രദ്ധാലുക്കളും കർമ്മോന്മുഖരും വിദഗ്ദ്ധരുമാക്കി സമുദായപരിഷ്ക്കരണത്തിനു് പ്രവർത്തിച്ചിരുന്ന രണ്ടു സംഘടനകളാണ് കേരളീയനായർ സമാജവും സമസ്തകേരളനായർ സമാജവും. സമുദായോത്തേജകൻ സി. കൃഷ്ണപിള്ള സമസ്തകേരളനായർ സമാജത്തിൻെറയും പ്രതാപിയും സാഹിത്യലോകത്തിലെ അതികായനുമായ സി. വി. രാമൻപിള്ള കേരളീയനായർ സമാജത്തിൻേറയും ചുക്കാൻപിടിച്ചുകൊണ്ടു് കേരളത്തിലെങ്ങും സഞ്ചരിച്ചു്, സമുദായാംഗങ്ങളെ പൂർവ്വകാലപ്രതാപത്തേയും പാരമ്പര്യത്തേയും അനുസ്മരിപ്പിച്ചു് സംഘടനാപ്രചാരണം നടത്തിവന്നിരുന്നു. മഹാശക്തരായ ഇരുനേതാക്കളേയും അനുകൂലിക്കുവാനും പിന്തുടരാനും ധനാഢ്യരും പ്രമാണികളുമായ നിരവധി നായന്മാർ അന്നു മുന്നോട്ടുവന്നിരുന്നു. ചങ്ങനാശ്ശേരി–പെരുന്ന കേന്ദ്രമാക്കി ശ്രീ. മന്നത്തുപത്മനാഭനും കൂട്ടരും നായർഭൃത്യജനസംഘം രൂപീകരിച്ചു്. നായന്മാരുടെ സർവ്വതോമുഖമായ അഭിവൃദ്ധിയെ ലാക്കാക്കി പ്രവർത്തിച്ചിരുന്നതു് ഇതേ കാലത്തു തന്നെയാണ്. പ്രമാണിമാരായ നായന്മാർ ചേരിതിരിഞ്ഞു് സംഘടനാരംഗത്തെ മത്സരം സമുദായത്തിനു് ദോഷംവരുത്തിവെയ്ക്കുമെന്നു് ദീർഘവീക്ഷണമുള്ള പല പ്രമുഖന്മാർക്കും മനസ്സിലായി ആ കൂട്ടത്തിൽപ്പെട്ട മാന്യവ്യക്തിയായിരുന്ന ശ്രീ. ചിറേറടത്തുശങ്കുപ്പിള്ള.

സർവ്വശ്രീ തോട്ടാവള്ളിൽ നാരായണനാശാൻ, പുല്ലുവിഴരാമപ്പണിക്കർ, മണ്ണൂർതാഴത്തേതിൽനീലകണ്ഠപ്പിള്ള തുടങ്ങിയ സമുദായസ്നേഹികളായ പ്രമാണിമാരുടെ പ്രയത്നഫലമായി 1087 മേടമാസം 29–ാംനു അയിരൂർ നായർസമാജംമന്ദിരം ഉത്ഘാടനം ചെയ്യപ്പെട്ടു. അന്നേദിവസം കൂടിയസമ്മേളനത്തിലെ അദ്ധ്യക്ഷൻ ശ്രീ. തീർത്ഥപാദപരമഹംസസ്വാമി മന്ദിരോത്ഘാടകൻ ശ്രീ. സദാനന്ദസ്വാമിതിരുവടികളും ആയിരുന്നു. 1088—കുംഭം 1–ാം തീയതി മുതൽ കേരളത്തിൽ അന്നു് മറെറങ്ങും ഇല്ലാതിരുന്നമതമഹാസമ്മേളനംചിട്ടയായും അച്ചടക്കത്തോടും ഭക്തി നിർഭരമായും ഒരാഴ്ചക്കാലം ഇന്നു നടന്നു വരുന്ന സമ്മേളന നഗറിൽ നടത്തി വന്നിരുന്നു.

ചിറേറടത്തു ശങ്കുപ്പിള്ള സ്വസമുദായോൽക്കർഷത്തിലും നിഷ്കർഷയുള്ളവനായിരുന്നു. കേരളീയനായർ സമാജത്തിന്റെയും സമസ്തകേരളനായർ സമാജത്തിന്റെയും സമുന്നതനേതാക്കളെ പങ്കെടുപ്പിച്ചുകൊണ്ടു് അയിരൂർവച്ചു് നായർമഹാസമ്മേളനം (സമസ്തകേരള) നടത്തിക്കുന്നതിനു് ധിഷണാശാലിയും നയകോവിദനും 31 വയസ്സുകാരനുമായ ചിറേറടത്തു് ശങ്കുപ്പിള്ള കാണിച്ച അസാമാന്യമായ കഴിവ് പ്രശംസനീയമെന്നു് പലരും സമ്മതിച്ചു. ഇരുപക്ഷക്കാരും അവരവരുടെ അഭിപ്രായം വെട്ടിത്തുറന്നു് പറയാനും എതിർപക്ഷത്തെ വാദഗതികളെ ഖണ്ഡിക്കാനും അതിസമർത്ഥമായി ശ്രമിച്ചു. എന്നാൽ കാലാന്തരത്തിൽ നാടൊട്ടുക്കു് സ്വാധീനവും പ്രചാരവും നായർ ഭൃത്യജനസംഘത്തിനു് അഥവാ നായർ സർവ്വീസ് സൊസൈററിക്കു് ലഭിക്കുകയും ചെയ്തു.

ചെറുകോൽപ്പുഴ മതസമ്മേളനം നടത്തിപ്പുകാരിൽ ഒരാളായിശോഭിച്ച ചിറേറടത്തിനു് മതസമുദായ വിഷയങ്ങളെ പററിനന്നായി പ്രസംഗിക്കാനും കഴിഞ്ഞിരുന്നു. സ്മരണികയിൽ ആരംഭകാല പ്രവർത്തകരുടേയും പ്രാസംഗികരുടേയും പേരുവിവരം ചേർത്തിട്ടുണ്ട്. ഒരു പ്രവർത്തകനായിരുന്ന വേലേടത്തുരാമൻ പിള്ള വൈദ്യൻ ചിറേറടത്തു കുടുംബാംഗം തന്നെയാണ്. ഇദ്ദേഹം ആളോഹരി ഭാഗത്തെപ്പററി എഴുതിയ തുള്ളൽ പാട്ടു് ശ്രീമൂലംതിരുനാൾ മഹാരാജാവിന്റെ പ്രീതിക്കും പ്രശംസക്കും പാത്രമായി. കൊട്ടാരം വൈദ്യനായ ശ്രീ രാമൻ പിള്ളക്കു് മഹാരാജാവു് പാരിതോഷികവും നൽകുകയുണ്ടായി. ചിറേറടത്തു് കുടുംബാംഗമായ മറെറാരു പ്രശസ്തനും മാന്യനുമായ ദേഹമാണു് ശ്രീമൂലം പ്രജാസഭാംഗമായിരുന്ന കോളശ്ശേരിൽ ശ്രീ കൊച്ചുകുഞ്ഞുപിള്ള മതമഹാമണ്ഡലത്തിന്റെ പുനഃപ്രവർത്തനം തുടങ്ങിയപ്പോൾ വൈസ് പ്രസിഡണ്ടു സ്ഥാനം വഹിച്ചിരുന്ന ശ്രീ മാവുങ്കൽ നാരായണ പിള്ളയും ചിറേറടത്തു കുടുംബാംഗമത്രേ. ശ്രീ ശങ്കുപ്പിള്ള ആദ്യകാലത്തു് മതസമ്മേളനസ്ഥലത്തിനടുത്തു് മണൽപ്പുറത്തു് കോൺഗ്രസ്സിന്റെയും ഖാദിയുടേയും പ്രചരണത്തിനായി ഒരു സ്റ്റാൾ കെട്ടിയുണ്ടാക്കിയും പ്രവർത്തിച്ചതു് പഴമക്കാർ ഇന്നും അനുസ്മരിക്കുന്നുണ്ട്.

കോൺഗ്രസ്സിന്റെ പ്രചാരണത്തിനു് സ്ഥിരോത്സാഹിയും സേവനസന്നദ്ധനുമായ അദ്ദേഹം നാടൊട്ടുക്കു സഞ്ചരിച്ചു ചെങ്ങന്നൂരായിരുന്ന ആഫീസും സഹപ്രവർത്തകരുംമററും. ചെങ്ങന്നൂർ മാളിയേക്കൽ, കുഴിക്കാലാ(ഇടപ്പള്ളിൽ)കുമാർ. ജോർജ്ജ് ജോസഫ് തുടങ്ങിയവർ ചിറേറടത്തിന്റെ സഹപ്രവർത്തകരുംസുഹൃത്തുക്കളുമായിരുന്നു. വിദേശവസ്ത്ര ബഹിഷ്ക്കരണത്തിനും ഖാദിപ്രചരണത്തിനും അദ്ദേഹം വലിയ പ്രാധാന്യം കല്പിച്ചിരുന്നു. തിരുപ്പൂരിൽ നിന്നുംഖദർവസ്ത്രം വരുത്തി, നാനാദിക്കിലുമുള്ള ജനങ്ങൾക്കു് വിതരണം ചെയ്യാനും അദ്ദേഹം പണം ചിലവഴിച്ചു. സ്വന്തനാട്ടിലും സമീപപ്രദേശങ്ങളിലും സ്വന്തം പണംകൊണ്ടു് ചർക്കായുണ്ടാക്കി ആളുകളെ നൂല്നൂൽക്കാനും ഖാദിവസ്ത്രം ധരിക്കാനും ഈ ഗാന്ധിശിഷ്യൻ പ്രേരിപ്പിച്ചു. പരുത്തിക്കൃഷിക്കും പ്രാധാന്യം കൊടുത്തിരുന്നു. 1099–ാം മാണ്ടത്തെ വെള്ളപ്പൊക്കത്തിനുശേഷം വീടു നഷ്ടപ്പെട്ട പാവങ്ങൾക്കു് അഞ്ചു രൂപാ വീതവും ഓരോതെങ്ങും നൽകി സഹായിച്ചു. മേല്പുകരയിലും കുറിയന്നൂരിലും ഭക്ഷ്യധാന്യവിതരണത്തിനു് സർക്കാരിനെക്കൊണ്ടു് ഓരോ റേഷൻകടയും അനുവദിപ്പിച്ചു.

ഹരിജനോദ്ധാരണവിഷയത്തിൽ ശ്രദ്ധകേന്ദ്രീകരിച്ചിരുന്ന ശ്രീ ചിറേറടം സമീപസ്ഥരും സ്വന്തം പറമ്പുകളിൽ പാരമ്പര്യമായിപണിചെയ്തിരുന്നവരുമായ പുലയരേയും മററും പരിഷ്കൃതജീവിതം നയിക്കുന്നതിനു് ഉത്സാഹിപ്പിച്ചു തന്റെ വീടിന്റെ തിണ്ണയിലിരുത്തി അവർക്കു് ആഹാരം കൊടുത്തു. ഇങ്ങനെ അധഃകൃതരോടു്

കൂടുതൽ സഹകരിച്ച് പ്രവർത്തിച്ചു. സംഘടനയിലും വിദ്യാഭ്യാസത്തിലും പുലയർക്ക് അഭിനിവേശം വരാൻ കൂടെക്കൂടെ പ്രേരണനൽകിക്കൊണ്ടുമിരുന്നു. ഇദ്ദേഹത്തിൻെറ ഉത്സാഹത്താലും ഉപദേശത്താലും ഹരിജനോദ്ധാരണരംഗത്തേയ്ക്കുവന്ന കുറിയന്നൂർക്കാരൻ എ.പി. അഴകാനന്ദൻ കോൺഗ്രസ്സിൻെറയും വൈക്കംസത്യാഗ്രഹത്തിൻെറയും ഒരു ഭടനായിരുന്നു. ജാതിമത വ്യത്യാസമില്ലാതെ പല സുഹൃത്തുക്കളേയും സഹപ്രവർത്തകരേയും ചിറേറടത്തിനു് ദേശീയരംഗത്തു് ലഭിക്കുകയുണ്ടായി. പ്രസിദ്ധമായ ചെങ്ങന്നൂർ പുത്തൻകാവ് ലഹളയിൽ യഥാർത്ഥകുററവാളികളെ കോടതിമുഖേന ശിക്ഷിപ്പിക്കാൻ നിർഭയനും ഉഗ്രവ്രതനുമായ ശങ്കുപ്പിള്ള കാണിച്ച സാഹസികപ്രവർത്തികൾ മൂലം ചില ക്രിസ്ത്യാനികളും നാമന്മാരും ഇദ്ദേഹത്തെ വർഗ്ഗീയവാദിയെന്നും വിശേഷിപ്പിച്ചു. അന്യായവും അനീതിയും ഏതു ഭാഗത്തുനിന്നുണ്ടായാലും ധീരമായി ചെറുക്കുകയെന്നതു് ആ മനുഷ്യസ്നേഹിയുടെ ദൃഢവ്രതമായിരുന്നു.

വൈക്കം സത്യാഗ്രഹമാണ് ആധീരസേനാനിയുടെ കർമ്മ വൈഭവത്തിൻെറ ത്യാഗസന്നദ്ധതയുടെ തനിമ വരച്ചുകാട്ടിയതു്. അയിത്തത്തിനെതിരെ— സഞ്ചാര സ്വാതന്ത്ര്യത്തിനു വേണ്ടി നടത്തിയ ആ ഐതിഹാസികസമരം ഭാരതത്തിലെങ്ങും പ്രസിദ്ധിയാർജ്ജിച്ചു. ററി. കെ. മാധവൻ, കെ. കേളപ്പൻ, കുറൂർനമ്പൂതിരിപ്പാട് കെ. പി. കേശവമേനോൻ മന്നത്തു പത്മനാഭൻ തുടങ്ങിയ നേതാക്കന്മാരോടൊപ്പം ആ ധീരപുരുഷനും സമര രംഗത്തു പാഞ്ഞെത്തി: പലരേയും ജയിലിലടച്ചു. യാഥാസ്ഥിതികരായ ചില നായന്മാരും ഇണ്ടൻത്തുരുത്തിനമ്പ്യാതിയുടെ ഗുണ്ടാകളും സത്യഗ്രഹഭടന്മാരെ പലപ്പോഴും ഉപദ്രവിച്ചിരുന്നു. അന്നു് തിരുവിതാംകൂറിൽ നാട്ടുവാണിരുന്നതു് ശ്രീമൂലം തിരുനാൾ മഹാരാജാവായിരുന്നു. വൈക്കംമഹാദേവക്ഷേത്രത്തിനു മുമ്പിലൂടെഅവർണ്ണഹിന്ദുക്കൾക്കു്സഞ്ചരിക്കുവാൻ പാടില്ലായിരുന്നു. ഇതിനെതിരെ ദേശാഭിമാനി ററി. കെ. മാധവൻെറ നേതൃത്വത്തിലായിരുന്ന സമരം. അയിത്തോച്ചാടനം ക്ഷേത്രപ്രവേശനം സഞ്ചാരസ്വാതന്ത്ര്യം ഈ വിഷയങ്ങളെപ്പററി അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മററിയിലും ആലോചനകളും തീരുമാനങ്ങളും എടുത്തിരുന്നു. ററി.കെ. മാധവൻ, സർദാർ കെ.എം. പണിക്കർ കെ. പി. കേശവമേനോൻ എന്നിവർ മഹാത്മാ ഗാന്ധിജിയേയും മററും കണ്ടു് ഈ വിവരം ധരിപ്പിക്കുകയും ചെയ്തു. ഗാന്ധിജിയുടേയും ശ്രീനാരായണഗുരുദേവൻേറയും അനുഗ്രഹാശിസ്സുകളോടെയാണ് വൈക്കംസത്യാഗ്രഹം ആരംഭിച്ചതു്. ഇതു് 109 മീനം 17-ാംനു ആണു് സന്നദ്ധഭടന്മാർക്കു് ആവശ്യത്തിനുള്ള ഭക്ഷണ സാധനങ്ങൾ പൊതുജനങ്ങളിൽനിന്നും സ്വീകരിച്ചിരുന്നു ഒരു ദിവസം പിരിവിനു പോയിട്ട് ശ്രീ ചിറേറടത്തുശങ്കുപ്പിള്ള മടങ്ങി വരുമ്പോൾ രാത്രിയായി. ഗുണ്ടകൾ ഇദ്ദേഹത്തെ പിന്തുടർന്നു ഇതു് അറിഞ്ഞെങ്കിലും ആ നിർഭയൻ തിരിഞ്ഞു നോക്കി പോലുമില്ല. ഏതോ ഭാരമുള്ള സാധനം കൊണ്ടു് അവർ ചിറേറടത്തിനെ ഇടിച്ചു. അതു വക വെയ്ക്കാതെ നടപ്പു തുടന്ന ആ ധീരചിത്തനെ ആ മനുഷ്യാധമർ മർദ്ദിച്ചു കൊണ്ടേയിരുന്നു. ഈ ഘോരമർദ്ദനം ആ ദേശസ്നേഹിയുടെ ശ്വാസകോശത്തിനു് ശാശ്വതമായി കേടുവരുത്തിവച്ചു് പലരും ചികിത്സയ്ക്കും ഉപദേശിക്കുകയും ഒരുങ്ങുകയും ചെയ്തു. എങ്കിലു അദ്ദേഹം അതിനു സമ്മതിച്ചില്ല. അവസാനം സത്യാഗ്രഹക്യാമ്പിൽനിന്നും ചില സുഹൃത്തുക്കൾ അദ്ദേഹത്തെ നാട്ടിലാക്കുവാൻ ശ്രമിച്ചു. വീട്ടിലെത്തിയിട്ടും ബന്ധുജനങ്ങൾ നിർബന്ധിച്ചിട്ടും യാതൊരു ചികിത്സയ്ക്കും വിധേയനായില്ല.! പ്രകൃതി ചികിത്സയിൽ (ഗ്രുനിസിസ്സം) വിശ്വസിച്ചിരുന്ന ചിറേറടം പച്ചമണ്ണും പച്ചവെള്ളവും കൂട്ടി ദേഹത്തു്തേച്ചു. സത്യാഗ്രഹസ്ഥലത്തുനിന്നും മനസ്സില്ലാതെയാണ് അദ്ദേഹം വീട്ടിലെത്തിയതു്. ടൈഫോയിഡായി തുടങ്ങിയ രോഗം ന്യൂമോണിയായായി മാറി. അവസാനം 1100 വൃശ്ചികം 23-ാംനു ആ ഉഗ്രവ്രതൻ വിശ്വാസപ്രമാണങ്ങളിൽ ഉറച്ചുനിന്നു കൊണ്ടു് കാലയവനികക്കുള്ളിലേക്കുമറഞ്ഞു.

മേലുകര ചിറേറടത്തിൻെറ സ്മാരകമായി ഗ്രാമസേവാചക്രാസംഘം എന്നു് ഒരുസ്ഥാപനം ഉണ്ടു്. ചിറേറടത്തിൻെറ നിത്യസ്മാരകം, നാട്ടാരും വീട്ടുകാരും ആ ആദർശസമ്പന്നൻെറ ജീവിതമാതൃക പ്രാവർത്തികമാക്കുന്നതുതന്നെയാണ്.

ജയ്! ഭാരത്! ജയ്! ഹിന്ദുധർമ്മ്!

---

# പമ്പയും മേളകളും

**Dr. വി .വി. മൂസ്സ്**
**(വൈസ് പ്രസിഡൻറ് ഹിന്ദുമതമഹാമണ്ഡലം)**

ദക്ഷിണഗംഗയെന്നറിയപ്പെടുന്ന പമ്പാനദിയുമായി ബന്ധപ്പെട്ട് ഒട്ടധികം മേളകൾ വഷങ്ങളായി നടന്നുവരുന്നതിനെ സംബന്ധിച്ചുള്ള ഒരവലോകനമാണ് ഈ ലേഖനത്തിൽക്കൂടി ഉദ്ദേശിക്കുന്നത്. പമ്പാനദിയുടെ ഉത്ഭവസ്ഥാനം മുതൽ പതനസ്ഥലം വരെയുള്ള പല പ്രദേശങ്ങളിലും പമ്പയാറ്റിലും പമ്പാമണൽത്തിട്ടകളിലും നടക്കുന്ന മേളകൾക്ക് വളരെയധികം വഷങ്ങളിലെ പഴക്കമുണ്ട്. മതസൗഹാർദ്ദത്തിൻേറയും ദേശീയോത്സവങ്ങളുടേയും പേരിൽ നടന്നുവരുന്ന പല സമ്മേളനങ്ങളുടേയും മേളകളുടേയും പരമ്പരതന്നെയാണ് പമ്പയുമായി ബന്ധപ്പെട്ട് നടന്നുവരുന്നത്.

പമ്പാനദിയുടെ ഉത്ഭവസ്ഥാനത്ത് ത്രിവേണീസംഗമസ്ഥലത്തും പരിസരത്തുമായി ശബരിമലമണ്ഡലം മകരവിളക്കുകാലത്ത് അയ്യപ്പഭക്തന്മാരുടെ ഭക്തിനിർഭരമായ പമ്പാവിളക്കും പമ്പാസദ്യയും വളരെ ആഘോഷപൂർവ്വം നടന്നു വരുന്നു. പിതൃക്കൾക്ക് ബലി അർപ്പിക്കുന്നതിനുള്ള ക്രമീകരണവും ഈ പ്രദേശത്തുണ്ട്. ശബരിമല സീസണിൽ പ്രസ്തുതപ്രദേശം അയ്യപ്പഭക്തന്മാരെക്കൊണ്ടും, ബിസിനസ്സുകാരെക്കൊണ്ടും, ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരെക്കൊണ്ടും നിറഞ്ഞിരിക്കുന്ന ഒരു വലിയ പട്ടണത്തിൻെറ പ്രതീതിതന്നെ ജനിപ്പിക്കുന്നുണ്ട്.

അടുത്തതായി അയിരൂർ ചെറുകോൽപ്പുഴയിൽ പമ്പയുടെ മണൽത്തിട്ടയിൽ നടന്നുവരുന്ന ഹിന്ദുമതപരിഷത്ത് പരിപാടികളാണ് എടുത്തു പറയേണ്ടത്. എല്ലാവർഷവും ഫെബ്രുവരി മാസത്തിൽ വളരെ ചിട്ടയോടും ഭക്തിനിർഭരമായും നടന്നു വരുന്ന ഒരു സനാതന സമ്മേളന പരമ്പരയാണ് പ്രസ്തുത പരിപാടി. തിരുആറന്മുള അപ്പൻെറ ആറാട്ടുകടവായിരുന്ന ചെറുകോൽപ്പുഴ കടവിൻെറ ഇരുകരയിലും അയിരൂർ ചെറുകോൽ എന്നീ പള്ളിയോടങ്ങളെ ദ്വാരപാലകന്മാരായി നിർത്തികൊണ്ട് അയിരൂർ പുതിയകാവ് ദേവിയുടെയും ചെറുകോൽ സുബ്രഹ്മണ്യസ്വാമിയുടേയും അനുഗ്രഹത്തോടുകൂടി ശ്രീ വിദ്യാധിരാജൻെറ പേരിൽ നടന്നുവരുന്ന ഈ സമ്മേളനം ആരംഭിച്ചിട്ട് 75വർഷം കഴിയുകയാണ്. അയിരൂർ പുതിയകാവിൽ നടന്നുവന്നിരുന്ന പടയണിനടത്തിപ്പിലുണ്ടായ ചില അഭിപ്രായവ്യത്യാസങ്ങൾക്ക് പരിഹാരമായിട്ടാണ് ഈ സമ്മേളനം നടക്കുന്നത് എന്ന് പലരും വിശ്വസിച്ചു പോരുന്നു. പ്ളാറ്റിനംജൂബിലി ആഘോഷിക്കുന്ന ഈ വർഷം വളരെ വിപുലമായ പരിപാടികൾ നടത്തുന്നതിനു് കമ്മറ്റി ശ്രദ്ധിച്ചു പ്രവത്തിച്ചുവരുന്നു. ഈ സമ്മേളനത്തിനു് വളരെയധികം ഭക്തജനങ്ങളും ബിസിനസ്സുകാരും വന്നുചേരുന്നുണ്ട്. സമ്മേളന കാലത്ത് നല്ല ഒരു ബിസിനസ്സ് കേന്ദ്രമായി ഈ പ്രദേശം ഉയരുന്നുണ്ട്. ചെങ്ങന്നൂർ തിരുവല്ല, കോഴഞ്ചേരി, റാന്നി എന്നീ താലൂക്കുകളിലെ നല്ല ഒരു പങ്ക് ഹൈന്ദവർ ഇതിൽ അംഗത്വമെടുത്തിട്ടുണ്ട്. സമ്മേളനപ്പന്തലിനുള്ള ഓല സൗജന്യമായി പല കരകളിൽ നിന്നും സംഭരിച്ച് കൊണ്ടുവന്ന് പന്തൽകെട്ടുന്ന പതിവാണ് നിലവിലുള്ളത്. അയിരൂർ NSS പ്രാദേശിക യൂണിയൻ സൗജന്യമായി നൽകിയ സ്ഥലത്ത് മൂന്നുനിലയിൽ വിദ്യാധിരാജമന്ദിരം പണിത് വരുന്നു. ആയതിൻെറ ഉൽഘാടനവും ഈ വർഷത്തെ സമ്മേളനത്തോടനുബന്ധിച്ച് നടത്തുന്നതാണ്. ജ്യോതി, കൊടിമരം, കൊടി, ഛായാചിത്രം തീർത്ഥം എന്നിവ ബന്ധപ്പെട്ടകരകളിൽനിന്നും ആഘോഷപൂർവ്വം ചെറുകോൽപുഴയിൽ കൊണ്ടുവന്നശേഷം പതാകയുയർത്തുന്നതോടുകൂടി സമ്മേളന പരിപാടി ആരംഭിക്കുന്നതാണ്. പ്ളാററിനംജൂബിലി സംബന്ധിച്ച് "പാഞ്ചജന്യം" എന്ന ഒരു സ്മരണികയും പ്രസിദ്ധീകരിക്കുന്നുണ്ട്.

ആറന്മുളയിൽ നടന്നുവന്നിരുന്ന സമ്മേളനവും ഈ സമ്മേളനവുമായി ബന്ധമുള്ളതായി അറിയുന്നു. തിരുവോണച്ചെലവ്തോണി ആറന്മുളക്ക്

വരുന്നതും സമ്മേളനവുമായി ബന്ധമുള്ള കരകളുമായി ബന്ധപ്പെട്ടാണ്. ആറന്മുളപള്ളിയോടങ്ങൾ ക്ഷേത്രപ്രവേശനവിളംബരസ്മാരകമായി അയിരൂർ പുതിയകാവ് കടവിൽ നടത്തിവരുന്ന വള്ളംകളിയും ഈ സമ്മേളനവുമായി ബന്ധപ്പെട്ടകരക്കാർ ചേർന്നുനടത്തുന്നതാണ്. ഭഗവാൻ ശ്രീ അയ്യപ്പന്റെ തിരുവാഭരണഘോഷയാത്ര പന്തളത്തുനിന്നും തിരിച്ച് ആറന്മുളവന്ന് ചെറുകോൽപുഴവഴി പുതിയകാവിൽ വിശ്രമിച്ച ശേഷമാണ് ശബരിമലയിലേക്ക് പോകുന്നത് ഇതെല്ലാം സമ്മേളനവുമായി ആറന്മുളയ്ക്കുള്ള ഒഴിച്ചുകൂടാൻ പററാത്തബന്ധത്തെ എടുത്തുകാണിക്കുന്ന സംഗതികളാകുന്നു.

സമ്മേളനപരിപാടികൾക്കുള്ള മൂലധനം ഭക്തജനങ്ങളുടെ സഹായസഹകരണം ഒന്നുമാത്രമാണ്. സജീവമായി പ്രവർത്തിക്കുന്ന ഒരു കമ്മററി ഇതിന്റെ എല്ലാം ചുക്കാൻപിടിക്കുന്നതുകൊണ്ടാണ് മഹാൽസംരംഭം നാൾക്കുനാൾ പുരോഗതിയിലേക്ക് ഉയർന്നുവരുന്നത്. തിരുവിതാംകൂർദേവസ്വംബോർഡിൽനിന്നും മഹൽവ്യക്തികളിൽ നിന്നും ആനുകൂല്യങ്ങൾ ലഭിക്കുന്നുണ്ട്. കേരളഗവൺമെൻറിൽനിന്നും ഇതിന്റെ നടത്തിപ്പിന് അർഹമായ ആനുകൂല്യങ്ങൾ യഥാസമയം ലഭിക്കുന്നതിന് ബന്ധപ്പെട്ടവർ ശ്രദ്ധിക്കേണ്ടതുമാണ്. പത്തനംതിട്ടജില്ലയിൽ നടക്കുന്ന ഈ മതസമ്മേളനത്തിന് ആഗോളപ്രശസ്തി ഉണ്ടെന്നുള്ളത് എടുത്തുപറയേണ്ടതില്ല.

പത്തനംതിട്ടജില്ലയിൽ കോഴഞ്ചേരിയിൽ മാരാമൺ മണൽപുറത്ത് നടക്കുന്ന പ്രശസ്തമായ ക്രൈസ്തവമതസമ്മേളനമാണ് അടുത്ത് പറയേണ്ട സംഗതി ലോകവ്യാപകമായി ക്രൈസ്തവർ ബന്ധപ്പെട്ട നടത്തിവരുന്ന ഈ സമ്മേളനം ചെറുകോൽപുഴ സമ്മേളനത്തിന് തൊട്ടുമുമ്പുള്ള ആഴ്ചയിലാണ് നടക്കുന്നത്. വലിയ ഒരുതാൽക്കാലിക ബിസിനസ്സുകേന്ദ്രമായിട്ടാണ് ഈ പ്രദേശം സമ്മേളനക്കാലത്തു കാണപ്പെടുന്നത്. കേരളസർക്കാരിൽനിന്നു പലവിധ ആനുകൂല്യങ്ങൾ ഈ സമ്മേളനത്തിന് ലഭിക്കുന്നുണ്ട്.

അടുത്തതു് ആറന്മുള പാർത്ഥസാരഥിയുടെ പ്രതിഷ്ഠാസ്മാരകമായി നടക്കുന്ന ചരിത്രപ്രസിദ്ധമായി ആറന്മുള ഉത്തൃട്ടാതി ജലോത്സവമാണ്. ആറന്മുളയുമായി ബന്ധപ്പെട്ടുകിടക്കുന്ന 28 കരകളിലെ പള്ളിയോടങ്ങളുടെ മാത്രമായുള്ള ഒരു ജലമേളയാണ് ഇതു്. ലോകത്തു് മറെറാരിടത്തുമില്ലാത്ത വിധത്തിലുള്ള ഒരു ജലകലോത്സവമാണ് ഇതു് ആണ്ടുതോറും ചിങ്ങമാസത്തിലെ ഉത്തൃട്ടാതി നാളിൽ നടന്നുവരുന്ന ഈ ജലമേള വളരെയധികം പ്രശസ്തിപിടിച്ചു പററിയിട്ടുള്ളതും വളരെയധികം വിദേശടൂറിസ്റ്റുകളെ ആകർഷിക്കുന്നതുമാകുന്നു. പല വർഷങ്ങളായി ഇതു് കേരളഓണാഘോഷപരിപാടികളുടെ സമാപനചടങ്ങായി ദേശീയോത്സവമായി ആഘോഷിച്ചുവരുന്നു. ആറന്മുളജലോത്സവം നടക്കുന്നതിനു് പമ്പാഡാമിൽനിന്നു വെള്ളംതുറന്നുവിടാൻ ശ്രമംനടത്തേണ്ടതാണെങ്കിൽ അയിരൂർ ചെറുകോൽപുഴ മതസമ്മേളനത്തിനും, മാരാമൺകൺവെൻഷനും നടത്തേണ്ടതിനു് വെള്ളംഒട്ടും തുറന്നുവിടാതിരിക്കാനുള്ള ശ്രമവും അതാതുവർഷം അതാതിന്റെ ഭാരവാഹികൾ ചെയ്യേണ്ടതായിരിക്കുന്നു. ആയതിനു് എന്തെങ്കിലും സ്ഥിരമായ സംവിധാനം ആസൂത്രണം ചെയ്യേണ്ടതു് അത്യന്താപേക്ഷിതമാണ്.

ചെങ്ങന്നൂർ ഇറപ്പുഴ കടവിലെ ചതയം ജലോത്സവം ചിങ്ങമാസത്തിൽ ചതയം നാളിലാണ് നടക്കുന്നതു്. ആറന്മുളപള്ളിയോടങ്ങൾ പങ്കെടുക്കുന്ന ഒരു ജലമേളയാണ് ഇതു്. ഇതേ ദിവസം തന്നെ അയിരൂർ പുതിയകാവ് കടവിലും ജലോത്സവം നടക്കുന്നുണ്ട്. ഓണക്കാലത്ത് പായിപ്പാട്ട് ജലോത്സവവും ചമ്പക്കുളം ജലോത്സവവും നടക്കുന്നതും പമ്പയാററിലാണ്

അടുത്തതായി ആലപ്പുഴ വട്ടക്കായലിൽ പമ്പയുടെ പതനസ്ഥലത്തു് നടക്കുന്ന നെഹ്റു ട്രോഫിവള്ളം കളിയാണ്. കേരള ഗവമെൻ്റ് ചുമതലയിലാണ് ഈ ജലോത്സവം നടക്കുന്നതു്. അന്തരിച്ച ഇൻഡ്യൻ പ്രധാനമന്ത്രി ജവഹർലാൽനെഹ്റുവിന്റെ പേരിൽ നടക്കുന്ന ഈ ജലമേളയിൽ കുട്ടനാടൻചുണ്ടൻവള്ളങ്ങളാണ് പങ്കെടുക്കുന്നതു്. വളരെയധികം വിദേശടൂറിസ്റ്റുകളെ ആകർഷിക്കുന്ന ഈ ജലമേളയും വളരെ ആർഭാടപൂർവ്വം എല്ലാ ആഗസ്റ്റ് മാസത്തിലുംനടത്തി വരുന്നു.

ചുരുക്കിപ്പറഞ്ഞാൽ പമ്പയാററിൽ നടക്കുന്ന ജലമേളകളും പമ്പാമണൽത്തിട്ടയിൽ നടക്കുന്ന മതസമ്മേളനങ്ങളും വളരെയധികം പ്രശസ്തിയുള്ളതും ദേശീയോത്സവത്തിന്റെ പ്രതീതി ജനിപ്പിക്കുന്നതുമാണെന്നു കാണാം. പുണ്യനദിയായ പമ്പയ്ക്കു് ഇതിൽ കൂടുതൽ പ്രാമാണ്യം ഉണ്ടാകാൻ മറെറന്താണ് വേണ്ടതു് ലോകത്തു് ഒരു നദിക്കും മേൽപ്പറഞ്ഞ പരിപാടികളുമായി ബന്ധപ്പെട്ടു് ഇത്രയധികം പ്രാധാന്യം നേടാൻ കഴിഞ്ഞിട്ടില്ല. പമ്പ ഒരു നദിയെന്നനിലയിൽ ജനങ്ങൾക്കു് നൽകുന്ന സേവനങ്ങൾക്കു പുറമെയാണ് മേളകളും സമ്മേളനങ്ങളും നടത്തുന്നതിനുള്ള സൗകര്യവും ഉണ്ടാക്കിത്തരുന്നതു്. ഇതെല്ലാം വച്ചുനോക്കുമ്പോൾ പമ്പാനദി കേരളത്തിലെ ഒട്ടനവധി മേളകളുടെ ആസ്ഥാനമാണെന്നു കാണാം.



# മംഗളം നേരുന്നു ഞാൻ

## പ്രൊഫ: ഒ. കെ. ജി പിള്ള

വിണ്ണവർ നാട്ടിലെ ആരാമഭംഗിയും
മംഗളദായിനി ഗംഗതൻ ശുദ്ധിയും
കണ്വാശ്രമത്തിന്റെ പുണ്യാതിരേകവും
വ്യാസഭഗവാന്റെ വിജ്ഞാനധാരയും
ആർഷസംസ്ക്കാര വിജ്ഞാനദീപ്തിയും
വേദാന്ത ചൈതന്യ പ്രഭാപൂരവും
തുഞ്ചന്റെ ഭക്തിയും കുഞ്ചന്റെ ഹാസവും
സ്വാമിവിവേകാനന്ദപ്പൊരുളും
ഏകമായി യോജിച്ചുമേളിച്ചുകാണുവാൻ
ആഗമിച്ചീടുവിൻ ഈ മഹാമണ്ഡലേ
ആഗമക്കാതലാം ആദിനാരായണൻ
ആനന്ദനൃത്തം നടത്തുന്നവേദിയിൽ
വിദ്യാധിരാജനാം ചട്ടമ്പിസ്വാമിതൻ
പുണ്യസ്മൃതികളുണർത്തുന്നമണ്ഡലം
ജീമൂതവാഹന്റെ ജീവനെകാക്കുവാൻ
പീയൂഷമേന്തിപറന്നെത്തിപക്ഷീന്ദ്രൻ
ആയതുപോലെയീയദ്ധ്യാത്മ മണ്ഡലം
ചൈതന്യപുഷ്ടമായി വിദ്യാധിരാജനാൽ
ആറന്മുളയപ്പൻ ആശീർവദിക്കുന്നു
നേരേ പുരോഭുവി കൈകൾനീട്ടി
ആനന്ദരൂപനാം ഹരിഹരസൂനുവും
പമ്പാകരങ്ങളാൽ ആശീർവദിക്കുന്നു
സ്നേഹസ്വരൂപിയാം ദേവിപുതിയാവിൽ
ചാരുമന്ദസ്മിതം തൂകിടുന്നു
പാഞ്ചജന്യം മുഴങ്ങുമീവേദിയിൽ
മന്ദ്രമധുരപ്രണവ ശബ്ദം
രോമാഞ്ചഹർഷവിജൃംഭിതവീര്യരായ്
ഹിന്ദുസമൂഹം പ്രതിജ്ഞയെടുക്കട്ടെ!
സത്യസനാതനധാർമ്മികമൂല്യങ്ങൾ
ജീവന്റെ ജീവനായ് കാത്തുകൊൾവാൻ
ഹൈന്ദവസംസ്ക്കാരമേളതൻ സന്ദേശം
ഏന്തിനമിക്കുന്നു പമ്പകല്ലോലിനി
ഗീതാമൃതത്തിന്റെ സ്വാദൊന്നറിയുവാൻ
മാടിവിളിക്കുന്നു പമ്പാകരങ്ങൾ
താളംപിടിച്ചുരസിക്കുന്ന കേരങ്ങൾ
വാനിൽ പരത്തുന്നുവേദാന്തസൂക്തികൾ
ഈയദ്ധ്യാത്മദീപപ്രകാശംപരക്കട്ടെ
ദിക്കുവിദിക്കുയുഗയുഗങ്ങൾ
മുക്കാൽ ശതാബ്ദമായ്മണ്ണിനെ വിണ്ണാക്കി
മോക്ഷത്തിൻമാർഗ്ഗം തുറന്നുകാട്ടി
പ്ലാററിനംജൂബിലി'ഘോഷിക്കും മേളക്കു
ഹാർദ്ദമാം മംഗളംനേരുന്നു ഞാൻ

# എന്റെ ഗുരുദേവൻ

ചെറുകോൽ. സി. എൻ. കൃഷ്ണപിള്ള.

ഭാവനപറന്നാലുമെത്തുവാനരുതാത്ത
ഭാരതധർമ്മത്തിന്റെ- ആർഷസംസ്കാരത്തിന്റെ

നിഷ്കളപ്രഭാപൂർണ്ണ ചിൽക്കലോൽസവം കൊണ്ട്
ദിക്കുകൾ തോറും യശശ്ചന്ദ്രമസുദിപ്പിച്ചു

ആത്മീയപ്രഭാവത്തിലർക്കനിഷ്കള ജ്യോതി-
സ്സത്മമായ്‌വിളങ്ങുന്ന ബാലഭട്ടാരശ്രമം

വിദ്യാധിരാജപൂജ്യപാദരമ്മഹാത്മാവിൽ-
ചിത്തസാന്നിദ്ധ്യ വിജയാനന്ദാശ്രമമിദം

നിത്യവും സരസ്വതി നൃത്തമാടിന പുണ്യ-
ക്ഷേത്രമാണുപാസകരെത്രപേർ സുകൃതികൾ

ബാലികാ ബാലൻമാർക്കുപാഠശാല, അപ്പരു-
പാലകർക്കാത്മാനന്ദസുന്ദരം വൃന്ദാവനം;

ഭക്തരാം ജനങ്ങൾക്കുഭഗവത്ക്ഷേത്രം, സാധു-
സത്തുക്കളാനന്ദാനുഭൂതിക്കായെത്തും സത്രം

കാർഷികകലാകാമ്യമാതൃകാകൃഷിത്തോട്ടം
ഹർഷാശ്രുവൊഴുക്കീടും നേത്രങ്ങൾക്കൊരുനേട്ടം;

നമ്മൾ മുൻചെയ്തിട്ടുള്ളപുണ്യത്തിൻഫലോദയം
നമ്മുടെനല്ലനാളെ, ക്കാട്ടിടുമർക്കോദയം;

നമ്മുടെനേത്രങ്ങൾക്കുജന്മസാഫല്യമേകി
ഉണ്മയിൽ വിളങ്ങുന്നമംഗലമണിദീപം;

സമത്വം, സാഹോദര്യം, സ്വാതന്ത്ര്യമിവമൂന്നും
സമത്തിൽച്ചേർന്നുസച്ചിദാനന്ദപദോപമം

വിജയിച്ചീടും വിശ്വവിശ്രുതധൃഷിവദ്യൻ
വിജയാനന്ദസ്വാമിസൽഗുരുമഹാരാജ്,

ലോകസേവനം മോക്ഷസാധനമെന്നപ്പുണ്യ-
ശ്ലോകനുൽബോധിപ്പിക്കുന്നാത്മജീവിതംകൊണ്ട്,

ത്യാഗമാണവിടുത്തെ ഇഷ്ടദേവത, കർമ്മ-
യോഗമാണതിൻമുന്നിലർപ്പിക്കുംപൂജാദ്രവ്യം.

ലോകബന്ധുവിന്നെന്തുസാദ്ധ്യമാവുകില്ലന്ധ-
ലോകമേ! തവ ദൃഷ്ടിമാത്രം ഹാ, തുറക്കില്ല.

കള്ള,നക്കൊലപ്പുള്ളി, കള്ളനാണയം തീർത്തു-
കൊള്ളകൾനടത്തീടുമൈന്ദ്രജാലികനേവം

ഭള്ളുകൾപറത്തുന്നു പാപപുഷ്ടർ, ശാന്തം പാപം
കള്ളുഷാപ്പായക്കാണ്മു യജ്ഞശാലയെ ദുഷ്ടർ.

ഭിക്ഷകൾ യാചിക്കാത്ത ഭിക്ഷുവാണവിടുന്ന്,
യക്ഷരാട്ടിനെക്കാളുമുന്നതനെന്നാൽ നിസ്വൻ
നാകമായ്ച്ചമയ്ക്കുന്നു നാടുകളതുകൊണ്ടു-
നാകവാസികളായിത്തീരുന്നു നാമെല്ലാരും.
അക്ഷരജ്ഞാനം പോലുമില്ലെന്നുഭാവിച്ചീടു-
മക്ഷരബ്രഹ്മജ്ഞാനക്ഷനദ്ദയാശാലി;
അക്ഷജ്യോതിസാളുംപ്രത്യക്ഷനോധർമ്മത്തിന്റെ
രക്ഷയ്ക്കായ്ജനിച്ചുള്ള പക്ഷിവാഹനൻതാനോ?
ജാതിയും, നാടും, വീടും, ജ്ഞാതിവർഗവുമേവ-
മാദിയാമുപാധികൾക്കൊക്കവേവിദൂരസ്ഥൻ
ഭൂതിയുമാനന്ദാനുഭൂതിയുംകൊണ്ടിജ്ജഗൽ-
ഖ്യാതിനേടിയധന്യനെൻഗുരുദേവൻ,
വന്ദിവർഗമാമുഡുവൃന്ദത്താൽ ചുററപ്പെട്ടു-
സുന്ദരസുധാഗോക്കൾതൂകിടും കലാനാഥൻ,
ബന്ധുരകുവലയബന്ധുവക്കൃപാസിന്ധു
ചിന്തിതചിന്താരത്നമല്ലയോവിളങ്ങുന്നു.

# മതപരിഷത്തും ഹിന്ദുമത മഹാമണ്ഡലവും

**എം. എൻ. രാഘവൻ നായർ** (സെക്രട്ടറി)

അയിരൂർ മഹാജനയോഗമെന്നപേരിൽ 1913 ൽ ആരംഭിച്ച മതസമ്മേളനമാണ് ഭാവിയിൽ അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമത പരിഷത്ത് എന്നറിയപ്പെടുന്നത്. 1987-ാം മാണ്ട് പരിഷത്തിന്റെ 75-മതു വർഷമാണ്. പ്ലാററിനം ജൂബിലി ആഘോഷിക്കുന്ന ഈ സമയത്ത് മതപരിഷത്തിന്റെ പൂർവ്വചരിത്രം അല്പമൊന്നു പരിശോധിക്കുന്നത് ഉചിതമായിരിക്കുമല്ലോ.

സുപ്രസിദ്ധമായ തിരുനാവായ, ആലുവാ എന്നീ രണ്ടുമണൽപ്പുറങ്ങളും കഴിഞ്ഞാൽ ദക്ഷിണേന്ത്യയിൽ പമ്പാ മണൽപ്പുറത്തെയും തന്നായമുള്ളപുണ്യ സരസിനേയും അതിശയിപ്പിക്കുന്ന അന്യസ്ഥലങ്ങൾ ഇല്ലെന്നുള്ള ബോധം അതിശയോക്തിയായിട്ട് ആരും തന്നെ വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു. സാക്ഷാൽകലിയുഗവരദനായ ശ്രീ ശബരിമല അയ്യപ്പസ്വാമിയുടെ തൃച്ചേവടികളിൽ നിന്നും നിർഗ്ഗളിക്കുന്ന പമ്പാസരസ്സ്. പെരുനാട്, റാന്നി, ആറന്മുള, ചെങ്ങന്നൂർ, തകഴി, അമ്പലപ്പുഴ തുടങ്ങിയ സ്ഥലങ്ങളെ പാവനമാക്കികൊണ്ട് അറബികടലിലേക്ക് സഞ്ചരിച്ചു പ്രയാണം ചെയ്യുന്നു. ദക്ഷിണകേരളത്തെ പ്രകാശമാനമാക്കുന്ന ശബരിഗിരിപദ്ധതിയും മദ്ധ്യതിരുവിതാംകുറിനെ വേനലിന്റെ വറുതിയിൽനിന്നും രക്ഷിക്കുന്ന പമ്പാപദ്ധതിയും ഈ പമ്പാസരസ്സിന്റെ സൗജന്യമത്രെ. ഇങ്ങനെ നാനാപ്രകാരത്തിൽ ഭൗതീകമായും ആത്മീയമായും കേരളത്തെ എന്നല്ല ദക്ഷിണഭാരതത്തെയും അനുഗ്രഹിക്കുന്ന പമ്പയുടെ വിരിമാറിൽ, ആറന്മുള, റാന്നി, എന്നീസ്ഥലങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന വിശാലമായ അയിരൂർ-ചെറുകോൽപ്പുഴ മണൽപ്പുറമാണ് ഹിന്ദുമതപരിഷത്തിന്റെ ആസ്ഥാനം. ഇതിന്നാടുതൊട്ടുവടക്കേകരയിൽ 1087-മേടമാസം 29-ാം തീയതി നടന്നഅയിരൂർ നായർ സമാജത്തിന്റെ ഉൽഘാടനമാണ് മതപരിഷത്തിന്റെ തുടക്കംകുറിച്ചത്. എന്നാൽ കർമ്മമത്തിന്റെ പ്രസക്തമായരേഖ സന്ദർഭത്തിന് അനുയോജ്യമായിരിക്കുമല്ലോ.

ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസ സ്വാമിസന്നിധിയിലേക്ക് വാഴ്കൽ ആശ്രമം വാഴ്കൽ.

## ഓം

## അയിരൂർ നായർ സമാജത്തിൽ നിന്നും

ടി സമാജം വകയായി ചെറുകോൽപ്പുഴ കടവിനു സമീപം പാറേടത്തുപുരയിടത്തിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള സമാജമന്ദിരം ഈമാസം 29-ാം തീയതി പകൽ 10 മണിക്ക് ബ്രഹ്മശ്രീസദാനന്ദസ്വാമികളാൽ തുറക്കപ്പെടുന്നതും ആസമയം സ്വാമിസന്നിധിയിലെ അദ്ധ്യക്ഷതയിൻകീഴിൽ ഒരു യോഗം നടത്തപ്പെടുന്നതും ആ യോഗത്തിൽ ബ്രഹ്മശ്രീമഹാപ്രസാദ് സ്വാമി അവറുകൾ, ബ്രഹ്മശ്രീ തീർത്ഥപാദ പരമഹംസ സ്വാമി അവറുകൾ, മാ—രാ—രാ ചെങ്ങഴശ്ശേരിൽ കൃഷ്ണപിള്ള അവർകൾ, മാ-രാ-രാ പെരുമ്പുരേത്ത് കൃഷ്ണപിള്ള അവർകൾ മുതലായി പല മഹാന്മാരുടെ പ്രസംഗങ്ങളും മററും ഉണ്ടായിരിക്കുന്നതും ആകയാൽ പ്രസ്തുത സമയം അവിടുന്നുകൂടി വന്നുചേർന്ന് സദസിനെ അലങ്കരിപ്പാറാകണമെന്ന് വിനയപൂർവ്വം അപേക്ഷിക്കുന്നു.

ആജ്ഞാനുസരണം സെക്രട്ടറി
എൻ. നീലകണ്ഠപിള്ള (ഒപ്പ്)

അയിരൂർ,
1087 മേടം 24-നു

ഈ നോട്ടീസിന്റെ അടിസ്ഥാനത്തിൽ നടന്ന ഉൽഘാടനസമ്മേളനത്തെതുടർന്ന് പ്രസ്തുത സമാജമന്ദിരത്തിൽവച്ച് ഒരാഴ്ചക്കാലം ശ്രീ സദാനന്ദസ്വാമികളും ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളും ചേർന്ന് ധർമ്മ പ്രവചനങ്ങൾ നടത്തികൊണ്ടിരിന്നു. പിറേറ

വർഷം മുതൽ സമാജമന്ദിരത്തിന്റെ മുൻവശത്തുള്ള ചെറുകോൽപ്പുഴ മണൽപ്പുറത്ത് പന്തലിട്ട് മതസമ്മേളനം ആരംഭിച്ചു. അങ്ങനെ അയിരൂർ–ചെറുകോൽപ്പുഴ മണൽപ്പുറത്ത് നടന്ന മഹാജനയോഗം–മതപരിഷത്തിനു തുടക്കം കുറിച്ചു.

ഈ സന്ദർഭത്തിൽ ഈ പ്രദേശത്തെ സാമുദായികസ്ഥിതികൾ അല്പമൊന്നുപരിശോധിക്കുന്നത് പ്രയോജനകരമാണ്. പമ്പാനദിയുടെ വടക്കേകരയിലെ അയിരൂർ പ്രദേശവും തെക്കേകരയിലെ ചെറുകോൽ ഗ്രാമവും ധനസമ്പത്തിലും മററുശ്രേയസ്സിലും മുൻപന്തിയിൽ നിന്നിരുന്ന നായർ പ്രമാണികളെക്കൊണ്ടുപ്രസിദ്ധമായിരുന്നു. അവർനേരത്തേതന്നെ ഈ പ്രദേശത്തേ അധികാരികളെപ്പോലെ എന്തിനും പോന്നുവരും ആയിരുന്നു. ഇവരുടെ മുഖ്യപൻ ദേവതയും ആരാധനാ മൂർത്തിയുമാണ് അയിരൂർ പുതിയകാവിൽവാണരുളുന്ന പരാശക്തി. ദേവീ പ്രീതിക്കുവേണ്ടി മൽസരിച്ചു പടയണിതുള്ളുന്ന ഏർപ്പാടാണ് മുഖ്യമായും ഈ നാട്ടു പ്രദേശങ്ങളിലെയും പ്രമാണിമാരുടെ ശ്രദ്ധയാകർഷിച്ചിരുന്ന ഏക വിഷയം. ഇവരെ സഹായിക്കുന്നതിന് ബന്ധുകരക്കാരും കൂടിയിരുന്നു, മകരമാസത്തിലെ ഭരണി ഉൽസവപരിപാടി–ആപ്പിണ്ടിയും വിളക്കും കഴിയുമ്പോൾ മുതൽ കുംഭമാസത്തിലെ രേവതിവരെയുള്ള ഒരു മാസം പടയണിക്കുള്ള ഒരുക്കങ്ങളാണ്. നാട്ടുകരക്കാരും മൽസരിച്ച് രേവതി ദിവസം പകലുള്ള കെട്ടുകാഴ്ചയും രാത്രിയിലെ മററുപരിപാടികളുമാണ് പടയണിയുടെ പ്രധാന നടപടിക്രമം. തേര്, ആന കുതിര, ഭീമൻ, നരകാസുരൻ, കാള, കൂട്ടിൽ കാള തുടങ്ങിയവ മരംകൊണ്ടു പണിത് നിറം പിടിപ്പിച്ചു ശില്പകലകളുടെയും ചായവേലകളുടെയും വൈദഗ്ദ്ധ്യത്തെ പ്രകടിപ്പിക്കത്തക്കവിധത്തിൽ കാഴ്ച വസ്തുക്കളായി രണ്ടുഭാഗക്കാരും പ്രത്യേകം പ്രത്യേകം അലങ്കരിച്ച് ചെറുകോൽപ്പുഴ മണൽപ്പുറത്ത് നിരത്തിവയ്ക്കുന്നു. തേരുകളിൽ രാമായണം ഭാരതം തുടങ്ങിയ കഥകൾ കൊത്തുപണിചെയ്തു തീർന്ന മരപ്പാവകൾ വിവിധവർണ്ണങ്ങളിൽ ഘടിപ്പിച്ചിരിക്കും ഇവയുടെ നിർമ്മാണങ്ങൾക്ക് വളരെ ദിവസത്തെ ഒട്ടനവധി ആളുകളുടെ പരിശ്രമവും അമിതമായ ധനവ്യയവും കൂടിയേതീരു. ഇപ്പോഴും 'കുതിരകെട്ടുമാലി' എന്നറിയപ്പെടുന്ന പ്രത്യേക മണൽ പ്രദേശംകൂടി ഉണ്ടെന്നുള്ളത് ഇതിനുതെളിവാണ്. രേവതിദിവസം പകൽ 2 മണിയോടുകൂടി ഒട്ടനവധി മുത്തുക്കുട, കൊടികൾ, വാദ്യമേളങ്ങൾ മുതലായവയോടുകൂടി ഈ കാഴ്ച വസ്തുക്കളെല്ലാം ജനങ്ങൾ തോളിലേററി ഒന്നരമൈൽ കിഴക്കുള്ള അയിരൂർ പുതിയകാവ് ക്ഷേത്രത്തിലേക്ക്, ചുട്ടുപഴുത്തുകിടക്കുന്ന പമ്പാമണൽ പരപ്പിൽകൂടി എടുത്തുകൊണ്ടു പോകുമ്പോൾ അനേകലക്ഷം ജനങ്ങൾ കാഴ്ചക്കാരായിനദിയുടെ ഇരുകരകളിലും ആർപ്പുവിളിച്ചു കൊണ്ടുതിങ്ങികൂടിയിരിക്കും. സന്ധ്യക്കു മുൻപായി കെട്ടുകാഴ്ചകളോടു കൂടി ജനങ്ങളും ക്ഷേത്രത്തിൽ എത്തിച്ചേർന്നിരിക്കും അതിനുശേഷം രാത്രിമുഴുവനും ഇരുകരക്കാരും ക്ഷേത്രത്തിലേ തങ്ങളുടെതായ പ്രത്യേകം പടയണിക്കളങ്ങളിൽ മത്സരിച്ച് പാളക്കോലങ്ങൾകെട്ടി തുള്ളുകയും ഇടയ്ക്കിടെവിനോദവേഷംകെട്ടി പരസ്പരം പരിഹാസവാക്കുകൾപറയുകയും, കാപ്പൊലിയും ഏറുകാപ്പൊലിയും നടത്തുകയും ചെയ്തിരുന്നു. നേരംവെളുക്കുമ്പോഴേക്കും വീറും വാശിയുംകൂടി പിറേറവർഷത്തേക്കുള്ള പടയണിയുടെ തുടക്കംകുറിച്ചുപിരിയുകയും ചെയ്യുകയാണ്പതിവ്. ഇവരുടെ ഇത്തരം മൽസരങ്ങൾ വളരെക്കാലംതുടർന്നുവന്നു, തൽഫലമായി മററു കരകളിലേയും ആളുകൾ ഒരുതരം ദുർവാശിക്കാരായി മൽസരിച്ച് സാമ്പത്തികശേഷി ദുർവിനിയോഗം ചെയ്ത് പുരോഗതി മുരടിച്ച്വിദ്യാവിഹീനരായി നാശത്തിലേക്ക് പ്രയാണമാരംഭിച്ചു. ഈ തക്കത്തിൽ ഇതരമതവിഭാഗക്കാർ തന്ത്രപൂർവ്വം ഉൽക്കർഷത്തിലേക്ക് പരിശ്രമിച്ച് ശക്തന്മാരാവുകയും ചെയ്തു. ഇവരുടെ ഈ മത്സരം അവസാനിപ്പിച്ച് നല്ല കാര്യങ്ങൾക്കു ശ്രദ്ധതിരിക്കുവാൻ പലരും വളരെ പരിശ്രമിച്ചിരിക്കുകയും ഒടുവിൽ ശ്രീ സദാനന്ദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ തുടങ്ങിയ സന്യാസി ശ്രേഷ്ഠരുടെ നിരന്തരപരിശ്രമവും ഉപദേശവും നിമിത്തം പടയണി ഭാഗികമായി നിർത്തുകയും കരയോഗം രൂപീകരിക്കുകയും ചെയ്തു. ആകരയോഗത്തിന്റെ ആഭിമുഖ്യത്തിൽ തേരിന്റെയും മററുംചട്ടക്കൂടുകൾ എടുത്തുപണിയിച്ച നായർ കരയോഗമന്ദിരമാണ്

ചെറുകോൽപ്പുഴ കടവിനു വടക്കുഭാഗത്തുകാണുന്നത്. ഈ മന്ദിരത്തിനു മുൻവശത്ത് N.S.S. പ്രാദേശിക യൂണിയൻ ദാനമായിതന്ന അഞ്ചുസെൻറുസ്ഥലത്താണ് ഹിന്ദുമത മഹാമണ്ഡലം മൂന്നുനിലയിൽ വിദ്യാധിരാജ മന്ദിരം പണിനടത്തിക്കൊണ്ടിരിക്കുന്നുത്. ഈ കരയോഗമന്ദിരത്തിൻെറ ഉദ്ഘാടനത്തിനുശേഷം നടന്ന സൽസംഗമാണ് അയിരൂർ മഹാ ജനയോഗമായി–ഹിന്ദുമതപരിഷത്തായി ഇന്ന് അറിയപ്പെടുന്നത്. ഈ സ്വാമിജിമാരുടെ ഉപദേശപ്രകാരം കൊല്ലവർഷം 1088 മുതൽ തുടർച്ചയായി ചെറുകോൽപ്പുഴ മണൽപ്പുറത്ത് മത സമ്മേളനങ്ങൾ നടന്നുവന്നു. കോഴഞ്ചേരി മണൽപ്പുറത്ത് മാർത്തോമ്മസഭക്കാർ നടത്തിവരുന്ന "കൺവൻഷനും" ഹിന്ദുസമ്മേളനത്തിന് പ്രേരണനല്കിയിരുന്നു. അയിരൂർ ചെറുകോൽ എന്നീ കരകളിലെ നായർ പ്രമാണികളുടെ ചുമതലയിലാണ് ഈ സംരംഭംതുടങ്ങിയതെങ്കിലും ഇതിൻെറ മുഖ്യനടത്തിപ്പുകാരനായിരുന്ന തോട്ടാവള്ളിൽ നാരായണനാശാൻ, പുല്ലവിഴ രാമപ്പണിക്കർ, മണ്ണൂർ താഴത്തേതിൽ നീലകണ്ഠപ്പിള്ള വൈദ്യൻ, മേലുകര ചിറേടത്തു ശങ്കുപ്പിള്ള, മേലേടത്തു രാമൻപിള്ള വൈദ്യൻ, ചെറുകോൽ പുല്ലേലിൽ ഗോവിന്ദപിള്ള, പോച്ചപ്പാമ്പിൽ നാരായണനാശാൻ എഴുമററൂർ പാറിരിവേലിൽ രാമൻപിള്ള തുടങ്ങിയവർ പ്രത്യേകം സ്മരണിയരാണ്.

1913 മുതൽ മഹാജനയോഗം ആരംഭിച്ച് തുടർന്നു വന്നെങ്കിലും 1955 വരയുള്ള കാലഘട്ടങ്ങളിലെ യോഗനടപടിവിവരങ്ങൾ കൃത്യമായ രേഖകൾ ഇല്ലാത്തതിനാൽ കേട്ടുകേഴ്വികളെ അടിസ്ഥാനമാക്കിമാത്രമേ അറിയാൻ കഴിഞ്ഞുള്ളു. കേരളത്തിലെ കേൾവികേട്ട പല മത പണ്ഡിതന്മാരും അക്കാലത്ത് ഈ സമ്മേളനങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. ശ്രീ സദാനന്ദ സ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ ശ്രീ മഹാപ്രസാദ്സ്വാമികൾ, ശ്രീ ദയാനന്ദസ്വാമികൾ തുടങ്ങിയസന്യാസി ശ്രേഷ്ഠരും പാലിയത്ത് ശ്രീ ചെറിയകുഞ്ഞുണ്ണിഅച്ചൻ ശ്രീ കെ. കണ്ണൻ നായർ ശ്രീ വെച്ചൂരേത്തു കൃഷ്ണപിള്ള ശ്രീ. ചെങ്ങഴശ്ശേരി കൃഷ്ണപിള്ള, ശ്രീ. മന്നത്തുപത്മനാഭപിള്ള തുടങ്ങിയ പേരുകൾ പ്രത്യേകം എടുത്തുപറയേണ്ടവയാകുന്നു, അന്ന് പകൽ 11 മണി മുതൽ 4 മണി വരെയും രാത്രി 10 മുതൽ 3 മണിവരെയും പ്രഭാഷണങ്ങൾ നടന്നിരുന്നതായി അറിയുന്നു. അയിരൂർ പുതിയകാവിൽ പരസ്പരം മത്സരിച്ചു പടയണിതുള്ളിയവർ സ്വാമിജിയുടെ ഉപദേശപ്രകാരം കരയോഗങ്ങൾ ഉണ്ടാക്കുന്നതിനും വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിന്നും മതപരിക്ഷത്ത് സംഘടിപ്പിക്കുന്നതിനും ഒരു പുതിയ ഉണർവ് മദ്ധ്യതിരുവിതാംകൂറിൽ ഉണ്ടാക്കുന്നതിനും സന്നദ്ധരായി എന്നുള്ള കാര്യം വളരെമഹത്തരമാണ്.

1955 മുതലുള്ള മതപരിഷത്ത് കാര്യങ്ങൾ കൃത്യമായി എഴുതിസൂക്ഷിച്ചിട്ടുള്ളതുകൊണ്ട് തുടർന്നുള്ള വിവരങ്ങൾ ആധികാരികമായി പ്രസ്താവിക്കുവാൻ കഴിയും. 1955 ജനുവരി 1-ാം തീയതി ആയിരൂർ N. S. S. പ്രാദേശികയൂണിയൻ മന്ദിരത്തിൽ വെച്ച് അയിരൂർ, ചെറുകോൽ, തോട്ടപ്പുഴശ്ശേരി, കോഴഞ്ചേരി എന്നീ സമീപ പഞ്ചായത്തുകളിലെ കരകളിൽപ്പെട്ട ഹൈന്ദവരുടെ ഒരു യോഗം ചെറുകോൽ ശ്രീ. സി. എൻ. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി മതപരിക്ഷത്ത് നടത്തിപ്പിനെ പററി ആലോചിച്ചു. പുല്ലുവിഴരാമപ്പണിക്കർ രക്ഷാധികാരിയായി സർവ്വശ്രീ ചെറുകോൽ സി. എൻ. കൃഷ്ണപിള്ള പ്രസിഡൻറ് കൈതക്കോടി മുടീത്ര എം കെ ശങ്കരൻ വൈ: പ്രസിഡൻറ് അയിരൂർ മണ്ണിൽതാഴത്ത് എം. എൻ. പത്മനാഭൻനായർ വൈദ്യൻ സെക്രട്ടറി മൂക്കന്നൂർ മുറിവേലിൽ എം. എൻ. രാഘവൻ നായർ ജോ: സെക്രട്ടറി ഇടപ്പാവൂർ പുലിമുഖത്ത് ജി. രാമൻ നായർ ഖജാൻജി എന്നിവർ ഉൾപ്പെട്ട ഭരണസമിതിയും പതിനെട്ടു സംഘടനകളിൽനിന്നും 1825 അംഗങ്ങൾ ഉള്ള ഒരു കമ്മററിയും പരിഷത്ത് നടത്തിപ്പിനു രൂപംകൊണ്ടു. കമ്മററിക്കാരുടെയും മററും അശ്രാന്തപരിശ്രമം കൊണ്ടു. ഇന്നത്തേനിലയിൽ 80 കോൽ നീളം 60 കോൽ വീതിയിൽ ഒരു പന്തൽ നിർമ്മിക്കുന്നതിന് ആവശ്യമായ തടി ഉരുപ്പടികൾ സമ്പാദിക്കുവാൻ കഴിഞ്ഞു. ഇടപ്പാവൂർ കാവ്, മുക്കന്നൂർ കാവ്, കാഞ്ഞീററുങ്കര കാവ്, ചെറുകോൽ ചെമ്പകശ്ശേരി കാവ്, വയലത്തല നെടുവേലി കാവ് എന്നിവയുടെ ഉടമസ്ഥർ പന്തലിന് ആവശ്യമുള്ള തടികൾ സൗജന്യമായി

(ശേഷം 116-ാം പേജിൽ)

# മതവും സംസ്കാരവും

പി. കെ. ചന്ദ്രശേഖരപ്പണിക്കർ B. Sc. B. T, പുല്ലാട്

മതം എന്നാൽ എന്തെന്ന് സംക്ഷിപ്തമായി നിർവ്വചിക്കുക എളുപ്പമല്ല. 'Religion isthe maniferatation of divinity in man' എന്നും സ്വാമി വിവേകാനന്ദൻ പറയുന്നു, അതായത് മനുഷ്യനിൽ ഉല്ലീനമായിക്കിടക്കുന്ന ദൈവീകതത്വത്തിന്റെ പ്രകാശനമാണ് മതം എന്ന്. ബ്രഹ്മത്തിൽ നിന്നും പൊട്ടിപ്പുറപ്പെട്ട ജ്യോതിർ സ്ഫുലിംഗങ്ങൾ വീണ്ടും ആ ബ്രഹ്മത്തിൽ ചെന്ന് ലയിക്കുവാനുള്ള പ്രയാണമാണ് ജീവിതം, ബ്രഹ്മാംശകൃതമായ ജീവിതം ഈശ്വരചൈതന്യ നിർഭരമാണ്. പരബ്രഹ്മചൈതന്യത്തിന്റെ പരിസ്പുരണമാണ് മതത്തിന്റെ അടിസ്ഥാനം.

മോചനത്തിനുവേണ്ടി മനുഷ്യന് ആന്തരികമായ തൃഷ്ണയുണ്ട്. ഈ തൃഷ്ണയുടെ ഫലമാണ് മതം. അനശ്വരതയെ പ്രാപിക്കുന്നതിന് മനഷ്യാത്മാവിന് അഭിവാഞ്ചയുണ്ട്. ഈ ആഗ്രഹത്തിന്റെ പ്രതിഫലനമാണ് മതം. പരബ്രഹ്മാനുഭൂതിയുടെ സാക്ഷാത്ക്കാരമാണ് മതത്തിൽകൂടി സാധിക്കുന്നത്, ഉപനിഷദ് വാക്യങ്ങളനുസരിച്ച് ആദ്യന്തവിഹീനമത്രേ ബ്രഹ്മം. ബ്രഹ്മത്തെ അഗ്നിക്ക് എരിച്ചുകളയുവാൻ സാധിക്കുന്നില്ല. ജലത്തിന് അലിയിക്കുവാൻ കഴിയുന്നില്ല. കാലത്തിന് നശിപ്പിക്കുവാനും കഴിയുന്നില്ല.

മാനവ സംസ്ക്കാരം മതവുമായി കെട്ടുപിണഞ്ഞുകിടക്കുന്നു. 'Cutture is the refinement efficted on the mind' മനസിനെ നിർമ്മലമാക്കുകയാണ് സംസ്ക്കാരം ചെയ്യുന്നത്.

മനുഷ്യമനസിൽ കടുവായുടെയും കുരങ്ങിന്റെയും അംശം ഉണ്ടെന്ന് സുപ്രസിദ്ധ ആംഗ്ലേയപണ്ഡിതനായ അലിംഗ്ടൺ പറയുന്നു എന്താണ് ഇതുകൊണ്ട് വിപക്ഷിക്കുന്നത്?

ക്രൗര്യവും ചാപല്യവും മനുഷ്യ മനസിൽ കുടികൊള്ളുന്നുണ്ട് ഇവയെ ഉച്ചാടനം ചെയ്യുകയാണ് സംസ്ക്കാരത്തിന്റെ ധർമ്മം സ്വഭാവ ശുദ്ധിയാണ് സംസ്ക്കാരത്തിന്റെ ഒരു ലക്ഷണം ഇതിൽ ഇന്ന് ലോകം പിന്നിലാണ്.

"അഹിംസാസത്യമസ്തേയ-
മകാംക്രോധ ലോഭതാ
ഭൂതപ്രിയഹിതേഹാച
ധരമ്മോയി സാർവ്വവർണ്ണികഃ

എന്ന് ഭഗവതത്തിൽപ്പറയുന്നു.

അഹിംസ, സത്യം, മോഷ്ടിക്കാതിരിക്കുക കാമക്രോധലോഭങ്ങളിൽ നിന്നു അകലുക, ജീവികൾക്ക് പ്രിയവും ഹിതവും നൽകുക. ഈ ധർമ്മങ്ങളെ അനുഷ്ടിക്കണം ഇത് ആത്മസംസ്കാരത്തിന്റെ കാതലാണ്, ആത്മജ്ഞാനമാണ് യഥാർത്ഥ ജ്ഞാനം, മനസിനെ ഔന്നത്യത്തിലേക്കാനയിക്കുന്ന പടവ് ആത്മ വിദ്യയാണ്.

"നാസ്തി വിദ്യാസമം ചക്ഷു-
ന്നാസ്തി സത്യ സമം തപഃ
നാസ്തി രാഗ സമം ദുഃഖം
നാസ്തി ത്യാഗ സമം സുഖം".

എന്നു മഹാഭാരതത്തിൽപ്പറയുന്നു. വിദ്യയ്ക്കു തുല്യമായ കണ്ണില്ല, സത്യത്തിനുതുല്യമായ തപസില്ല. രാഗത്തിനു തുല്യമായ ദുഃഖമില്ല. ത്യാഗത്തിനു സമമായ സുഖവുമില്ല.

ആർഷഭാരതത്തിന്റെ ജീവൻ ധർമ്മമാണ്. "രാമോ വിഗ്രഹവാൻ ധർമ്മ"-എന്നാണ് വാല്മീകി ശ്രീരാമനേകുറിച്ച് പറയുന്നത്. മനുഷ്യനെ സംരക്ഷിക്കുന്നത് ധർമ്മമാണ്. മനുഷ്യത്വത്തെ സംപുഷ്ടമാക്കുന്നതും ധർമ്മമാണ്.

"ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ"

സർവ്വഭൂതങ്ങളുടെയും ഹൃദയത്തിൽ ഈശ്വരൻ അധിവസിക്കുന്നു എന്ന് യഥാർത്ഥമതം നമ്മെപഠിപ്പിക്കുന്നു.

"ഈശ്വരഃ സർവ്വഭൂതാനാം, ഹൃദ്ദേശേ
ർജ്ജുന നിഷ്ഠതി
ഭ്രാമയൻ സർവ്വഭൂരാധിയന്ത്രാരൂഢാനിമായയാ

പരമമായസത്യത്തെ അന്വേഷിക്കുകയാണ് മതത്തിന്റെ ലക്ഷ്യം. ജീവിതം ഒരു സമസ്യയാണ്, അതുപൂരിപ്പിക്കുന്നതിനുള്ള കരുക്കളാണ് മനുഷ്യർ. പ്രപഞ്ചം മനസിന്റെ ബാഹ്യമായ ഒരു പ്രതിഫലനമാണ്. മനസ് ശുദ്ധമായിരുന്നാൽ ഈശ്വരചൈതന്യം അതിൽ പ്രതിഫലിക്കും. നിരന്തരമായ ജപം ഇതിനു സഹായിക്കുന്നു. ഭോഗിയെ യോഗിയാക്കുവാനും, ബദ്ധനെ മുക്തനാക്കുവാനും, പാപിയെ പുണ്യവാനാക്കുവാനും ജപത്തിനുകഴിക്കും അതുകൊണ്ടാണ് ആംഗ്ലേയ കവിയായ ടെന്നിസൺ പറയുന്നത്.

"More things are wrought by prayer
Than the world dreams of"

എന്നു രണ്ടു ഗതികളാണ് മനസിനുള്ളത് ഒന്ന് സക്തി മററത് ഭക്തി. വിഷയങ്ങളോടുള്ള ബന്ധം സക്തി. ദൈവത്തോടുള്ള ബന്ധം ഭക്തി. ഭക്തികൊണ്ട് മനസിനെയും ഇന്ദ്രിയങ്ങളെയും ശുദ്ധീകരിക്കണം.

ഇന്ന് ലോകം ഒരു പ്രതിസന്ധിയെ തരണം ചെയ്യുകയാണ്. ശാസ്ത്രത്തിന്റെ അഭൗമമായനേട്ടങ്ങൾ ജീവിതത്തിൽ വിപ്ലവകരമായ വ്യതിയാനങ്ങൾ വരുത്തിയിരിക്കുന്നു. ബഹിരാകാശം മനുഷ്യന്റെ പാർപ്പിടമായിത്തീർന്നിരിക്കുന്നു. പക്ഷേ ഒരു പരമാർത്ഥം തുറിച്ചുനോക്കുന്നുണ്ട്. അസമാധാനം - മനസിന്റെ പിരിമുറുക്കം—നിന്ദ്യമായ നരവേട്ട—മേധാവിത്വത്തിനുവേണ്ടിയുള്ള വടംവലി. ഇന്ന് ഭൗതിക പുരോഗതിയുണ്ട്. ആത്മീക പുരോഗതിയില്ല. ഇതാണു ലോകത്തിന് ഇന്നു പററിയിരിക്കുന്ന അമളി എല്ലാ ക്ലേശങ്ങളുടെയും കാരണം ഇതാണ്.

ഇന്നു നമ്മുക്കുവേണ്ടത് തമസിൽ നിന്ന് ജ്യോതിസിലേക്കുള്ള ഉയർച്ചയാണ്. സംസ്ക്കാരദീപം കെടാതെ സൂക്ഷിക്കലാണ് ധാർമ്മക രംഗത്തും ആദ്ധ്യാത്മിക രംഗത്തും കടന്നു കൂടിയിരിക്കുന്ന ശൂന്യത തുടച്ചുമാററുകയാണ്—പരാജയത്തിൽ നിന്ന് വിജയത്തിലേക്ക് എത്തിനോക്കുകയാണ്. ദൗർബല്യത്തിൽ നിന്ന് ശക്തിയിലേക്കു കുതിക്കുക. ആസുര ശക്തിയുടെ ആരാധകരായി മാറാതെ ദൈവീക ശക്തിയുടെ വൈനാളികരാകുവാൻ മതം നമ്മെ പഠിപ്പിക്കുന്നു. അദ്ധ്യാത്മികത അനാവിശ്യമാണെന്ന് കരുതുന്ന ഒരു തലമുറ ഇന്ന് ഉയർന്നു വരികയാണ്. മതം ഭയത്തിൽ നിന്നാണ് ഉടലെടുത്തതെന്നും അത് മയക്കുമരുന്നാണെന്നും ഉള്ള ഒരു നിഗമനത്തിലും ഇന്നത്തെതലമുറ എത്തിച്ചേർന്നിട്ടുണ്ട്. ഈ ചിന്താഗതിയാണ്. പല വിപത്തുകളുടെയും കാരണം. അന്ധവിശ്വാസത്തിന്റെയും അയുക്തിയുടെയും പര്യായമാണ് മതം എന്ന് അവർ കരുതുന്നു.

ആർഷസംസ്കാരത്തിന്റെ അടിസ്ഥാനശിലകളായ രാമയണവും, ഭഗവത്ഗീതയും, ഭാഗവതവും, വേദങ്ങളും ഉപനിഷത്തുകളും പഠിക്കാത്തതാണ് ഇന്നത്തെ തലമുറക്ക് നേരിട്ടിരിക്കുന്ന ആപത്തിന്റെ നിദാനം. മനുഷ്യാസ്തിത്വത്തിന്റെ ദുരൂഹ്യവും സങ്കീർണ്ണവുമായ പല പ്രശ്നങ്ങൾക്കും ഉത്തരം നൽകുന്നുണ്ട് ഈ ഗ്രന്ഥങ്ങൾ. മഹത്വത്തിന്റെ മാനദണ്ഡം ത്യാഗമാണ്, സേവനമാണ്.

"അഷ്ടാ ദശ പുരാണത്താൽ
വ്യാസൻ ചൊന്നതു രണ്ടുതാൻ
പരോപകാരമേ പുണ്യം
പാപമേ പരപീഡനം"

ധർമ്മത്തെ ആശ്രയിച്ചുവേണം ജീവിതം മുന്നോട്ടുകൊണ്ടുപോകുവാൻ. ധർമ്മത്തിൽ നിന്നാണ് അർത്ഥ കാമാദികൾ പരിപുഷ്ടമാകേണ്ടത്. ഭഗവാൻ വ്യാസന്റെ രോദനംകേൾക്കൂ:

"ഊർദ്ധ്വബാഹുർവിരൌമ്യേഷ
നചകശ്ചിച്ഛൃണോതിമേ
ധർമ്മാദർത്ഥശ്ചകാമശ്ച—
സധർമ്മ: കിംന സേവ്യതേ?"

ധർമ്മാചരണമാണ് സുഖം.

"സുഖാർത്ഥാ സർവ്വ ഭൂതാനാം
മത സർവ്വാപ്രവൃത്തയ
സുഖം ചനവിനാ ധർമ്മാത്
തസ്മാത് ധർമ്മപരോത് ഭവേത്"

സർവ്വജീവികളുടെയും പ്രവൃത്തിസുഖത്തിനു വേണ്ടിയാണ് ധർമ്മ മില്ലെങ്കിൽ എന്താണ് സുഖം?

മനുഷ്യൻെറ ശാശ്വതസുഖത്തിനും ശാന്തിയ്ക്കും വേണ്ടി പ്രാർത്ഥിക്കുക.

അണുജീവിയിലും സഹോദര
പ്രണയം തോന്നണം തൻകൃപയാലെ തോന്നണം.

എന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുക— അതനുസരിച്ച് പ്രവർത്തിക്കുക—

"അവനവനാത്മ സുഖത്തിനാചരി—
ക്കുന്നവയപരന്നു ഗുണത്തിനായ് വരേണം—

എന്ന ചിന്തനമെമ്മെ ഭരിക്കണമേയെന്നു പ്രാർത്ഥിക്കുക.

"മാതൃ ദേവോ ഭവ
പിതൃ ദേവോ ഭവ
ഗുരു ദേവോ ഭവ"

അതിഥിദേവാ ഭവ"–എന്ന് ദിവസവും ജപിക്കുക.

മഹാകവി കെ. സി. കേശവപിള്ള പറയുന്നതുപോലെ—

"പ്രസാദംവദനത്തിങ്കൽ
കാരുണ്യം ദർശനത്തിലും,
മാധുര്യംവാക്കിലും ചേർന്നു—
ള്ളവനേപുരുഷോത്തമൻ"

അങ്ങനെയുള്ള പുരുഷോത്തമനായി ജീവിതം നയിക്കുവാൻ മതം നമുക്ക് കഴിവുനൽകട്ടെ.

"സത്യംബ്രൂയാത്, പ്രിയം ബ്രൂയാത്,
ന ബ്രൂയാത്സത്യമപ്രിയം,
പ്രിയഞ്ചനാ നൃതംബ്രൂയാ—
ദേഷധർമ്മ: സനാതന:

സത്യംപയുക. പ്രിയങ്കരമായി സത്യം പറയുക. കേൾക്കുന്നവർക്ക് അസഹ്യമായി ദുഃഖം അനുഭവപ്പെടാതെ സത്യംപറയുക. ദുഃഖം അനുഭവപ്പെടുമെന്ന സന്ദർഭങ്ങളിൽ മിണ്ടാതിരിക്കുക. ഇതാണ് സനാതന ധർമ്മ നിയമം.

---

(113–ാം പേജിൻെറ തുടർച്ച)

തന്നതിനാൽ പുതിയ ഉരുപ്പടികൾ ഉണ്ടാക്കി ഫെബ്രുവരി—മുതൽ എട്ടു ദിവസം വരെ മതപരികഷത്ത് നടത്തുവാനും സാധിച്ചു. ജഡ്ജി ശ്രീ. പുത്തേഴത്തു രാമൻ മേനവൻ (തൃശൂർ) ഉൽഘാടനം ചെയ്ത യോഗത്തിൽ ശ്രീ മന്നത്തു പത്മനാഭൻ അദ്ധ്യക്ഷം വഹിച്ചു. തുടർന്നുള്ള സമ്മേളനനടത്തിപ്പിനായി അയിരൂർ ചെറുകോൽപ്പുഴ ഹിന്ദു മതമഹാമണ്ഡലം എന്ന പേരിൽ ഒരു സംഘടനരൂപം കൊണ്ടു. 1959 ൽ സംഘടനയുടെ നിയമാവലി അംഗീകരിച്ച് അച്ചടിച്ചു പ്രസിദ്ധീകരിച്ചു. 1961 നവംബർ 21–ാം തീയതി റാന്നി റജിസ്ററർ കച്ചേരിയിൽ വച്ച് സർവ്വശ്രീ തോട്ടാവള്ളിൽ ററി. എൻ. ഉപേന്ദ്രനാഥകുറുപ്പ്, കാഞ്ഞീററുകര കുഴുച്ചനാൽ സി. ഗോപാലപിള്ള മൂക്കന്നൂർ, കൊട്ടുരിടത്തിൽ കെ. എൻ. ഗോപാലപിള്ള, അയിരൂർ അമ്പലക്കുന്നേൽ കെ. സി. നാരായണപിള്ള കുറിയന്നൂർ പാറനിയോടിൽ പി. ജെ. പരമേശ്വരൻ പിള്ള കോററാന്നൂർ, അഴകേത്തു പു. ആർ കൃഷ്ണപിള്ള അയിരൂർ, കുന്നുംപുറത്ത്. കെ. എൻ. രാഘവൻ നായർ ആലുങ്കൽ, ചേത്തക്കൽ സി. കെ. നാരായണപിള്ള മങ്ങട്ടു ഗോപാലപിള്ള ചെറുകോൽ, തെക്കേത്തു കൃഷ്ണപിള്ള കീഴുകര, അഴകേത്തു എ.ആർ. ഗോവിന്ദപ്പിള്ള പുതിയത്ത് പി. എസ്. കൊച്ചുകുഞ്ഞ് കാഞ്ഞിററുകര, മേലേതിൽ എം. പി. ഗോപാലൻ നായർ ഇടപ്പാവൂർ എന്നിവർചേർന്ന് 4/77–ാം നമ്പരായി ഈ സംഘടന രജിസ്ററർ ചെയ്തു. ഇതിൻ പ്രകാരം സമ്മേളന നഗർ "വിദ്യാധിരാജനഗർ" എന്നും സമ്മേളനം അയിരൂർ ചെറുകോൽപ്പുഴ മതപരിഷത്ത് എന്നും ഉള്ളപേരുകളിൽ അറിയപ്പെടുന്നു.

# യുക്തിവാദികളും മത-ശാസ്ത്രഗവേഷണങ്ങളും

സ്വാമി വേദാനന്ദസരസ്വതി:-

"നാം ഇനിയും മനുഷ്യത്വം നേടിയിട്ടില്ല." സർ ജോൺ വുഡ്റോഫിൻെറ പ്രസ്തുത വാക്യം പരമാർത്ഥമാണെന്ന് ഈയുഗം തെളിയിക്കുന്നുണ്ട്. ഈശ്വരനും ആത്മാവും ഒന്നുമില്ല. മതം വെറും കാപട്യം. ഇക്കണ്ടതടിയും അതിൻെറ നിലനില്പുമാണ് കാര്യം എന്നവാദഗതി സദാചാരങ്ങളേയും ആദർശങ്ങളേയും നാമാവശേഷമാക്കി. അതുകൊണ്ടെന്തു സംഭവിക്കുമെന്ന് ചോദിക്കുന്നവരോട് സ്വാമി വിവേകാനന്ദൻ തന്നെ മറുപടി പറയുന്നതുകേട്ടുകൊള്ളുക. വേദാന്തം അസ്തമിച്ചാൽ കാമവും സുഖഭോലുപതയും ദേവനും ദേവിയുമായിവാഴും. പണം പുരോഹിതനാവും. മാത്സര്യവും, ചതിയും, ബലപ്രയോഗവും, പൂജാദിചടങ്ങുകളാകും. മനുഷ്യാത്മാവ് ബലിമൃഗവും.

ഏതുയുഗത്തിലെപ്പോലെയും ഈയുഗത്തിലും മനുഷ്യർ ആശകൾക്കടിമയാണ്. ആ അടിമത്വത്തിൽ നിന്നുള്ളമുക്തിക്കായിരുന്നു, നമ്മുടെ ആദ്ധ്യാത്മിക നേതാക്കൾ പ്രവർത്തിച്ചിരുന്നതും ആഹ്വാനം നൽകിയിരുന്നതും. ആശാമയമായ മനസ്സിൻെറ കയ്യിൽ അത് തുള്ളിക്കുന്നതിനനുസരിച്ച് തുള്ളുന്ന കളിക്കുരങ്ങുകളാണ് സാധാരണ മനുഷ്യർ. ഏതുയുഗത്തിലും ആ മൃഗഭാവത്തിൽ നിന്നും നമ്മെയെല്ലാം മോചിപ്പിച്ച് രൂപത്തിൽ മാത്രമല്ലാ ഭാവത്തിലും മനുഷ്യരാക്കാനും മനുഷ്യത്വമുള്ളവരാക്കാനും നിരന്തരമായി ശ്രമിക്കുന്ന ശാസ്ത്രമാണ് മതം. അതുവേണ്ടത്രേ! മനസ്സിൻെറ അടിമയായി കളിക്കുരങ്ങായി ജീവിച്ചാൽ മതിയെന്നുള്ളവർക്ക് അത്തരം മതം ഒരിക്കലും സ്വീകാര്യമാവുകയില്ലതന്നെ. ബോധപൂർവ്വം ചിന്തിക്കുന്നവർക്കറിയാം യുക്തിവാദം അത്തരം അടിമത്വത്തിന് ഉപായമാക്കി യുക്തിശക്തിയെ അധഃപതിപ്പിക്കുകയാണ് ചെയ്യുന്നതെന്ന്.

അസ്തിത്വത്തിൻെറ ഉത്തുംഗ മേഖലയിലേക്ക് അങ്ങേയററം വികസിച്ചുവളരുവാൻ മനുഷ്യന് സാധിക്കും എന്നാണ് മതങ്ങൾ അവകാശപ്പെടുന്നത്. അതിനുവേണ്ട കഴിവ് മനുഷ്യനുണ്ടാക്കിക്കൊടുക്കാനുള്ള അത്യന്താപേക്ഷിതമായ നിർദ്ദേശങ്ങളുൾക്കൊണ്ട ശാസ്ത്രമാണ് വാസ്തവത്തിൽ മതം. എന്താണീ ഉത്തുംഗമേഖല? മററുജീവികളിൽ നിന്നും താൻവേറെയാണെന്ന് സദാതോന്നിക്കുന്ന സർവ്വാനർത്ഥങ്ങൾക്കും കാരണമായ സ്വാർത്ഥം നിശ്ശേഷം ഇല്ലാത്തഅവസ്ഥ! പരിപൂർണ്ണ നിസ്വാർത്ഥത! ദേഹാത്മബുദ്ധിയാണ് സ്വാർത്ഥത. അതാണൊരുവനെ ചെകുത്താനാക്കുന്നത്. ഈ ദേവാത്മബുദ്ധിയെ പാടെ വെടിയുവാനും, അഖിലം ഞാൻ എന്നവിധമോ അഥവാ ഞാൻ എന്ന ഭാവമേ തോന്നാത്തവിധമോ മനുഷ്യനെ വികസിപ്പിച്ചെടുക്കാൻ – അതായത് ചെകുത്താനാകാതെ ദൈവമായി വികസിപ്പിച്ചെടുക്കാൻ ഉള്ളതാണ് മതം അഥവാ ശാസ്ത്രഗവേഷണം

എന്നാൽ യുക്തിവാദമോ, ഈ ദേഹാത്മബുദ്ധിയെ രാവും പകലും പൂവിട്ട് പൂജിക്കുകയല്ലാതെ മറെറാന്നുമല്ല. നൂറുശതമാനത്തിൽ കവിഞ്ഞുള്ള ബിംബാരാധനയും അന്ധവിശ്വാസവുമാണതെന്ന് അവിവേകത്താൽ കണ്ണുമഞ്ഞളിച്ച ഇക്കൂട്ടർക്കുണ്ടോ മനസ്സിലാകുന്നു? നിലവിലുള്ള മതവിശ്വാസങ്ങളെ അന്ധവിശ്വാസം എന്നു നിന്ദിച്ചു നടക്കുന്ന യുക്തിവാദികൾ ആവാക്കിൻെറ യുക്തിഹീനതയെക്കുറിച്ചു പോലും യുക്തിയുക്തം ചിന്തിക്കാത്തവരാണ്. തനിക്കു രുചിക്കുന്നതിൽ കണ്ണടച്ചുവിശ്വസിക്കുക സ്വാഭാവികമാണ്. അത്തരം വിശ്വാസമില്ലാതെ നിത്യജീവിതം പോലും സാദ്ധ്യമായെന്നുവരില്ല. പക്ഷെ എല്ലാം അനുഭവംകൊണ്ടു തെളിഞ്ഞതിനു ശേഷമേ വിശ്വസിക്കുകയുള്ള—സാദ്ധ്യത പോലും അംഗീകരിക്കുകയുള്ള എന്നെല്ലാമുള്ള ദുർവ്വാശി മനുഷ്യജീവിതം തന്നെ അസാദ്ധ്യമാക്കും. മതവും തത്വശാസ്ത്രവും സയൻസും അറിയാൻ വേണ്ട ഔത്സുക്യമോ

ശിക്ഷണമോ അവക്ക് തീരെയുണ്ടാകില്ല. ആധുനികശാസ്ത്രത്തിന്റെ അഭിവ്യക്തമായി വരുന്നതത്വശാസ്ത്രത്തെക്കുറിച്ച് അവരെങ്ങിനെ അറിയാനാണ്?ഇന്ത്യയിലെ ബുദ്ധിജീവികളും യുക്തിവാദികളുമാണ് തങ്ങളെന്നഭിമാനിക്കുന്ന പലരും വസ്തുതകളെ നോക്കിക്കാണുവാൻ കൂട്ടാക്കാതെ മണലിൽ തലപൂഴ്ത്തുന്ന ഒട്ടകപ്പക്ഷികളെപ്പോലെ ആധുനികശാസ്ത്രമണ്ഡലത്തിൽ നടക്കുന്ന വിപ്ളകരമായ പൊളിച്ചെഴുത്തുകളെക്കുറിച്ച് ഒട്ടും ബോധവാന്മാരാകാതെ കാലഹരണം വന്ന പഴഞ്ചൻ സിദ്ധാന്തങ്ങളിൽ കടിച്ചുതൂങ്ങിക്കിടക്കുന്നവരാണ്. വികസിച്ചു വരുന്ന ജ്ഞാനചക്രവാളത്തിലേക്ക് ശാസ്ത്രം കണ്ണും നട്ടുകൊണ്ടിരിക്കവെ ഇക്കൂട്ടർ വാസ്തവത്തിൽ ശാസ്ത്രത്തിന്റെ വാലിൽ തൂങ്ങി പിറകോട്ടു നോക്കിയിരിക്കുകയാണ്. അവരുടെ തെററായ ആദർശങ്ങൾക്കു് എങ്ങിനെ സത്യത്തെ ഉൾക്കൊള്ളാൻ കഴിയും? വാസ്തവത്തിൽ സ്വയം കഴിവുനഷ്ടപ്പെട്ടു് യുക്തിവാദം അതിന്റെ പരമ്പരവിഡ്ഢിത്തം സ്വയം സ്ഥാപിക്കുകയാണ് 20–ാം നൂററാണ്ടിൽ ഉണ്ടായതു്. തന്മൂലം ശാസ്ത്രജന്യമായ ഒരുതരം ശാസ്ത്രവിദ്വേഷം നമ്മുടെ സംസ്കാരത്തെ ഗ്രസിക്കുകയും അതിന്റെ ഉപജ്ഞാതാക്കളുടെ തെററായ നിഗമനങ്ങൾ നമ്മുടെ ജനജീവിതത്തിൽ അടിച്ചേൽപ്പിച്ച് വികൃതമാക്കുകയാണ് ഉണ്ടായതു്. ദേഹോഹം ബുദ്ധി ഇല്ലാതാക്കുവാൻ പലേ ഉപായങ്ങളും പരീക്ഷിച്ചുനോക്കി വിജയം വരിച്ച പ്രവാചകന്മാരും ഋഷിവര്യന്മാരും മനുഷ്യരുടെ രുചിഭേദമനുസരിച്ച് നിർദ്ദേശിച്ചിട്ടുള്ള പലേ അഭ്യാസമുറകളാണ് വാസ്തവത്തിൽ മതങ്ങൾ. അവയിൽ ഒന്നുപോലും പഠിച്ച് പയററി നോക്കാതെ, നിർദ്ദിഷ്ടരീതിയിലാചരിക്കാതെ, തോൽവിയടഞ്ഞവരേയും കപടമായി ആചരിച്ചവരേയും ആചരിക്കുന്നവരേയും മാത്രം കണ്ടു് മതം സത്യമല്ലാ എന്നു പറഞ്ഞു് പുശ്ചിക്കുന്നവർ ഋഷിമാർ നിർദ്ദേശിച്ച മതമാർഗ്ഗഗവേഷണത്തിൽ വൈദഗ്ധ്യമില്ലാത്തവരാണെന്നും–മതവിഷയങ്ങളുടെ ഹരിഃ ശ്രീ പോലും തിരിയാത്തവരാണെന്നും സുസ്പഷ്ടമാണ്. ആ വിധത്തിൽ അതിനെ അംഗീകരിക്കുന്നതു് യുക്തിക്ക് ചേർന്നതാകുമോ?

മനുഷ്യനെ മൃഗീയതയിൽ നിന്നും വിടർത്തി ഉയർത്തി തികച്ചും മനുഷ്യനും ദൈവം തന്നെയുമാകുവാൻ പ്രചോദനവും പ്രോത്സാഹനവും നൽകുന്ന മതങ്ങൾക്കെതിരെ–പ്രത്യേകിച്ചും ഹിന്ദുമതത്തിനെതിരെ മാത്രം മുഷ്ടി ചുരുട്ടുന്ന അപവാദാരോപണങ്ങളുതിർക്കുന്ന യുക്തി വാദത്തിന്റെയും. യുക്തിവാദികളുടേയും ആത്മാർത്ഥതയും, സത്യസന്ധതയും ചോദ്യം ചെയ്യപ്പെടേണ്ടതാണ്. യുക്തിവാദത്തെ ഒരുതരം 'വൃത്തികെട്ട ബിസിനസ്സാക്കി' മാററുകയല്ലെ അവർ എന്നു് സംശയിക്കുകയാണ് അതിനു് പൊതുവിൽ അസംഘടിതമായ ഹിന്ദുമതത്തെ അവർ മറയാക്കുന്നുവെന്നുമാത്രം.



# കേരളത്തിലെ ഒരു മഹാപുരുഷൻ

[മഹാകവി ഉള്ളൂർ, എസ്. പരമേശ്വരയ്യർ]

[നാൽപ്പത്തിമൂന്നു വർഷം മുൻപു് (1119 മകരം 26–ാം തീയതി) കിടങ്ങന്നൂർ ബാലഭട്ടാര ശ്രീവിജയാനന്ദാശ്രമത്തിന്റെ ഉൽഘാടനമുഹൂർത്തത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ നിന്നു്]

കവിയൂർ സ്വാമി എന്ന നാമധേയത്തിൽ കേരളമൊട്ടുക്കു് അറിയുകയും ആരാധിക്കുകയും ചെയ്യപ്പെടുന്ന ഒരു ഉദാരചരിതനായ കർമ്മയോഗി ഇന്നു് തന്റെ മാതൃഭൂമിയെ ആത്മസാന്നിദ്ധ്യംകൊണ്ടു് അനുഗ്രഹിക്കുന്നുണ്ടു്. ''ശ്രീവിജയാനന്ദ ഗുരുദേവൻ'' എന്ന പേരിലാണു് അദ്ദേഹത്തെ ശിഷ്യജനങ്ങൾ പൂജിക്കുന്നതു്. കേരളത്തിന്റെ നാനാഭാഗങ്ങളിലുമുള്ള അന്തേവാസികൾക്കു് അദ്ദേഹത്തിന്റെ യോഗസിദ്ധികൾ നേരിട്ടുകാണുന്നതിനും അവയുടെ ശാശ്വതഫലങ്ങൾ അനുഭവിക്കുന്നതിനും ഇടവന്നിട്ടുണ്ടു്. പല ജാതികളിലും മതങ്ങളിലും സമുദായസോപാനങ്ങളിലുംപെട്ട അവരെല്ലാം ഉച്ചനീചത്വങ്ങൾ വിസ്മരിച്ചു സമഗ്രമായ സഹോദര്യത്തിനു വശംവദരായി അദ്ദേഹത്തിന്റെ സദുപദേശങ്ങളെ ശിരസാവഹിച്ചു് തദനുസാരംയാവച്ഛക്യം ജീവിച്ചു ചാരിതാർത്ഥജന്മാക്കളാകുവാൻ ശ്രമിക്കുന്നു. അമേയവും അത്ഭുതവുമായ ഒരു ജ്യോതിർഗോളമാണു് ആ ആചാര്യനെന്നും അന്തഃസ്ഫീതമായ അന്ധകാരത്തിന്റെ ഉന്മൂലനത്തിനു് ആഗോളത്തിന്റെ ഓരോ കിരണകന്ദളത്തിനും ശക്തിയുണ്ടെന്നുമുള്ള വസ്തുത ആർക്കും അനുഭവവേദ്യമാണു്. ഗുരുവിന്റെ ശരീരം ധ്യാനമൂലമാണെന്നും കരുണ മോക്ഷമൂലമാണെന്നും പ്രാചീനകാലത്തെ ഗുരുദേവന്മാരെപ്പറ്റി പ്രശസ്തിവാചകമല്ല. പരമാർത്ഥദ്യോതകമായിത്തന്നെ നമ്മുടെ പൂർവ്വന്മാർ പറഞ്ഞു വന്നിരുന്നു. അതു് ദക്ഷിണഭാരതത്തെ ഇന്നു് അലങ്കരിക്കുന്ന അരവിന്ദഘോഷൻ, രമണമഹർഷി എന്നിവരുടെ വിഷയത്തിൽ മാത്രമല്ല ശ്രീവിജയാനന്ദ സ്വാമികളുടെ വിഷയത്തിലും പരിപൂർണ്ണമായി യോജിക്കുന്നു.

ശ്രീവിജയാനന്ദ ഗുരുദേവൻ ഭാരതത്തിന്റെ പല ഭാഗങ്ങളിലും വിശേഷിച്ചു് ഹിമവൽ പാർശ്വങ്ങളിലും സഞ്ചരിച്ചു് യോഗവിദ്യ സാംഗോപാംഗമായി അഭ്യസിച്ചു് നിരന്തരവും നിഷ്കൃഷ്ടവുമായ സാധനംകൊണ്ടു് അതു സ്വായത്തമാക്കി ജിതേന്ദ്രിയനായി ജീവന്മുക്തനായി വിജയിക്കുന്നു. എങ്കിലും സജാതീയ വിജാതീയ സ്വഗതഭേദരഹിതവും നിത്യശുദ്ധ ബുദ്ധമുക്തസ്വഭാവും ചിദേകരസവും ഏകമേവാദ്വിതീയവുമായ പരബ്രഹ്മത്തിന്റെ അനുസന്ധാനത്തിനും തദ്വാരാസ്വരകൈവല്യപ്രാപ്തിയ്ക്കും മാത്രമായി അദ്ദേഹം ജീവസന്ധാരണം ചെയ്യുന്നില്ല, പരമഭാഗവതനായ പ്രഹ്ലാദനെപ്പോലെ അദ്ദേഹവും പരാർത്ഥനിഷ്ഠം കൂടാതെയുള്ള ആത്മനിവൃത്തികാംക്ഷയെ മനുഷ്യന്റെ ഉത്തമലക്ഷ്യമായി കരുതുന്നില്ല. സകലചരാചരങ്ങളിലും ആത്മാവിനേയും സകലചരാചരങ്ങളെയും ആത്മാവിലും കണ്ടു് സാന്ദ്രാനന്ദസമുദ്രത്തിൽ മുഴുകുന്ന ഏതൊരു പുരുഷനെയും ഭക്തനെന്നും ജ്ഞാനിയെന്നും പറയാം. അങ്ങനെയുള്ള പുരുഷൻ ലോകാനുഗ്രഹത്തിനായി സ്വജീവിതം സമർപ്പിക്കുന്നു. സമർപ്പിക്കാതെ ഗത്യന്തരം കാണുന്നില്ല. അശുക്ലവും അകൃഷ്ണവുമാണു് യോഗിയുടെ കർമ്മമെന്നു് ഭഗവാൻ പതഞ്ജലിയോഗസൂത്രങ്ങളിൽ പ്രവചനം ചെയ്യുന്നു. കർമ്മസന്യാസം ചെയ്യാൻ ശക്തിയുള്ള ജീവൻ മുക്തന്മാരെ കർമ്മഫലം ബാധിക്കുന്നതല്ല. അവർ ചരമദേഹന്മാർ—

ഇനിഭൂമിയിൽ ജനിക്കേണ്ട ആവശ്യമില്ലാത്തവർ— ആണെന്നു പ്രാസംഗികൻ പറയുന്നു. കുറെ കാലമായി നമ്മുടെ ഈ യോഗീശ്വരൻ കേരളത്തിലെ സാമാന്യജനങ്ങളുടെ ഉദ്ധാരണത്തിനു പ്രയോജകീഭവിക്കുന്ന പല സൽക്കർമ്മങ്ങളിലും പ്രയോജീഭവിക്കുന്നതു് അവരുടെ പരമഭാഗ്യമാണെന്നു ഞാൻ കരുതുന്നു. ധർമ്മത്തിനു പലരും പല വിധത്തിൽ ലക്ഷണം നിർവ്വഹിച്ചിട്ടുണ്ടെങ്കിലും ''യതോഭ്യുദയനിശ്രേയസ സിദ്ധിഃ സധർമ്മ'' എന്ന സാമാന്യമായ നിർവചനം സകലർക്കും സമ്മതമായ ഒന്നാണു്. അതുതന്നെയാണു് വിജയാനന്ദ ഗുരുദേവൻെറ മുദ്രാവാക്യവും.

യാതൊന്നു കൊണ്ടു് ഐഹികസുഖത്തെ പ്രാപിക്കാമോ അതു് അഭ്യുദയമാർഗ്ഗം; പാരത്രികസുഖത്തെ പ്രാപിക്കാമോ അതു ധർമ്മം അല്ലാത്തതെല്ലാം അധർമ്മം. തൻെറ എന്നതുപോലെ മററുള്ളവരുടെയും വിഷയത്തിൽ കുശലചന്തയും ശക്തിക്ഷതകത്തക്കവണ്ണമുള്ള ത്യാഗവും തപസ്സുമാണു് ധർമ്മപ്രാപ്തിക്കുള്ള ഉപായങ്ങൾ. അർത്ഥകാമങ്ങളെ തിരസ്കരിച്ചു ധർമ്മത്തെ മാത്രം ഉപാസിക്കുന്നവൻ വിളഞ്ഞുകിടക്കുന്ന ധാന്യം കൊയ്യാതെ കാട്ടിൽപോയി കൃഷിക്കൊരുങ്ങുന്നവനാണെന്നു് സോമദേവസൂരി നീതിവാക്യാമൃതത്തിൽ സമഞ്ജമായി പ്രസ്താവിക്കുന്നു. അർത്ഥത്തിനു് കാമത്തിനെയും ധർമ്മത്തിനു് അർദ്ധകാമങ്ങളെയും കീഴ്പ്പെടുത്തി ജീവിച്ചാൽ മതി. അപ്പോൾ ത്രിവർഗ്ഗഫലം നമുക്കു് അധീനമാകുന്നു. യാതൊന്നും കൊണ്ടല്ലാതെ ലോകത്തിൽ മനുഷ്യന് ഒരു കാര്യവും സാദ്ധ്യമാകുന്നില്ലയോ അതാണു് അർത്ഥം. ധർമ്മത്തിനു വിരോധംകൂടാതെ അർത്ഥാർജ്ജനം ചെയ്യേണ്ടതു് ആർക്കും ആവശ്യമാകയാൽ അതിനുള്ളമാർഗ്ഗം കൂടി സ്വാമികളുടെ പ്രവർത്തനപരിധിക്കുള്ളിൽപ്പെടുന്നുണ്ടു്. സാർവ്വലൗകികയും സർവ്വതോമുഖവുമായ ഒരു ധർമ്മോദ്ധാരണ പദ്ധതി അവിടുന്നു് ഉൽഘാടനം ചെയ്തിട്ടു് ഇപ്പോൾ കാലംകുറെ കഴിഞ്ഞു. അതിന് പരിപുഷ്ടിയും അഭിവ്യാപ്തിയും സിദ്ധിച്ചപ്പോൾ ''ധർമ്മോദ്ധാരണപൗർണ്ണമിസംഘം'' എന്നൊരുസംഘം ആ മഹാത്മാവു് രൂപവൽക്കരിച്ചു.

ആ സംഘത്തിൻെറ ആഭിമുഖ്യത്തിലാണു് ഇപ്പോൾ ശ്രീവിജയാനന്ദസന്ദേശം പ്രചരിച്ചു് പരിലസിക്കുന്നതു്. പൗർണ്ണമീസംഘത്തിൻെറ നേതൃത്വത്തിൽ 118-ാം ആണ്ടു് മീനമാസത്തിൽ തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിലുമായി 45 പ്രാദേശികസംഘങ്ങളും ഭാഷാവിദ്യാലയങ്ങളും സംസ്കൃതവിദ്യാലയങ്ങളും ഏഴോളം നെയ്ത്തുശാലകളും നടത്തപ്പെടുന്നു. പ്രാദേശികസംഘങ്ങൾ അതാതു സ്ഥലത്തെ അംഗങ്ങളെ ഒന്നിച്ചുചേർത്തു് ഞായറാഴ്ചതോറും പുരാണപാരായണവും പൗർണ്ണമാസിതോറും വ്രതവും അനുഷ്ഠിച്ചുപോരുന്നു. ഗുരുദേവൻെറ ദേവതോസ്തി പരിപാടികളിൽ പൗർണ്ണമാസ്യവ്രതത്തിന് വലിയപ്രാധാന്യം കല്പിച്ചിട്ടുണ്ടു്. അതിനുള്ള ശാസ്ത്രസമ്മിതിയെയും ബഹുഫലത്വത്തെയും പററി ഇവിടെ വിസ്തരിക്കേണ്ട ആവശ്യമുണ്ടെന്നുതോന്നുന്നില്ല. കൊല്ലംതോറും ഏതെങ്കിലും ഒരു സ്ഥലത്തുവച്ചു് ചിത്രപൗർണ്ണമിപൂജ ആരുടെയും ഹൃദയത്തെയും ആകർഷിക്കത്തക്കവിധത്തിൽ അത്ര വിപുലമായ രീതിയിൽ ആഘോഷിക്കപ്പെടുന്നുണ്ടു്. തിരുവല്ലാ താലൂക്കിൽ ചെറുകോൽ എന്ന ഗ്രാമത്തിലും തിരുവനന്തപുരത്തു് നായർ യൂണിൻ ഹോസ്ററലിലും വച്ചു നടന്ന പൂജകളിൽ ഞാനും സന്നിഹിതനായിരുന്നതിനാൽ എനിക്കു് ആ പൂജയുടെ അന്യാദൃശമായ മാഹാത്മ്യത്തെ ഒരു ദൃക്സാക്ഷിയുടെ നിലയിൽ പ്രതിപാദിക്കുവാനും ആസ്തികനെന്ന നിലയിൽ അഭിനന്ദിക്കുവാനും അനുഭൂതി സമ്പന്നൻെറ നിലയിൽ ആദരിക്കുവാനും കഴിയുന്നതാണ്.

ജ്ഞാനം, കർമ്മം, ഭക്തി എന്നീമൂന്നു മാർഗ്ഗങ്ങളിൽക്കൂടിയാണ് ഈശ്വരസാക്ഷാത്കാരം സിദ്ധിക്കുന്നതെന്നും അതിൽ സക്തന്മാർക്കു് കർമ്മയോഗവും വിരക്തന്മാർക്കു് ജ്ഞാനയോഗവും അത്യന്തസക്തന്മാരും അത്യന്തവിരക്തന്മാരും അല്ലാത്ത സാമാന്യജനങ്ങൾക്കു് ഭക്തിയോഗവുമാണ് അനുവാർത്തനീയങ്ങളെന്നും നാം ഭാഗവതം ഏകാദശസ്കന്ധത്തിൽ നിന്നു ഗ്രഹിക്കുന്നുണ്ടല്ലോ. ഈ യോഗീശ്വരൻെറ ആചാര പദ്ധതിയിൽ ഭക്തിക്കും, അതിൽത്തന്നെ നാമ

സങ്കീർത്തനത്തിനും കാലോചിതമായ പ്രാധാന്യം നൽകിയിട്ടുണ്ട്. ''സേയം കാലേയ കാലോ ജയതി മുരരിപോ! യത്ര സങ്കീർത്തനാദ്യൈർ നിരന്ത്യൈരപി മാർഗ്ഗൈരഖിലദ, ന ചിരാൽ ത്വൽപ്രസാദം ലഭന്തേ'' എന്നു് മേൽപ്പത്തൂർ നാരായണഭട്ടതിരി നാരായണീയത്തിൽ ഗാനം ചെയ്തിട്ടുള്ളത് വെറുതെയല്ല, വിശുദ്ധമായ ഹൃദയത്തിൽനിന്നു പുറപ്പെടുന്ന പ്രാർത്ഥന ഈശ്വരൻ ചെവിക്കൊള്ളും. അത്തരത്തിലുള്ള ഭക്തന്മാർ പ്രാർത്ഥിക്കുമ്പോൾ അവർക്കു് അനിർവചനീയമായ സമാശ്വാസവും അചലസ്ഥായിയായ അവലംബവും സിദ്ധിക്കുന്നതായി അനുഭപ്പെടുന്നുണ്ടു്. അതിനുള്ള ഹേതുവെന്തെന്നു് ഭൗതികശാസ്ത്രം ചോദിച്ചാൽ ഉത്തരം പറവാൻ ശക്തരല്ലെങ്കിൽ വേണ്ട വിശ്വാസം വാദപ്രതിവാദങ്ങളിൽ കെട്ടിപ്പൊക്കാനുള്ള ഒരു സൗധമല്ല. ഭഗവൽ ഭക്തി നമ്മുടെ ഹൃദയത്തെ ഉയർത്തുന്നു. ഭഗവൽപ്രാർത്ഥന നമ്മുടെ ഹൃദയവൃണങ്ങളിൽ ദിവ്യൗഷധം പുരട്ടുന്നു. പൗർണ്ണമി സംഘത്തിന്റെ ഭജനയിൽ ഭക്തിസംവർദ്ധകങ്ങളായ പല സ്തോത്രങ്ങളും ഗാനം ചെയ്യപ്പെടുന്നുണ്ടു്. അതിൽ പങ്കുകൊള്ളുന്ന സ്ത്രീകളും പുരുഷന്മാരും ആബാലവൃദ്ധം അനന്യചിന്മയരായി അത്യത്ഭുതമായ ഏകാഗ്രതയോടുകൂടി ബാഹ്യലോകം മുഴുവൻ വിസ്മരിച്ചു് നിർവൃതിമഗ്നരായി നിലകൊള്ളുന്നതു് ഞാൻ എന്റെ കണ്ണുകൊണ്ടു് കണ്ടിട്ടുണ്ടു് കണ്ടു കണ്ടു് ആനന്ദബാഷ്പം വാർത്തിട്ടുണ്ടു് അതിന്റെ അനുസ്മരണ എന്നെ ഏതുനിമിഷത്തിലും പുളകിതഗാത്രനാക്കുവാൻ സർവ്വഥാ പര്യാപ്തമാണെന്നു പറയുവാൻ ഞാൻ ധൈര്യപ്പെടുന്നുമുണ്ടു്. ഇങ്ങനെ ആധിഭൗതികവും ആദ്ധ്യാത്മികവുമായ ജീവിതചര്യകളെ സമന്വയിപ്പിച്ചുകൊണ്ടാണു് സ്വാമികൾ അദ്ദേഹത്തിന്റെ ലോകസംഗ്രഹം അനുഷ്ടിച്ചു പോരുന്നതു്.

ഇക്കൊല്ലം മകരം 26-ാം തീയതി തൈപ്പൂയത്തിൻ നാളിൽ ശ്രീ വിജയാനന്ദഗുരുദേവന്റെ ഒരു പുതിയ ധർമ്മസ്ഥാപന മന്ദിരമായ ആറന്മുള കിടങ്ങന്നൂർ ഭജനമഠം ഉൽഘാടനം ചെയ്യപ്പെട്ടു. ആ അവസരത്തിലും ഞാൻ സന്നിഹിതനായിരുന്നു. അന്നു കാലത്തു് ആറന്മുള മഹാക്ഷേത്രത്തിൽ നിന്നു് ഭക്തന്മാരുടെ ഒരു യാത്ര ഉണ്ടായിരുന്നു. ശ്രീകൃഷ്ണന്റെ ഒരു പടം മാലചാർത്തി അലങ്കരിച്ചു് ആ യാത്രയിൽ അലങ്കരിച്ചിരുന്നു. ഭക്തസംഘം കിടങ്ങന്നൂർ ഭജനമഠത്തിന്റെ വാതിൽക്കൽ എത്തിയപ്പോൾ ആരംഭിച്ച ഭാഗവതപാരായണം അസ്തമയംവരെ നടന്നു. പ്രഭാതത്തിൽ അനവധി ദരിദ്രനാരായണന്മാർക്കു് ഒരു കഞ്ഞിസദ്യയും നൽകപ്പെട്ടു. അസ്തമിച്ചു് ഏഴുമണി ആയപ്പോൾ ആറന്മുള സത്രത്തിൽ സ്ഥലത്തെ കരക്കാർ വാദ്യഘോഷങ്ങളോടുകൂടി വള്ളപ്പാട്ടുപാടിക്കൊണ്ടു് ഭജനമഠത്തിന്റെ ഉൽഘാടനത്തിനായി അവിടെ മുൻകൂട്ടി എത്തിയിരുന്ന ദേവസ്വം കമ്മീഷണർ മി: എസ്. രാമകൃഷ്ണയ്യരേയും മററും എതിരേൽക്കുകയും തദനന്തരം എല്ലാവരും കൂടി ക്ഷേത്രദർശനത്തിനുപോവുകയും ചെയ്തു.

അവിടെ നിന്നു് പന്തീരായിരത്തോളം വരുന്ന ഒരു ഭക്തസംഘം നാൽപ്പതിൽപരം പെട്രോമാക്സ് വിളക്കുകളും, എഴുപതിനുമേൽ അലുക്കിട്ടക്കുടകളും മുതലായ ഘോഷയാത്രാസാമഗ്രികളോടുകൂടി സ്തോത്രഗാനം ചെയ്തുകൊണ്ടു് കിടങ്ങന്നൂരിലേക്കു തിരിച്ചു രാത്രി പതിനൊന്നുമണിയോടുകൂടി ഗുരുദേവന്റെ പൂജാപരിപാടി അവസാനിക്കുകയും അദ്ദേഹം തന്നെ, അവിടെ അതിവിശാലമായി കെട്ടിയുണ്ടാക്കിയിരുന്ന പന്തലിലും അതിനുവെളിയിലും സ്ഥിതിചെയ്തിരുന്ന ജനങ്ങളിൽ ഓരോ വ്യക്തിയേയും തീർത്ഥപ്രക്ഷേപം കൊണ്ടു് ശുദ്ധീകരിക്കുകയും ചെയ്തു. അതു കഴിഞ്ഞു് മിസ്ററർ. രാമകൃഷ്ണയ്യർ ഭജനമഠം ഉൽഘാടനം ചെയ്യുകയും ചെയ്തു. ഞാനും മിസ്ററർ വാസുദേവൻനായരും [പുല്ലാട്ടു്] ഞങ്ങളുടെ പ്രഭാഷണകൈങ്കര്യം അനുഷ്ഠിച്ചു.

ഈനൂതന മത പ്രസ്താനത്തിന്റെ ഉപജ്ഞാതാവും പ്രതിഷ്ഠാപകനുമായ സന്യാസിവര്യന്റെ അന്യാദൃശമായ വ്യക്തിമാഹാത്മ്യം

ഒന്നുമാത്രമാണ് ഇതിനു് ഏതൽകാലപര്യന്തം അനുക്രമമായി സിദ്ധിച്ചിട്ടുള്ള അഭിവൃദ്ധിക്കു കാരണം.

> "ഗത സംഗസ്യ മുക്തസ്യ
> ജ്ഞാനാവസ്ഥിത ചേതസഃ
> യജ്ഞായാചരതഃ കർമ്മ—
> സമഗ്രം പ്രവിലീയതേ!"

ഇത്യാദി ഗീതാ വാക്യങ്ങളെ പ്രവൃത്തി ദ്വാരാ ഉപദേശിച്ചുകൊണ്ടു്, വിജയം ചെയ്യുന്ന മഹാത്മാവായ ശ്രീ വിജയാനന്ദയോഗിയുടെ മാർഗ്ഗദർശനം എല്ലാവർക്കും പ്രേയ പ്രാപ്തിക്കും ശ്രേയഃപ്രാപ്തിക്കും കാരണമായി ഭവിക്കുന്നു. അദ്ദേഹത്തിന്റെ ധർമ്മസ്ഥാപനങ്ങളോടു് കേരളീയർക്കു് ഇന്നത്തെക്കാൾ എത്രയോ അധികം ആഭിമുഖ്യവും സഹകരണ സന്നദ്ധതയും ഉണ്ടാകേണ്ടതാണു്. ഇത്തരത്തിലുള്ള സുവർണ്ണാവസരങ്ങൾ നമുക്കു് അത്യന്തം വിരളമായേ ലഭിക്കുവാൻ നിർവ്വാഹമുള്ളൂ. ആ അവസരങ്ങളെ വേണ്ടവിധത്തിൽ ആത്മോൽക്കർഷത്തിനു് ഉപയുക്തമാക്കുന്നതിലാണ് നാം ശ്രദ്ധാപുരസ്സരം ശ്രമിക്കേണ്ടതു്. അങ്ങനെ ചെയ്ത് ജന്മസാഫല്യം നേടേണ്ടതും നമ്മുടെ കർത്തവ്യകർമ്മങ്ങളിൽ അഗ്രഗണ്യവുമാണു്.



# ആറന്മുള ക്ഷേത്രം

## വല്യവീട്ടിൽ ഗോവിന്ദപ്പിള്ള

ക്ഷേത്രം പലതും കാൺമാനുണ്ടീ—
ധാത്രീതലങ്ങളിലെങ്കിലുമിപ്പോൾ
നേത്രസുഖത്തിനിവണ്ണമൊരമ്പല—
മോർത്താലെങ്ങും കാൺമാനില്ലാ
പാർത്ഥനുസഖിയാകുന്നിവിടുത്തെ
മൂർത്തിവിശേഷമശേഷം പറവാൻ
സൂത്രംപലതും നോക്കിയ സുന്ദര—
ഗാത്രൻ ഷൺമുഖനും പണിയുണ്ട്.
നാലുകരത്തൊടു ശോഭിക്കുന്നീ—
നീലവിലോചനനാം ഭഗവാന്റെ
നാലമ്പലവും ശ്രീകോവിലുമതി
ശേലാണിതു പലരും പറയുന്നു.
ഗോവിന്ദന്റെ മനോഹരമാകിയ
ദേവാലയമിതു കാണുന്നേരം
ദേവകളും ഭൂലോകരുമെല്ലാ—
മാദവോളം ബഹുമാനിച്ചീടും
ആനന്ദകടലാടിക്കുന്നൊരു
സ്യാനന്ദൂരപുരേശ ക്ഷേത്രം
താനിങ്ങോട്ടിഹ വന്നാലും ബഹു—
മാനം കൂടാതങ്ങോട്ടേക്കൊരു
യാനം ചെയ്‌വാനിടയായീടും
പുണ്യംചെയ്തുവസിച്ചവരബ് ഭു—
വിണ്ണവർവന്നു ജപിച്ചു വസിക്കും
മണ്ഡപശില്പവിശേഷവുമേറമ—
വർണ്യമിതെന്നേ പറവാനുള്ളൂ.
ഭിത്തികളിൽ പുനരെഴുതിയൊരോമൽ—
ചിത്രങ്ങളുമതുചിലതൂണുകളിൽ
കൊത്തിയതും ബത കാൺമാനുണ്ടൊരു
വൃത്തിയിതിനു വിശേഷാലുണ്ട്
ഇണചേർന്നുള്ളൊരുദ്വാസ്ഥന്മാരുമി-
തമൃതജലത്താൽ പൂരിതമാകും
കിണറും നല്ലതിടപ്പള്ളിയുമതി—
ഗുണകരമാം തിരുമാലപ്പുരയും
മണിമയമായൊരു കീഴ്തൃക്കോവിൽ
പണിയിച്ചമ്പലമൊന്നങ്ങവിടെ
പ്രണയിനിതന്നെജ്ജടയിൽ ചേർത്തോ—
രണിതിങ്കൾക്കലചൂടും ശിവനും

ഗണപതിയും ബലഭദ്രനുമൊണ്ട്
വല്യബലിക്കപ്പുരയതിലുടനൊരു
വല്യബലിക്കല്ലുണ്ടതിന്നേ ബഹു
ദുർല്ലഭമാകും നീലക്കല്ലുക—
ളെല്ലാം ചെന്നുനമിച്ചീടേണം
കേളിപെരുത്തൊരു വല്യമ്പലമുഖ—
മാളികമുകളിൽ പണ്ടുജയിച്ചൊരു
വാളുംപരിചയമുണ്ടങ്ങിതിന്നേ—
ക്കാളും വിസ്മയമെന്തൊന്നുള്ളൂ!

സമ്പാ:— കെ. എൻ. കെ. കൊററനാട്ട്

[കുറിപ്പ്:-എണ്ണയ്ക്കാട്ട് കേരളവർമ്മത്തമ്പുരാൻ ആവശ്യപ്പെട്ടതനുസരിച്ച് ഒരു നൂററാണ്ടിനുമുമ്പ് രചിച്ച "ആറന്മുളവിലാസം ഓട്ടൻതുള്ളൽ" എന്നകൃതിയിൽനിന്ന് എടുത്തവരികളാണ്. ശ്രീ കൊല്ലേത്തു രാമൻപിള്ള പ്രസിദ്ധപ്പെടുത്തിയ പ്രസ്തുതകൃതി ഇപ്പോൾ അലഭ്യമാണ്. ഇടയ്ക്കുചിലവരികൾ വിട്ടുപോയിട്ടുണ്ടെന്നു തോന്നുന്നു:— എഡിറ്റർ]



# ക്ഷേത്രവും ക്ഷേത്രാചാരവും

## പി. ആർ. നാരായണൻ നായർ



> ലേഖകൻ 1925ൽ, വരയന്നൂർ എന്ന സ്ഥലത്തു് ജനിച്ചു. അദ്ദേഹം 1986ൽ അന്തരിച്ചു. ഹിന്ദുമത മഹാ മണ്ഡലത്തിന്റെ സജീവ പ്രവർത്തകനായിരുന്ന അദ്ദേഹം പ്രഗൽഭനായ ഒരു അദ്ധ്യാപകനും വശ്യവചസായ പ്രസംഗകനും, പ്രസിദ്ധനായ ഒരു എഴുത്തുകാരനുമായിരുന്നു. പണ്ഡിതനായ ആ മതാഭിമാനി മരണത്തിനു് ഏതാനും ദിവസം മുൻപു് തയ്യാറാക്കിയിരുന്ന ലേഖനമാണു് ഇതു്. —എഡിറ്റർ

ബഹുമുഖങ്ങളായ ജീവിത മാർഗ്ഗങ്ങളിൽ ഏർപ്പെടുന്ന മനുഷ്യർ തിന്മയിലേക്കു വഴിതെറ്റിപ്പോകാതിരിക്കുവാനും, പ്രപഞ്ചത്തിന്റെ ഉടയവനായ ഈശ്വരന്റെ നിരന്തര സ്മരണ നിലനിർത്തി നന്മയുടെ മാർഗ്ഗങ്ങളാൽ മാത്രം സഞ്ചരിക്കുവാനും മനുഷ്യരിൽ ഏകോദര സോദരഭാവം വളർത്തുവാനും, ഓരോ പ്രദേശത്തും അതാതു സ്ഥലത്തെ ജനങ്ങൾക്കു യോജിച്ച തരത്തിൽ സ്ഥാപിച്ചിട്ടുള്ള ക്ഷേത്രങ്ങൾ നാടിന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ അനുഗ്രഹങ്ങൾ വിളയുന്ന കേദാരങ്ങളാണ്. എക്കാലത്തും ജീവിതത്തിലുടനീളം ഉത്ഭൂതമാകുന്ന ക്ലേശഭാരങ്ങൾ ഇറക്കിവച്ച് മനഃശാന്തിയുടെ സുഖമനുഭവിക്കാൻ അവലംബമായി സ്വീകരിച്ചിരുന്നതും, ഇന്നും സ്വീകരിക്കുന്നതും നമ്മുടെ പരിപാവനങ്ങളായ പുണ്യക്ഷേത്രങ്ങളെയാണ്. പരിമിതമെങ്കിലും അപരിമേയമെന്നു കരുതപ്പെടുന്ന മനുഷ്യബുദ്ധി ഉപയോഗിച്ചുചെയ്യുന്ന പലതും കാര്യകാരണബന്ധം കാണാനാവാത്തവണ്ണം പരാജയപ്പെടുമ്പോൾ-ലൗകികങ്ങളായ ആശ്രയസ്ഥാനങ്ങളെല്ലാം നിഷ്ഫലങ്ങളെന്നു വന്നുകൂടുമ്പോൾ ഹൃദയത്തിൽകാണുന്ന ഒരേ ഒരഭയകേന്ദ്രം നമ്മുടെ ക്ഷേത്രങ്ങളല്ലാതെ മറ്റെന്താണ്? ഭൗതിക സൗഭാഗ്യങ്ങളിൽ മതിമയങ്ങി ഈശ്വരചിന്ത നഷ്ടപ്പെട്ട മനുഷ്യനു് ഓർക്കാപ്പുറത്തുണ്ടാകുന്ന ജീവിതാഘാതസന്ദർഭങ്ങളിൽ രക്ഷയ്ക്കുവേണ്ടി ഓടിയെത്തുന്നതു് ക്ഷേത്രങ്ങളിലേക്കല്ലേ? ഇങ്ങനെ ജീവിതത്തിന്റെ നാനാസന്ദർഭങ്ങളിലും ആത്യന്തികാശ്രയസ്ഥാനമായ നമ്മുടെ ക്ഷേത്രങ്ങൾ അതിപ്രധാനമായ ജീവിതാവശ്യമാണ്

ക്ഷേത്രങ്ങളിൽ നിന്നുള്ള അനുഗ്രഹങ്ങൾ സ്വീകരിക്കുകയല്ലാതെ അവയുടെ ആവിർഭാവത്തെയോ നിലനില്പിനെയോ കുറിച്ചു ചിന്തിക്കേണ്ട ആവശ്യം പലപ്പോഴും നമുക്കുണ്ടാകാറില്ല. ക്ഷേത്രങ്ങളുടെ ആവിർഭാവത്തിനു് പ്രധാനമായും ഉപാസനാപരമായ ഒരു താത്വികവശമുണ്ട്. ഹൃദയത്തിൽ ഭഗവാന്റെ സാന്നിദ്ധ്യസംതൃപ്തി അനുഭവിക്കുന്നതിനുവേണ്ടി അനുഷ്ഠിക്കുന്ന കായികവും മാനസികവുമായ എല്ലാവിധ ആരാധനാക്രമങ്ങളും ഉപാസനയാണ്. ഹൃദയത്തെ ശുദ്ധീകരിച്ച് സന്മാർഗ്ഗിക നിരതമായി നയിക്കാനും വികാരങ്ങളെ ശുദ്ധീകരിക്കുവാനും ഈശ്വരസാക്ഷാത്ക്കാരം ലഭിക്കുവാനും ഉപാസനകൊണ്ടു സാദ്ധ്യമാകുന്നു.

സഗുണസാകാരം, സഗുണനിരാകാരം, നിർഗ്ഗുണസാകാരം. നിർഗ്ഗുണനിരാകാരമെന്നിങ്ങനെ ഉപാസന പലർക്കും പലതരത്തിലുണ്ടെങ്കിലും നിർഗ്ഗുണമോ നിരാകാരമോ ആയി ഈശ്വരനെ ആരാധിക്കുവാൻ കോടിക്കണക്കാളുകളിൽ ഒരാൾക്കെങ്കിലും കഴിയുമെന്നു തോന്നുന്നില്ല. ദേഹാഭിമാനം തീരെ ത്യജിച്ച ചില മഹർഷീശ്വരന്മാർക്കല്ലാതെ നിർഗ്ഗുണമോ നിരാകാരമോ ആയി ഈശ്വരനെ കാണുവാനും ആരാധിക്കുവാനും കഴിയുകയില്ലെന്നുള്ളതു് നിസ്തർക്കമാണ്. കാരണം സർവ്വവ്യാപ്തമായ നിർഗ്ഗുണബ്രഹ്മത്തെ ധ്യാനിക്കുന്നതിനു് ഏകമുഖവും തീഷ്ണസൂക്ഷ്മവുമായ

ബുദ്ധിയും അത്യാവശ്യമാണ്. വിശാലവിശാലമായ ആ ദർശനം ക്ലിഷ്ടസാദ്ധ്യമാണ്. തന്നിമിത്തം ബഹുഭൂരിപക്ഷം ജനങ്ങൾക്കും സ്വീകാര്യമായിട്ടുള്ളതു് സഗുണവും സാകാരവുമായ ഉപാസനയാണ്.

ഈശ്വരനാമങ്ങൾ പ്രകീർത്തിക്കുന്നതും, ഭഗവന്നാമങ്ങൾ ജപിക്കുന്നതും, പൂജിക്കുന്നതും, ഭഗവൽഭക്തന്മാരെ പരിചരിക്കുന്നതും സഹജീവികൾക്കു വേണ്ടതായ സേവനങ്ങൾ ചെയ്യുന്നതുമെല്ലാം സഗുണോപാസനയിൽ പെട്ടതാവുന്നതാണ്.

ഏതുതരം വിഗ്രഹവും സർവ്വവ്യാപിയായ ഈശ്വരനെക്കണ്ടെത്താനുപകരിക്കുന്നതാണ്. കേരളത്തിന്റെ ഒരു മൂലയിലുള്ള വീട്ടിലിരുന്നുകൊണ്ടു് അമേരിക്കയിലോ റഷ്യയിലോ ഒരാൾ പ്രസംഗിക്കുന്നതോ പാടുന്നതോ ഒക്കെ റേഡിയോയിലൂടെ കേൾക്കുന്നതും ടെലിവിഷനിലൂടെക്കാണുന്നതും സുസാദ്ധ്യമാണല്ലോ റേഡിയോ ടെലിവിഷൻ തുടങ്ങിയ മാദ്ധ്യമങ്ങളാണ് ഇതിനുപകരിക്കുന്നതു്. ഒരു കടലാസുകഷണത്തിൽ.
"I PROMISE TO PAY THE BEARER THE SUM OF RUPEES" എന്നു് ഒന്നോ അഞ്ചോ നൂറോഏതെങ്കിലുംസംഖ്യയോടൊപ്പംറിസർവ്വബാങ്കുഗവർണറുടെ ഒപ്പും അശോകചക്രവും മററും മുദ്രണം ചെയ്ത് ഏതെങ്കിലും ചായങ്ങളും ചേർത്ത് നമ്മുടെ കയ്യിൽ കിട്ടുമ്പോൾ അതിനെ നാം ഒരു രൂപയെന്നോ അഞ്ചുരൂപയെന്നോ നൂറുരൂപയെന്നോ കരുതി വ്യവഹരിക്കയും കൊടുക്കൽ വാങ്ങലുകൾ നടത്തുകയും ചെയ്യുന്നു. ഇവിടെ കടലാസിനല്ല, രൂപാ എന്ന ധനസങ്കൽപ്പത്തിനാണ് പ്രാധാന്യം. ഇതുപോലെയാണ് ശിലയിലോ പഞ്ചലോഹത്തിലോ മറേറാ ഭഗവാന്റെ ഏതെങ്കിലും രൂപം സംവിധാനപ്പെട്ടു കാണുമ്പോൾ അതിന്റെ മുമ്പിൽ നാം ഭക്തിപൂർവ്വം വണങ്ങുന്നതു്. ഏതെങ്കിലും ഒരുപാധിയിൽക്കൂടിയല്ലാതെ എത്ര വലിയ ബുദ്ധിമാനും ഈശ്വരദ്ധ്യാനം ശീലിക്കാൻ പ്രയാസമാണ്.

നാം വിഗ്രഹങ്ങളിൽക്കൂടി കാണുന്നതു് ഭഗവാന്റെ യഥാർത്ഥരൂപമാണ്. വീട്ടിലില്ലാത്ത അച്ഛന്റെ പടം വച്ചിരിക്കുന്നു കാണുമ്പോൾ അതിൽക്കൂടി അച്ഛന്റെ യഥാർത്ഥരൂപം നാം കാണുന്നു. വിഗ്രഹത്തിൽക്കൂടിയുള്ള ഭഗവദ്ദർശനവും ഇങ്ങനെയാണ്

സന്മാർഗ്ഗോദ്ദിഷ്ടവും ആത്മപ്രകാശവുമായ വശങ്ങൾ ക്ഷേത്രോദ്ദേശങ്ങൾക്കുണ്ടെങ്കിലും ആത്മസാക്ഷാൽക്കാരത്തിനു സഹായിക്കുക എന്നതാണ് പരമപ്രധാനം. അതാ! നമുക്കു് ആ ശ്രീകോവിലിലേക്കൊന്നു നോക്കാം.

ചില ക്ഷേത്രങ്ങളിലെ ശ്രീകോവിലിന് മൂന്നു പ്രാകാരങ്ങളും മററു ചിലവയിൽ അഞ്ചോ ഏഴോ പ്രാകാരങ്ങളും കാണാം. ഏററവും ഉള്ളിൽ വിഗ്രഹം സ്ഥിതിചെയ്യുന്നസ്ഥാനത്തിനു് ഗർഭഗൃഹമെന്നു പറയുന്നു.

മൂന്നു പ്രാകാരമുള്ള ശ്രീകോവിലിൽ ഏററം വെളിയിലുള്ള പ്രാകാരം സൂക്ഷ്മശരീരത്തെയും ഉള്ളിലുള്ളതു് കാരണശരീരത്തെയും സൂചിപ്പിക്കുന്നു. അഞ്ചു പ്രാകാരമാണുള്ളതെങ്കിൽഓരോന്നും യഥാക്രമം അന്നമയ–പ്രാണമയ–മനോമയ–വിജ്ഞാനമയ, കോശങ്ങളേയും ഉള്ളിലുള്ളതു് (ഗർഭഗൃഹം) ആനന്ദമയകോശത്തെയും കാണിക്കുന്നു.

ഏഴുപ്രാകാരമുണ്ടെങ്കിൽ ആനന്ദമയേതാങ്ങളായ ചതുഷ്കോശങ്ങളും ആനന്ദമയകോശാന്തർ വിഭാഗങ്ങളുമാണ്. (ഹിരണ്മയ കോശം, ദഹരി കോശം; പ്രാജ്ഞകോശം എന്നു് ആനന്ദമയകോശാന്തർ വിഭാഗങ്ങൾ) അന്നമയാദി ചതുഷ്കോശങ്ങൾ കാണിക്കുന്ന നാലുപ്രാകാരങ്ങൾക്കുള്ളിൽ യഥാക്രമം ഹിരണ്മയ–ദഹരികോശങ്ങളും അവയ്ക്കെല്ലാം ഉള്ളിൽ പ്രാജ്ഞകോശവുമാണ് ഉദ്ദിഷ്ടമായിട്ടുള്ളതു്. "ഇദം ശരീരം കൗന്തേയ; ക്ഷേത്രമിത്യഭിധീയതേ" എന്നു ഭഗവാൻ പറഞ്ഞതു് ഈ സന്ദർഭത്തിൽ അനുസ്മരണീയമാണ്.

ക്ഷേത്രങ്ങൾ ഈശ്വരഭക്തിയുടെ സുഖാനുഭവത്തിൽ നമ്മെ നയിക്കുന്നതോടൊപ്പം ജീവാത്മപരമാത്മബന്ധത്തെയും കാണിച്ചുതരുന്നുണ്ട്. തേജോരൂപിയാണു ഭഗവാൻ എന്നു് ക്ഷേത്രത്തിൽ കത്തിക്കുന്ന വിളക്കു് നമ്മെ ഉപദേശിക്കുന്നു. ജ്യോതിസ്വരൂപനായ ഭഗവാന്റെ പ്രകാശംകൊണ്ടു് ആരാധകന്റെ ഉള്ളിലെ അന്ധകാരം നശിച്ചു് ബുദ്ധിപ്രകാശിതമായിത്തീരുന്നതിനാണ് ദീപാരാധന നടത്തുന്നതു്. കർപ്പൂരചന്ദനാദികൾ കത്തുമ്പോൾ സർവ്വത്ര വ്യാപിക്കുന്ന സുഗന്ധധൂപം ഭഗവാൻ സർവ്വവ്യാപിയാണെന്നു കാണിക്കുന്നതും; ഈ കർപ്പൂരാദികൾ പോലെ ആരാധകന്റെ വാസനകളെല്ലാം എരിഞ്ഞു ചാമ്പലാകണം എന്ന [illegible]ം പ്രകാശിപ്പിക്കുന്നതുമാണ്.

ഇനി ക്ഷേത്രാചാരങ്ങളിലേക്കൊന്നു കണ്ണോടിക്കാം. ഹിന്ദുമതത്തിൽ വ്യക്തിപ്രധാനമായും സമൂഹപ്രധാനമായുമുള്ള ആചാരങ്ങളുണ്ട്. മററു മതങ്ങളിൽ സമൂഹാരാധനയ്ക്കു പ്രാധാന്യം കാണുമ്പോൾ ഹിന്ദുമതത്തിൽ വ്യക്തിപരമായ ആചാരങ്ങൾക്കു പ്രാധാന്യവും കൂടുതൽ സ്വാതന്ത്ര്യവുമുണ്ട്. ദ്വൈതാദ്വൈത വിശിഷ്ടാദ്വൈ

താദി മാർഗ്ഗങ്ങളെല്ലാം നമ്മുടെ തത്വജ്ഞാനം വ്യക്തികളിൽക്കൂടി ശാഖോപശാഖയായി വളർന്നതിന്റെ പരിണതഫലമാണ്. ആരാധനാസ്വാതന്ത്ര്യം ഹിന്ദുമതത്തിലുള്ളതുപോലെ മറെറങ്ങും കാണാൻ സാദ്ധ്യമല്ല. തൽഫലമായി യഥേഷ്ടം ഭഗവദ്രൂപങ്ങളും നാമങ്ങളും സംജാതമായി. ''യോയോ യാംയാം തനുംഭക്ത; ശ്രദ്ധയാർച്ചിതുമിച്ഛതി തസ്യതസ്യാചലാം ശ്രദ്ധാം, താമേവ വിദധാമ്യഹം'' എന്നു ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

ഏകേശ്വരതത്വമാണടിസ്ഥാനമെങ്കിലും ബഹുദേവാരാധനയാണ് നമ്മുടെ ക്ഷേത്രാചാരങ്ങൾക്കു വിഭിന്നഭാവം വരാൻ കാരണം. ഒരേ ക്ഷേത്രത്തിൽ തന്നെ പ്രധാനപ്രതിഷ്ഠയും ഉപദേവപ്രതിഷ്ഠകളുമുള്ളതു് ആരാധകരുടെ അഭിരുചിക്കനുസരിച്ച് ആരാധിക്കാനുള്ള സ്വാതന്ത്ര്യത്തിനുവേണ്ടിയാണ്. ഇതേകാരണം കൊണ്ടുതന്നെയാണ് ക്ഷേത്രാചാരങ്ങളിൽ വ്യത്യാസം ദൃശ്യമാവുന്നതു്.

സമൂഹതലത്തിൽ നോക്കുമ്പോൾ ക്ഷേത്രം എല്ലാവർക്കും ഈശ്വരസങ്കേതവും സമൂഹം ഏകഭാവനയുള്ളതുമാണ്. തന്നിമിത്തം ചില ആചാരവിശേഷങ്ങൾ വ്യഷ്ടിപ്രാധാന്യത്തെക്കാൾ സമഷ്ടിസ്വഭാവപ്രധാനമാണെന്നു കാണാം. കുളിച്ചുതൊഴൽ, ക്ഷേത്രപ്രദിക്ഷിണം, പ്രസാദസ്വീകരണം, നിവേദ്യവഴിപാട് സമൂഹാരാധന തുടങ്ങിയവ സമഷ്ടിസ്വഭാവമുള്ളതാണ്.

ശരീരശുദ്ധിപോലെതന്നെ ഹൃദയശുദ്ധി വരുത്തി- കാമക്രോധ ലോഭ മോഹാദികൾ ഉപേക്ഷിച്ചുംവേണം ക്ഷേത്രത്തിൽ പ്രവേശിക്കേണ്ടതു്. കാലദേശാവസ്ഥക്കനുഗുണമായി അനാഡംബരമായ ശുഭ്രവസ്ത്രം ധരിച്ച് ക്ഷുദ്രചിന്തകളുപേക്ഷിച്ച് ക്ഷേത്രത്തിൽ ബലിപീഠത്തിനു മുമ്പിൽ ഭഗവൽപാദാരവിന്ദ സമർപ്പിത മനസ്കരായി സാഷ്ടാംഗം നമസ്കരിച്ചാൽ നമുക്കുണ്ടാകുന്ന ആത്മശാന്തി അനുഭവൈകവേദ്യമാണ്. ഭഗവാനെ നമസ്കരിച്ച് പ്രദക്ഷിണം വയ്ക്കുമ്പോൾ ഹൃദയത്തിൽ സർവ്വവ്യാപിയായ ഭഗവാനു മാത്രമേ സ്ഥാനമുണ്ടായിരിക്കാവൂ പ്രദക്ഷിണം ചെയ്യുമ്പോൾ നിശ്ശബ്ദം പ്രാർത്ഥനയായി വേണ്ടതു്. ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ടു പ്രദക്ഷിണം ചെയ്താൽ ശാന്തിക്കാരന്റെ ശ്രദ്ധവ്യതിചലിക്കുമെന്നതുതന്നെയല്ല സഹാരാധകന്മാർക്കും പലവിധത്തിൽ ശല്ല്യമാണ്. പ്രസാദം സ്വീകരിക്കുമ്പോൾ ഭഗവദനുഗ്രഹം സ്വീകരിക്കുന്നതായും തീർത്ഥം സ്വീകരിക്കുമ്പോൾ പുണ്യതീർത്ഥത്തിൽ മുഴുകുന്നതായും അതുൾക്കൊള്ളുന്നതായും സങ്കല്പിച്ചാൽ സുകൃതാനുഭവമുണ്ടാകും.

ഭഗവൽപാദാർപ്പിതമായ നിവേദ്യം തിരിച്ചുകിട്ടുമ്പോൾ ''തേനത്യക്തേന ഭുഞ്ജീഥാ'' എന്ന ആദർശമനുസരിച്ച് ത്യാഗമനോഭാവത്തോടു കൂടിയാണ് അതനുഭവിക്കേണ്ടതു്.

നിർമ്മാല്ല്യം പ്രസന്നപൂജ, ഉഷഃപൂജ, ദീപാരാധന തുടങ്ങിയ സന്ദർഭങ്ങളിൽ എല്ലാവരിലും ഏകാഗ്രതയും ഒരേ ചിന്തയും സമഷ്ടിഭാവമായി കാണാം. ശാന്തിക്കാരന്റെ ശ്രദ്ധ പൂജാകർമ്മങ്ങളിൽ നിന്നു വ്യതിചലിക്കത്തക്കവണ്ണം ശബ്ദമോ മറ്റെന്തെങ്കിലും പ്രലോഭനങ്ങളോ ആരാധകരിൽ നിന്നുമുണ്ടാകാൻ പാടില്ല.

നാം ചെയ്യുന്ന വഴിപാട് കൈക്കൂലിയായി വ്യാഖ്യാനിക്കുന്നതു് അപരാധമാണ്. ഭഗവാനു് (ആത്മാവിനു) ചെയ്യുന്ന സമർപ്പണമാണതു്. പ്രസാദം വാങ്ങുമ്പോൾ ദക്ഷിണകൊടുക്കുന്നതും കൈക്കൂലിയായി ദുഷ്പ്രചരണം നടത്തുന്നതും അജ്ഞതയോ പാപമോ ആണ്. ഏതുകർമ്മപൂർത്തിക്കും ദക്ഷിണയുണ്ടല്ലോ. കാണിക്കവഞ്ചിയിലിടുന്ന ധനവും ഭഗവത് സമർപ്പണമാണ്; ഗുരുദക്ഷിണയാണ്. ഭക്തന്മാർ ഹിതമനുസരിച്ചു കൊടുക്കുന്ന വഴിപാടുകൾ കൊണ്ടാണ് നമ്മുടെ ക്ഷേത്രങ്ങൾ നിലനിൽക്കുന്നതെന്ന കാര്യവും വിസ്മരണീയമല്ല.

ക്ഷേത്രങ്ങളിൽ ഉത്സവാദി ചടങ്ങുകൾ പലപ്പോഴും ക്ഷേത്രാന്തരീക്ഷത്തിനു് അനുഗുണമല്ലാത്ത വിധത്തിലുള്ളതും ദുർവ്യയബഹുലവുമാക്കിത്തീർക്കുന്നതു് ഹിന്ദുസമൂഹത്തിനു് ഒരു വിധത്തിലും ശ്രേയസ്കരമല്ല. മതസമ്മേളനങ്ങൾ, ആദ്ധ്യാത്മികചർച്ചകൾ, ഗീതാപഠനക്ലാസ്സുകൾ, പുരാണപ്രവചനങ്ങൾ തുടങ്ങിയവ ക്ഷേത്രങ്ങളിൽ നടത്തേണ്ടതു് ഹിന്ദുസമൂഹത്തിന്റെ ആദ്ധ്യാത്മിക പുനരുത്ഥാനത്തിനും ഐക്യത്തിനും അത്യന്താപേക്ഷിതവും അനുപേക്ഷണീയവുമാണ്. കലാപ്രദർശനത്തിനുവേണ്ടി മാത്രമുള്ള സ്ഥാപനമായി ക്ഷേത്രങ്ങളെ അധഃപതിപ്പിക്കരുതു്. ആദ്ധ്യാത്മികമൂല്ല്യമുള്ള കലാപ്രദർശനങ്ങൾ മാത്രമേ ക്ഷേത്രങ്ങളിൽ അനുവദിക്കാൻ പാടുള്ളു. ക്ഷേത്രങ്ങൾ ആരാധനാകേന്ദ്രങ്ങൾ മാത്രമായാൽ പോരാ, ഹിന്ദുക്കളുടെ ഐക്യം നിലനിർത്താനുള്ള കേന്ദ്രങ്ങളും മതവിജ്ഞാനപോഷക സ്ഥാനങ്ങളും കൂടി ആയിത്തീരേണ്ടതു് ഇന്നത്തെ ആവശ്യമാണ് ഭൗതികവും ആദ്ധ്യാത്മികവുമായ ഹൈന്ദവ പുനരുദ്ധാരണത്തിന്റെ കേന്ദ്രമായി ഹിന്ദുക്ഷേത്രങ്ങളെ പ്രയോജനപ്പെടുത്താൻ ഹിന്ദുസംഘടനകളും ബഹു:ദേവസ്വം ബോർഡും അഭിവന്ദ്യരായ സന്യാസിമാരും സഹായിച്ചാൽ, സഹകരിച്ചാൽ, യോജിച്ചു പ്രവർത്തിച്ചാൽ, ഹിന്ദുസമൂഹത്തിനും രാജ്യത്തിനും നന്മയായിരിക്കും.

# ഹിന്ദുമത മഹാമണ്ഡലവും ഹൈന്ദവ നവോത്ഥാനവും

എം. ജി. മുരളീധരൻ നായർ M. A. B. Ed.



അയിരൂർ–ചെറുകോൽപ്പുഴ ഹിന്ദുമതമഹാമണ്ഡലം ആരംഭിച്ചിട്ട് എഴുപത്തിയഞ്ച് വർഷം ആകുന്നു. ഹിന്ദു നവോത്ഥാനം ലക്ഷ്യമാക്കിക്കൊണ്ട് മദ്ധ്യതിരുവിതാംകൂറിലെ ഒരു കുഗ്രാമത്തിൽ ഊർജ്ജസ്വലരായ ഏതാനും ഹിന്ദുക്കൾ തുടങ്ങിവച്ച ഈ പ്രസ്ഥാനം ഇന്ന് ഭാരതത്തിലെങ്ങും പ്രശസ്തമായിത്തീർന്നിരിക്കുന്നു. നൂറുകണക്കിന് സന്യാസിശ്രേഷ്ഠന്മാരും, മതപണ്ഡിതന്മാരും, മററുവിശിഷ്ടവ്യക്തികളും വിദ്യാധിരാജനഗറിൽ സനാതനമതത്തെക്കുറിച്ച് പ്രഭാഷണങ്ങൾ നടത്തിയിട്ടുണ്ട്. മദ്ധ്യകേരളത്തിലെ പ്രശസ്തമായ ഈ മഹാമണ്ഡലം 75 വയസ്സ് പിന്നിടുമ്പോൾ ഇങ്ങനെ ഒരുപ്രസ്ഥാനം ഉടലെടുക്കാനുണ്ടായ കേരളത്തിലെ അന്നത്തെ സാഹചര്യങ്ങൾ എന്താണെന്ന് നമുക്ക് നോക്കാം.

പ്രകൃതമായ ആചാരങ്ങളും വിശ്വാസങ്ങളും നിലനിർത്തിപ്പോന്നവരായിരുന്നു പത്തൊമ്പതാംനൂററാണ്ടിലെ ഹിന്ദുക്കളിൽ ഭൂരിഭാഗവും. ചാതുർവ്വർണ്യസമ്പ്രദായത്തിൽ ശൂദ്രജാതികളായി തരംതാഴ്ത്തിയിരുന്ന നായന്മാർക്ക് വേദങ്ങളോ ഉപനിഷത്തുക്കളോ പഠിക്കുവാൻ അർഹതയില്ലാതിരുന്നതുകൊണ്ട് ഭദ്രകാളിക്ഷേത്രങ്ങളിൽ പടയണിതുള്ളിയും കെട്ടുകാഴ്ചകളുണ്ടാക്കി കാപ്പൊലിച്ചും അവർ ആരാധനനടത്തിക്കൊണ്ടിരുന്നു. അതിനുപുറമേ സർപ്പക്കാവുകളിൽ നൂറുംപാലും നടത്തിയും ചാവമ്പലത്തിൽ വെള്ളംകുടിനടത്തിയും അവർക്ക് തൃപ്തിപ്പെടേണ്ടിവന്നു. വീട്ടുവളപ്പിൽ കുര്യാലകെട്ടിയും കെട്ടുകാഴ്ചകളിൽ കൂട്ടാളികളായും ക്ഷേത്രങ്ങളിൽനിന്ന് അകററിനിർത്തപ്പെട്ട അധഃകൃതവർഗ്ഗക്കാരിൽനിന്നും നേർച്ചവാങ്ങി പ്രസാദം കൊടുത്തനുഗ്രഹിച്ച് ഈഴവരും, കുടിവെപ്പും മന്ത്രവാദംചെയ്തും മററും പുലയരും അവരവർക്ക് വിധിക്കപ്പെട്ട ആചാരസമ്പ്രദായങ്ങളിൽ ഒതുങ്ങിക്കൂടി. അക്ഷരാഭ്യാസമുള്ളവർ എഴുത്തച്ഛന്റെ രാമായണവും, ഭാഗവതവും പാരായണംചെയ്യുമായിരുന്നു. ഇന്നുകാണുന്നതുപോലെയുള്ള മതബോധം അന്നത്തെ ആളുകളിൽ തീരെ ഉണ്ടായിരുന്നില്ല.

ശൂദ്രജാതിക്കാരെന്നു മുദ്രയടിക്കപ്പെട്ട നായന്മാർക്കും അസ്പൃശ്യരായി പുറംതള്ളിയിരുന്ന ഈഴവരാദിപിന്നോക്കസമുദായക്കാർക്കും ബ്രാഹ്മണവാഴ്ചക്കാലത്ത് 'സ്വത്വം' നഷ്ടപ്പെട്ടതിൽ അത്ഭുതത്തിനവകാശമില്ല. ഈ ദുഃസ്ഥിതിയിൽ നിന്നും ഹിന്ദുക്കൾക്ക് നവോത്ഥാനം ലഭിച്ചുതുടങ്ങിയത് ശ്രീമത് ചട്ടമ്പിസ്വാമികളുടേയും ശ്രീനാരായണഗുരുവിന്റേയും വിപ്ലവകരമായ അദ്ധ്യാത്മിക പ്രവർത്തനങ്ങളിലൂടെയാണ്.

ഹിന്ദുമതത്തിലെ ബഹുഭൂരിപക്ഷം വരുന്ന നായന്മാരേയും ഈഴവരേയും മററ് അധഃകൃതവർഗ്ഗക്കാരേയും അടിച്ചമർത്തി ബ്രാഹ്മണവാഴ്ച കൊടികുത്തിവാണിരുന്ന ഒരുകാലഘട്ടമായിരുന്നു അത്. നാടുഭരിച്ചിരുന്ന രാജാക്കന്മാർ പോലും ബ്രാഹ്മണർക്ക് വശംവദരായിരുന്നു. അതുകൊണ്ട് അവരുടെ ഉന്നതപദവിയേയും പ്രമാണഗ്രന്ഥങ്ങൾ നൽകിയെന്നുപറഞ്ഞു് മററുള്ളവരെ വിശ്വസിപ്പിച്ചിരുന്ന തത്വസംഹിതകളേയും ചോദ്യംചെയ്യാൻ ആരും മുമ്പോട്ടുവന്നിരുന്നില്ല. അങ്ങനെയുള്ള സാഹചര്യത്തിൽ ചട്ടമ്പിസ്വാമികളുടേയും ശ്രീനാരായണഗുരുവിന്റേയും അവതാരങ്ങൾ കാലഘട്ടത്തിന്റെ ആവശ്യമായിരുന്നു.

ചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുവും അടുത്തിടപഴകിയ ആചാര്യന്മാരായിരുന്നു. പല ആദ്ധ്യാത്മികവിദ്യകളുംശ്രീനാരായണഗുരുവിനെ

പഠിപ്പിച്ചതു് ചട്ടമ്പി സ്വാമികളാണെന്നു് പറയുന്നുണ്ടു്. ഒരു നൂററാണ്ടിനു മുമ്പുതന്നെ ഏകമതദർശനം നാരായണഗുരു ആവിഷ്കരിച്ചു. അതിനു മുമ്പു് ഒരു മഹർഷീശ്വരനും മത പ്രവാചകനും ഇങ്ങനെയൊരാശയം മുമ്പോട്ടുവയ്ക്കാനുള്ള ഉൾക്കരുത്തു് നേടിയിട്ടില്ല ജാതിഭേദവും, മതദ്വേഷവും ഇല്ലാതാക്കാൻ ആ മഹാത്മാവു് ചെയ്ത ത്യാഗങ്ങളേപ്പററി ഇവിടെ വിസ്തരിക്കേണ്ടതില്ല നിലവിലുള്ള ഒരു പ്രത്യേകജാതിയോടും മതത്തോടും തന്നെ ബന്ധിപ്പിക്കുവാൻ നാരായണഗുരുദേവൻ ഇഷ്ടപ്പെട്ടില്ല. കേരളത്തിലെ ജാതിവ്യവസ്ഥയെചട്ടമ്പിസ്വാമികളും ചോദ്യംചെയ്തിട്ടുണ്ടു്. വേദാധികാരനിരൂപണം 'പ്രാചീനമലയാളം' എന്നീ അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ ബ്രാഹ്മണേതര ജാതികൾക്കു് ഒരു പുതിയ ഉണർവ്വും ഉത്തേജനവും പകന്നു കൊടുത്തു.

ഹിന്ദുമതത്തിലെജാതിവ്യവസ്ഥകൾ ജനങ്ങളെ തമ്മിൽ തമ്മിൽ അകററി നിത്തിയിരുന്ന കാലയളവിൽ അതേ അനാചാരം ചൂണ്ടിക്കാട്ടി അവണ്ണരായ ഹിന്ദുക്കളെ മത പരിവർത്തനം ചെയ്തു് ക്രിസ്ത്യാനികളാക്കാൻ പാശ്ചാത്യ മിഷനറിമാരുടെ പ്രവത്തനത്തിനു സാധിച്ചു. നമ്മെ ഭരിച്ചുകൊണ്ടിരുന്ന ബ്രിട്ടീഷ് സർക്കാരിൻെറ സഹകരണവും ഇക്കാര്യത്തിൽ അവർക്കു ലഭിച്ചു. ഈ കൂട്ടായ മതപരിവത്തനം സവണ്ണരായ ഹിന്ദുമതസംരക്ഷകരെ വിട്ടുവീഴ്ചകളുടെ പാതയിലേക്കു് നയിച്ചിരിക്കണം. ക്ഷേത്ര പ്രവേശനമുൾപ്പടെയുള്ള നടപടികൾ ഹിന്ദുമതത്തിനു് ഒരു പുതിയമാനം നൽകുന്നതിനു് സഹായിച്ചു.

ഈശ്വരസാക്ഷാത്കാരം സിദ്ധിച്ച അനേകം ഋഷീശ്വരന്മാർ സാധാരണക്കാരായ ഹിന്ദുക്കളുടെ ജീവിതക്രമത്തിൽ മാററംവരുത്തുന്നതിനു് പരിശ്രമിച്ചു് മാടനേയും മറുതയേയും തങ്ങളുടെ ദൈവമായികണ്ടു് ആരാധിച്ചുപോന്ന അവരുടെ നിഷ്കളങ്ക ഹൃദയങ്ങളിലേക്കു് സംസ്കാരത്തിൻെറ പൊൻവെളിച്ചം പകന്നുകൊടുക്കുന്നതിനു് ഈ ആചാര്യന്മാർക്കു് കഴിഞ്ഞു. സ്വാമിവിവേകാനന്ദനും,ദയാനന്ദസരസ്വതിയും, ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും എല്ലാം ഹിന്ദുമതനവോത്ഥാനത്തിനു് ആക്കംകൂട്ടിയ മഹർഷീശ്വരന്മാരാണു്.

ഇങ്ങനെയുള്ള ഒരു സാഹചര്യത്തിൽ ജീവിച്ച അയിരൂർ ചെറുകോൽപ്പുഴ നിവാസികൾ ചെറുകോൽപ്പുഴയിലെ പമ്പാമണൽപ്പുറത്തു് ഒത്തുകൂടി. അവർ ആദ്യംകൂടിയതു് നായർസമാജത്തിൻെറ ഉദ്ഘാടനത്തിനായിരുന്നെങ്കിലും കുറച്ചുകാലം ചെല്ലുന്നതിനുമുമ്പുതന്നെ അതു് ഹിന്ദുമണ്ഡലമാക്കിമാററി. കഴിഞ്ഞമുക്കാൽ ശതാബ്ദമായി മദ്ധ്യതിരുവിതാംകൂറിലെ ഈ മഹാമണ്ഡലം നടന്നുവരുന്നു എന്നതുതന്നെ അതിൻെറ നേട്ടത്തെ എടുത്തുകാണിക്കുന്നുണ്ടു്. മാടൻ-മറുത സങ്കൽപ്പത്തിൽനിന്നു് ഈശ്വരാരാധനയിലേക്കു് എത്തിച്ചേന്ന ഒരു ജനവിഭാഗം തീച്ചയായും ഇതുപോലെയുള്ള മതപ്രവത്തനങ്ങളുടെ സംഭാവനയാണു്.

---

# യതോ ധർമ്മ സ്തതോ ജയ:

## ആർ. കെ. കർത്താ
(മുൻ ചീഫ് എഡിററർ ദേശബന്ധു)



അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമതമഹാമണ്ഡലം പ്ലാററിനംജൂബിലി ആഘോഷിക്കുകയാണ്. പൊതുവെ ഇന്ത്യയിൽ, വിശിഷ്യായും- കേരളത്തിൽ ഇതുപോലെതികഞ്ഞ അഭിമാനത്തോടും ചാരിതാർത്ഥ്യത്തോടും കൂടി ജൂബിലി ആഘോഷം അവകാശപ്പെടാവുന്ന ഒരു ഹിന്ദുധർമ്മപ്രസ്ഥാനം വേറുണ്ടെന്നു തോന്നുന്നില്ല. വിവിധ ഹിന്ദുസമുദായ വിഭാഗങ്ങൾക്ക് അവരുടേതായ പ്രത്യേകസംഘടനകൾ എന്നും ധാരാളമായുണ്ട്. വിഭാഗീയ സംഘടനകൾ എണ്ണത്തിൽ വർദ്ധിച്ചുവരുകയാണെന്നും തോന്നുന്നു. എൻ–എസ്സ്–എസ്സ്, എസ്–എൻ–ഡി–പി. എന്നിങ്ങനെ സുശക്തവും, നേട്ടങ്ങൾ ചൂണ്ടിക്കാണിക്കാനുള്ളവയും ആയ ഹിന്ദുസമുദായ സംഘടനകൾ ഇവിടെ പറയത്തക്കതായി വേറെയുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. എൻ–എസ്–എസ് ഉം, എസ് എൻ ഡി പിയും കേരളത്തിൽ മുഖ്യമായി രണ്ടു സമുദായങ്ങളെ പ്രതിനിധാനം ചെയ്യുന്നുവെങ്കിലും അവക്കു പൊതുവെ മൌലികമായ ഹിന്ദുതാല്പര്യങ്ങളിൽ നിന്നും നിശ്ശേഷം വിട്ടു തിരിഞ്ഞു നില്പാനാവില്ലാ; നിന്നുകൂടാത്തതുമാണ്. പ്രബലമായ ഈ രണ്ടു സമുദായങ്ങൾ ലയിച്ചും, താരതമ്യേന ചെറുതായ മററു ഹിന്ദു സമുദായ സംഘടനകളെ ലയിപ്പിച്ചും ഹിന്ദുമഹാമണ്ഡലം എന്ന പേരിൽ മഹത്തായ ഒരു ഹൈന്ദവശക്തി കേന്ദ്രം വളർത്തിയെടുക്കാൻ ഏതാനും വർഷങ്ങൾക്കു മുൻപ് 'മന്നശങ്കര'ന്മാരുടെ നേതൃത്വത്തിൽ നടത്തപ്പെട്ട ശ്രമങ്ങൾ, പ്രാരംഭത്തിൽ വളരെ പ്രതീക്ഷകൾ ഉണർത്തി വിട്ടശ്ശേഷം അതിവേഗം പരാജയപ്പെടുകയും പരിത്യജിക്കപ്പെടുകയുമാണുണ്ടായതു്. നിർഭാഗ്യകരവും വ്യഥാജനകവുമായ ഈ ദൃശ്യ പശ്ചാത്തലത്തിലും സാഹചര്യത്തിലും അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമതമഹാമണ്ഡലം സമസ്ത ഹിന്ദുക്കളേയും ഉൾക്കൊണ്ടു് ധർമ്മോദ്ധാരണ പന്ഥാവിൽ അസ്ഖലത്പാദമായി മുന്നേറി പ്പോന്നിട്ടുണ്ടു്. ഇതു് കേരളത്തിലെ ഏകമേവാദ്വിതീയമായ ഹിന്ദുമഹാമണ്ഡലം തന്നെയാണു്. ഇതിനെ അനുകരിച്ചു് 'കുളത്തൂർമൂഴി' പോലെ വേറെ ചില ധർമ്മോദ്ധാരണ സംരംഭങ്ങൾ മുട്ടാതെ, മുടങ്ങാതെ പ്രവർത്തിച്ചു വരുന്നതു് സന്തോഷ ജനകമാണു്.

അഭിനവ ശങ്കരനെന്നു് അഭിപൂജിതനായ വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ പരമ്പരയിൽപ്പെട്ട സന്യാസി ശ്രേഷ്ഠന്മാരുടേയും, ധർമ്മ പ്രചരണരംഗത്തു് ഇതരമായ താല്പര്യങ്ങളും, പരിഗണനകളും കടത്തി വിടാതെ ഏകതാനമായി പ്രവർത്തിക്കാൻ കഴിഞ്ഞ കഴിവുള്ള ധർമ്മാഭിമാനികളുടേയും നേതൃത്വത്തിൽ ഹിന്ദുമഹാമണ്ഡലം അഭിവൃദ്ധിപദ്ധതിയിൽ പുതിയൊരു കുതിച്ചു കയററം സാധിക്കുന്നതിന്റെ ശംഖധ്വാനമാകട്ടെ, ഇപ്പോഴത്തെ പ്ലാററിനം ജൂബിലി ആഘോഷം!

1950–60 കളിൽ അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമത മഹാമണ്ഡലസമ്മേളനങ്ങളിൽ ഏതാണ്ടൊരു 'പതിവുകാരനായി'രിക്കാൻ ഭാഗ്യമുണ്ടായ വിനീതനായ ഒരു ധർമ്മാഭിമാനിയെന്ന നിലയിൽ ജൂബിലി ആഘോഷങ്ങൾക്കും മഹാമണ്ഡലപ്രവർത്തനങ്ങൾക്കും സാഫല്യലക്ഷ്മീ കടാക്ഷം നേർന്നു കൊള്ളട്ടെ!

'യതോ ധർമ്മ സ്തതോ ജയ'